# ശ്രീ വിദ്യാധിരാജ വിലാസം
## (ഗാനകാവ്യം)



കുറിശ്ശേരി

# ഓം

# ശ്രീ വിദ്യാധിരാജ വിലാസം

## (ഗാനകാവ്യം)

ഹരിഃ ശ്രീ ഗണപതയേ നമഃ
അവിഘ്നമസ്തു

### സർഗ്ഗം 1– ഉപക്രമം.

ശ്രീഗണേശനും ശക്തിദേവിയും ശ്രീകണ്ഠം
ശ്രീകരൻ കുമാരനും വാഗ്ദേവി ശാരദയും,
സാഹിതീ സപര്യയിലാവോളം കനിയണം,
വാങ്മയ മകരന്ദം വർഷിച്ചുല്ലസിക്കണം:
ശ്രീബാലഭട്ടാരക വിദ്യാധിരാജൻ ദിവ്യൻ
ശ്രീപാദ വിനതനായുജ്ജ്വലിപ്പൂ സർവ്വജ്ഞൻ.
കാവ്യമാം വഞ്ചിഭൂവിൻ സംസ്കാരാന്തരീക്ഷത്തിൽ
കാറൊളിപടർന്നൊരാ നീചമാലിന്യം മാററാൻ.
മാനുഷർ സഹജാതക്കൊട്ടൊരു സ്വാതന്ത്ര്യത്തിൻ
മാനനീയതകണ്ടു ശ്വസിക്കാൻ വഴികാട്ടും
ധർമ്മരക്ഷകൻ മുനിയാരെന്നു കാട്ടീടുവാൻ
കർമ്മബദ്ധനാരെന്ന ജ്യോതിസ്സുതെളിഞ്ഞെന്നിൽ.
മങ്ങിടാതെയാദീപം കൈക്കൊണ്ടു കാവ്യാദ്ധ്വാവിൽ
നീങ്ങാനായനുഗ്രഹിച്ചീടണം സന്മാനസം.
ശ്രീനാരായണ ഗുരുദേവനും നീലകണ്ഠ
നാമകൻ ദേശികനുമെൻ മാതാപിതാക്കളും
വാല്മീകിവ്യാസാദ്യരാം യോഗീന്ദ്രകവികളും
കല്മഷഹീനൻ തുഞ്ചത്താചാര്യ കവീന്ദ്രനും
ഒത്തുചേർന്നെന്നിൽ ചൊരിഞ്ഞീടണം കൃപാമൃതം,
നിത്യലാവണ്യം ചേരും ശീലുകൾ തോന്നീടുവാൻ.
ആയിരം വാക്സൂനങ്ങളൊന്നിച്ചു ചാർത്തും മാല്യം.
രാജിക്കാൻ കൊതിപ്പൊരു ശിശുവിന്മനംപോലെ
ഭാവനാ വിലാസവും വാനേറിച്ചരിക്കുവാൻ
ഭാവുകമാചാര്യന്മാരരുളിപ്പുലർത്തണം.
എന്തിനിക്കാവ്യോത്സവം. കൈവല്യം ലഭിക്കുവാൻ;
ബന്ധുരവർണ്ണങ്ങളാം പൂക്കൾ പാടുന്നീലല്ലോ.
ഭാവിയിൽ മഹാന്മാർക്കുലഭിക്കും പ്രശസ്തിക്കു
കാവ്യകാരന്മാരല്ലോ രചിപ്പൂ കാവ്യസ്തൂപം
ലക്ഷത്തിലൊരാൾപോലും കാവ്യത്തിൻ തളിർ ചൂടി
ദക്ഷനായ് പരിലസിച്ചീടുവതായ് കേൾപ്പുണ്ടോ!

ഭാഗ്യവാരിധിയിലെ കൊച്ചലച്ചാർത്തായ് ലോകം
യോഗ്യനാം കവീന്ദ്രൻെറ യാത്മാംശം സ്വദിച്ചിട്ടും.
ഓങ്കാരാഞ്ചിതമായ സച്ചിദാനന്ദം നിത്യം
സഞ്ചയിച്ചരുളുവാൻ കേരളം കാത്തു കാലം.
ചിറകിൽ തുളുമ്പിടും തൂമണം ദിക്കാകവേ
പരിചിൽ പൂശാനായി കാലത്തിൻ ഗതിവേഗം
ആ രാജവീഥിയിലങ്ങാകവേ തടസ്സമാ–
യാരാമംപോലും ഞെട്ടും മാറാല പരക്കയായ്.
കേരളം സുശോഭനം സസ്യസുന്ദരം താരിൻ
വാരൊളി പുതച്ചിട്ടും ശിശുവിൻ സുസ്മേരാസ്യം
കേകിതൻ പീലിച്ചാർത്തും കോകില ഗാനങ്ങളും
കേതകീ സുഗന്ധവും കരിമ്പിൻ മാധുര്യവും
പുല്ലാങ്കുഴൽ വിളിയും കൊഞ്ചിടും തൈത്തെന്നലും
ഉല്ലാസം പകരുന്ന പഞ്ചേന്ദ്രിയങ്ങൾക്കാകെ.
എങ്ങുമേയാസ്വാദ്യത യ്ക്കീനാട്ടു കളിത്തൊട്ടിൽ
തുംഗമാമൈശ്വര്യത്തിൻ ലാസ്യരംഗവുമെങ്ങും
സുന്ദരപ്രപഞ്ചത്തിലെങ്ങെങ്ങു നോക്കീടിലും
ചന്തമേ കളിയാട്ടം വേദിയെന്താകർഷകം!
ആവതില്ലൊരിടത്തും ഭാവഭേദങ്ങൾ കാണ്മാൻ
സേവയാൽ മഹാത്മാവിൻ ദയയും സംലബ്ധമാം
അപ്പൊഴേ ധർമ്മശ്രദ്ധയ്ക്കുണരാൻ കാലം വന്നു
ഒപ്പമാ ദിവ്യാത്മാവിൻ കഥയും പാരിൽ കേൾക്കാം
തത്വസാരത്തിൻ മധുവൂറിടും കഥകളിൽ
തത്പരന്മാരാവോർക്ക ചിദ്രൂപം വശപ്പെട്ടും.
രംഗമിങ്ങനെയോരോ പടവും കേറിക്കട–
ന്നിംഗിതം കലന്നു ഭക്തിയിൽ ചുവടൂന്നും.
ആനന്ദത്തികവിലാണാത്മാവിൻ കടാക്ഷങ്ങൾ
മാനസമതു കണ്ടു ചിന്തയിൽ തുടരണം.
രൂപഭാവങ്ങളേതും കൈവല്യം കൈവരിക്കാൻ
ചിന്ത പാളിപ്പോകാതെ തുടന്നാലാസ്വാദ്യമാം.
താദൃശസരണികൾ തുടരും ഗുരുജനം
മേദുര ധർമ്മങ്ങൾ തൻ കാന്തിയെങ്ങെങ്ങും വീശും.
എങ്ങുമായുഗാചര്യ പദ്ധതി തുടർന്നീടിൽ
സന്തതനാകും തോഴൻ വിശ്വപ്രേമം പുല്കിടും
തത്വസാരത്തിനൊരു പഞ്ഞമില്ലെങ്കിലു മീ
താത്തെന്നൽ ശ്വസിക്കുവാനെത്രപേർ സ്വതന്ത്രന്മാർ!
നന്മകൾ നകരുവാനാരാനും പിന്മാവുമോ
നന്മയ്ക്കു വഴിയോരാനീ മണ്ണിൽ പണിയായി
സന്മാർഗ്ഗാരാമത്തിലെ സൗരഭമാം വിവേകം
ചിന്മയനരുളിയാലെങ്ങനെ ലഭിക്കാവൂ!

തൻകാര്യപ്രതിപത്തി, വിസ്മൃതി, വിഭ്രാന്തിയീ
പങ്കത്തിലടിഞ്ഞുപോയ് ജീവിത സിദ്ധാന്തങ്ങൾ
ത്യാഗികൾ വെറുംവേഷപ്പകിട്ടിൻ നടന്മാരായ്;
പകലുമിരുളും ചേർന്നെപ്പൊഴും മറിച്ചിലായ്.
ക്രൂരിരുൾ മാറിക്കിട്ടാൻ ചെങ്കതിർ പരക്കണം
സൂര്യോദയം കാണ്മാനായ് കേരളം താപം പൂണ്ടു.
ബാഷ്പത്തിലിഴകിയ ലോകത്തെയുദ്ധരിക്കാൻ
തൽക്ഷണം ശ്രീ വിദ്യാധിരാജൻെറയുദയമായ്.
മാനുഷ പുഷ്പത്തിലെ തേനായിലസിച്ചോരാ
സ്നേഹത്തിൻ വിലാസമേ ഭാഗ്യത്തിൻ പുണ്യാരാമം.

## സർഗ്ഗം 11– ബാല്യം

ശ്രീതഞ്ചും വേണാടിൻെറ സൗവർണ്ണകാലം വാണ
സ്വാതിതിരുനാളെന്ന വഞ്ചീശരത്നത്തിൻെറ
തൃപ്പാദം തുടർന്നൊരു ഭൂപാലൻ മഹാശയൻ
മാർത്താണ്ഡവർമ്മാഖ്യനാം ഉത്രം നാൾ തിരുമേനി
മാനസം തെളിഞ്ഞുതൻ നാട്ടാരെപ്പാലിക്കുവാൻ
വാനവർക്കനായാസം പുണ്യകർമ്മങ്ങൾ ചെയ്താൻ
ശ്രീപത്മനാഭ ദാസൻ വാത്സല്യപ്രഭാപുഞ്ജം
പാവനാചാരങ്ങളിൽ ലോകരെ മുഴുകിച്ചു.
ആടിക്കാറും പഞ്ഞവും വ്യാധിയും പേമാരിയും
ഈടാക്കൂടിയകാല മഞ്ജസാ കാററിൽ മാഞ്ഞു.
ആയിരത്തിരുപത്തിയൊൻപതിൽ ചിങ്ങപ്രഭ-
യാരിലുമുല്ലാസത്തിൻ തൂവർണ്ണം വിരചിച്ചു.
പച്ചപ്പുല്ലെങ്ങും പാരിൻ മെച്ചകം പൂവാടയായ്
കൊച്ചുവൃക്ഷങ്ങൾപോലും പൂന്തളിരെങ്ങും ചൂടി
പൂന്തൊടികളിലെങ്ങും കോകിലം പാട്ടുപാടി
ചന്തത്തിൽ വസന്തത്തിൻ സൗരഭം പരന്നെങ്ങും
ചിങ്ങത്തിൽ വസന്തവും പോന്നോണപ്പുലരിയും
ഭംഗിയിൽ കൈകോർത്തപ്പോളേവരും ഹർഷം പൂണ്ടു.
    പാക്കനാർ വരുന്നുണ്ടു വേലിക്കൽപ്പാട്ടുംപാടി
താക്കിനാരുടുക്കകളോണത്തിൻ മുന്നോടിയായ്.
അങ്ങിങ്ങുചെറുബാലർ നാടൻ പന്തുമായ്ക്കൂടി
തിങ്ങളിൻ പുതുമേനി ചുരന്നു പൈമ്പാലെങ്ങും
കാക്കാത്തിപ്പൂവും നല്ല നെല്ലിപ്പൂവും തെച്ചിയും
കിക്കിളിയേററു നെല്ലിൻ തൂമണം സ്വാദിക്കയാൽ
പാടത്തന്നരിവാളിൻ കിങ്കിലി മോണപ്പാട്ടിൻ
വാടികൾ മെനഞ്ഞെങ്ങും, നാടാകെ പ്പൊൻക്രുനകൾ.

കപോള സ്ഥലങ്ങളിലുൽസാഹം തിമിർക്കയായ്
കൺപോള പൂട്ടിടാതെ ബാലരും കാത്തു 'കോടി;
വീടകം മെഴുകണം, 'കടനാള' ളക്കണം
നാടുനീളവേ യോണനാളിൻെറ ശ്രീകോവിലായ്.
കാലിമേയ്ക്കുവാൻ പോകമുണ്ണികളു,ണ്ണിക്കണ്ണ—
നാലിന്മേൽ കയറിയ രംഗങ്ങൾ പാട്ടും തുള്ളും.
വെണ്മണൽ ത്തോപ്പിൽച്ചെന്നു പീലിക്കോലുകൾചാർത്തി-
ക്കണ്മണികളാടുന്ന ലീലകളെത്ര രമ്യം!
ആണ്ടാണ്ടുകൂടുന്നേരം നാട്ടാരുമോണക്കാലം
കൊണ്ടാടുമൊരുദേശ മുണ്ടിന്നും ഹർഷപ്രദം.
നെല്വയലുകളുടെ മധ്യത്തായ്ക്കേരോദ്യാനം
കല്മഷം കലരാതെ രാജിക്കുന്നതുമിന്നും.
ആരെയുമാകർഷിക്കും ലാവണ്യനികേതനം
രാജധാനിയുമായിത്തൊട്ടുരുമ്മീടും ദേശം
ഓരുകിലാർക്കായാലും നൽകിടും ചിദാനന്ദം
കേരള കൈലാസമായൻ പെഴും 'കണ്ണൻമൂല'
'കൊല്ലൂർ' ദേശവുമങ്ങാണങ്ങുതാൻ 'കൊല്ലൂർമഠം'
നല്ലൂരാണവിടൊരു കോവിലും പ്രോല്ലസിപ്പൂ.
കർഷകരധിവസിച്ചീടുന്ന ഗ്രാമത്തിനു
ഹർഷദരാം ജന്മികൾ മഠങ്ങൾക്കധിപന്മാർ.
കാഴ്ചകൾ വരവായി മഠത്തിൻ മുററങ്ങളിൽ
നിശ്ചലവസ്തുക്കൾതൻ ഘോഷമാണെങ്ങും പാർത്താൽ.
നെയ്ച്ചുമടറകളിൽ, നേന്ത്രക്കാതളത്തിലും,
മച്ചകമാകെക്കമിഞ്ഞതദ്ധ്വാനത്തിൻ വേർപ്പുനീർ.
പൂമുഖത്തണിയായിച്ചെമ്പഴക്കാകൾ കൂടി
രാമണീയകം കൂട്ടി വെററിലയും 'ചിപ്പ്'വും.
കാമ്യമാമോണോത്സവം ജന്മികൾക്കെം കുളി—
ത്താമണ്ണിൻചങ്ങാതികൾ നോട്ടമിട്ടെങ്ങോ ദൂരെ.
ഇങ്ങനെയാണാരംഭം ഗ്രാമത്തിലൊളിവീശി,
ചിങ്ങത്തിൽ പതിനൊന്നാം തീയതി ഭരണിനാൾ.
ചെങ്കതിരോണത്സാഹം പകന്നു നാട്ടാർക്കാകെ
ശങ്കയറെറങ്ങും തെന്നൽ ചെമ്പനീർ മണംപൂശി.
ആയാസപൂർവം കൊല്ലൂർ മഠത്തിൽ പണിചെയ്യും
നായകരുടെ ഗേഹം 'ഉള്ളൂർക്കോട'തിൻ നാമം.
ആ വീട്ടിൻ മംഗലശ്രീയായിടും 'നങ്കാദേവി'
രാവിലെ ദേവാലയം ദർശിച്ചു തിരിച്ചെത്തി,
തന്മന്ദിരത്തിൽപ്പൂകി ദീപാരാധനചെയ്തു
ചിന്മയൻ ശിവൻ തൻെറ പുഞ്ചിരി സ്മരിക്കയായ്
കാലത്തിൻ ഹർഷംപോലെ നങ്കയ്ക്കു ഗർഭമായി
പോലവാസപാസ്ഥ്യത്തിലുമാഘട്ടം പൂർണ്ണമായി

തിങ്ങുമാമോദത്തോടെ തന്വംഗി രജനികൾ
മംഗളപ്രകാശത്തിൻ പുഞ്ജമായ്ക്കണ്ടുനിത്യം.
അന്നൊരു സന്ധ്യാരാഗം ദർശിക്കുന്നേരം തന്വി
കിന്നരരാഗത്തോടെ ബാലഗാനങ്ങൾ കേട്ടാൾ
എങ്ങോട്ടുതിരിഞ്ഞാലും മംഗളധ്വാനങ്ങളും
ഭംഗികണ്ടാഹ്ളാദിക്കും മാമുനീന്ദ്ര വൃന്ദവും
നങ്കയന്നറിഞ്ഞില്ലാ ആനന്ദാനുഭൂതിതൻ
സങ്കരഭാവങ്ങളും ദൈവത്തിൻ സങ്കല്പവും.
സൂതികാഗൃഹത്തിലൊരാൺകുഞ്ഞിൻ നാദം പൊങ്ങി
പ്രീതിയോടേ നാരിമാരാരാവം മുഴക്കിനാർ.
ശ്രീ'വാസുദേവശർമ്മ' 'നങ്ങയ്ക്കു' സംബന്ധമാ-
യാവാസത്തിന്നുവന്നതന്നത്തെ നാട്ടാചാരം
(രണ്ടാമത്തെസ്സന്താനം 'വേലുക്കുട്ടി'യൽപായു-)
(സ്സും.ണ്ടായിതന്ത്യമായി 'നാണി' യെന്നൊരുപെണ്ണും.)
ആദ്യജാതനാം ശിശുവിന്നവർ നാമം ചൊന്നാർ
'അയ്യപ്പ' നെന്നാൽ 'കുഞ്ഞ'നെന്നാരും വിളിക്കയും.
ബാലന്റെ തനുജ്യോതിസ്സെങ്ങെങ്ങും പ്രശസ്തമായ്
ശ്രീലമാം കളേബരം വെണ്ണതോറ്റോടും വർണ്ണം.
ഓണത്തിനാരും വേറെയുത്സവം പങ്കിട്ടില്ല
ചേണെഴും രത്നം കണ്ടു നാട്ടുകാർ സംതൃപ്തരായ്.
ലക്ഷണജ്ഞന്മാരെത്തി ജ്യൗതിഷികളുമെത്തി
"ദക്ഷനീപ്പൈതലെങ്ങു"മെന്നവർ പ്രവചിച്ചു.
"ശുക്ലപക്ഷത്തിൻ ശശിയെന്നപോൽ വികസിച്ചു
വിപ്ളവം സമുദായ മധ്യത്തിലുയർത്തിടും"
നേത്രകാന്തിയിലൊരു യോഗിയെദ്യോതിപ്പിക്കും
പുത്രനെത്താലോലിച്ചു നങ്കയന്നൊരു രാവിൽ
തന്വംഗിതൻ നേത്രാബ്ജം ചന്ദ്രികാസ്പർശത്താലോ
മുന്നിലായ് പുണ്യജ്യോതിസ്സഞ്ചിതമായ്ത്തീർന്നിട്ടോ
പാരിതിൽനിന്നു "കൂട്ടു മാറീട്ടുകൂടാന്നിതോ"
ചാരിതാർത്ഥ്യത്തിൽ ലയിച്ചുന്മേഷസ്തിമിതയായ്
പൂന്തിങ്കൾ ശരൽക്കാല ലാവണ്യമൊഴുക്കിയോ
കാന്തിതിങ്ങീടും വെള്ളത്താർനിര വിടർന്നിതോ
മുത്തുമാലകളുടെ കൂമ്പാരം കുമിഞ്ഞിതോ
നല്തുഷാരത്തിൻ കട്ട ബാലനുകൂട്ടായ് വന്നോ
താരകാവലിമെല്ലെപ്പാത്തലം പൂകിനിന്നോ
വാരെഴും പുഞ്ചിരിത്തേൻ തൂമയിലൊഴുകിയോ
തേജസ്സു പ്രസരിപ്പിച്ചാമോദപ്പൊൻപൂവായി
രാജിക്കുമൊരു രൂപമാലയാന്തത്തിൽപ്പൂകി.
പൈതലുമതുകണ്ടു ചെഞ്ചൊടി ചുളുക്കിയും
കതാരഭാവമെന്യേ നേത്രകാന്തിചിന്തിയും

സുസ്മേരമകരന്ദമാതിഥ്യമായർപ്പിച്ചും
വത്സലഭാവോജ്ജ്വലലാസ്യത്തിൽ വിളങ്ങിനാൻ.
ആഗതനൊരു മുനിനിന്നിമേഷനായ് നിന്നു
വേഗമാ മനതാരും തൃപ്തിസൗരഭം പൂണ്ടു.
കാടണിഞ്ഞൊരു വഞ്ചിഭൂവിതിൽ ധ്വാന്തം മാററാൻ
കൂടെഴും പ്രകാശമായാരംഗം വരച്ചിടാം.
ആ മുനി നാരദനല്ലാതെ മററാരുമല്ല
കോമളൻ വീണ മീട്ടികൈലാസത്തേക്കു പോയാൻ.
കൈലാസ ശൈല പ്രാന്തമഞ്ജസാ ലസിപ്പതായ്
ശ്രീലയാം ഗിരിജയുമുന്മുഖം വീക്ഷിച്ചപ്പോൾ
നാരദ മഹർഷിയും വീണാ തന്തികൾ മീട്ടി-
പ്പാരമുല്ലാസം പൂണ്ടു സുസ്മേരം പൊഴിക്കയായ്.
തൃപ്പാദകമലത്തിലാനത മൗലിയായി
മുപ്പാരിൻ ശാസ്താവിനെ കാണുവാൻ വെമ്പൽ കാട്ടി.
ദേവിയുമരുളിനാൾ, "നാരദൻ വെള്ളിക്കുന്നി-
ലാവില ഹൃദന്തനായ് കാണുവാനെന്തേ ബന്ധം?"
"ശൈവാസ്യ മിന്നു കണ്ടു കൺ കുളിർത്തീടിൽ ഞാനും
ശേ*വധി ലഭിച്ചൊരു പുണ്യവാനാം യാചകൻ
ഇന്നു ഞാൻ വഞ്ചിഭൂവിൽ കൊല്ലൂർ ദേശത്തു കണ്ടു
ചിന്നും പൂനിലാവിലെ യാനന്ദത്തിടമ്പിനെ
നൂതന താരമൊരു ജ്യോതി രൂപം ജ്ഞാനത്തിൻ
പൂതമാം വിലാസമായ് പാരിലുല്ലസിപ്പിന്നും നൂനം.
ശങ്കരതനൂ ജനായെങ്ങനെ യവനെന്ന
ശങ്കയാററുവാനായി ഞാനിങ്ങു വന്നീടിനേൻ.
'നങ്ക'യെന്നൊരു 'ന*ങ്ക' പൈതലിൻ മാതാവത്രേ
പാഴ്നിലത്തിലെപ്പൂപോലായവൻ മനോഹരൻ
ചന്ദന ഗന്ധം പേറി വരുന്ന കുളിർതെന്നൽ
നന്ദിതമായ് സന്തതം താരാട്ടുമായ് നില്പിതേ.
സിന്ദൂരം ചൂട്ടും മുകിലന്തിക്കു കുമാരനാ-
ലംഗ രാഗവും പൂശി നില്പതും നേരിൽക്കണ്ടേൻ.
മാനവ ഹൃത്തിൻ ശോകം കേൾക്കാനോ ശ്രവണങ്ങൾ
മൗനമാം നിമിഷങ്ങൾ കാത്തു കാത്തിരിപ്പതും.
താണ്ഡവ താളമല്ലേ ശൈശവ ലീലാരൂപം
കണ്ണിനാനന്ദം നല്കിപ്പാദങ്ങൾ ചലിപ്പിപ്പൂ..."
ദേവി വിസ്മയം കൂറി നിമിഷം; സ്മിതം തൂകി
മേവിനാൾ, മഹേശനും കാന്തിചേർന്നെഴുന്നള്ളി.
മാമുനികുതുകം പൂണ്ടോതിനാൻ 'സുപ്രഭാതം'
കാമിതം സന്ദർശനം പോകുവാൻ തിടുക്കവും.

ശേവധി = നിധി  നങ്ക = സ്ത്രീ

“ശങ്കകൾ മാററീടാതെ ഹൃത്തടം പേറുന്നാകിൽ
ശങ്കര പ്രീതി തെല്ലും ലഭിക്കാൻ വഴിയില്ല.”
എന്നരുളും ദേവി തന്നിംഗിതത്തിൽ തൃപ്തനായ്
നാന്മുഖസുതനങ്ങു വിശ്രമ സുഖം തേടി.
നാഗഭൂഷണനപ്പോളേറുമുന്മേഷത്തോടെ
വേഗത്തിൽ പ്രിയയോടുചേർന്നിരുന്നേവം ചൊന്നാൻ.
“അദ്രികന്യകേ, ദേവീ, സദ്രൂപേ ശങ്കാവേശം
വിദ്രുതം വിദ്രാവണം ചെയ്കിലോ നാം ധന്യരാം.
നല്ലൊരു പശ്ചാത്തലമുണ്ടിതിൻ നിദാനമായ്
തെല്ലുകന്മഷംചേരാതിന്നുഞാനുണർത്തിക്കാം
കർമ്മസാക്ഷിയാം ദേവനുദിച്ചുമസ്തമിച്ചും
ശർമ്മദനായിലസിക്കുന്ന നിൻ ശ്രീകോവിലിൽ
‘കന്യാകുമാരി’യെന്നുപേരെഴും മുനമ്പതിൽ
കന്യയായ നിന്നുടെ ബാല്യകേളികൾ കാണാം.
അഴകിൻ കൊച്ചലച്ചാർത്തെപ്പൊഴും മുകരുന്ന
മുഴുതിങ്കളുംവന്നു സ്നാനമേല്ക്കുന്ന നാട്ടിൽ.
അവിടം മുതല്ക്കത്രേ ഭാരതാവനിയുടെ
ചുവടായ്ത്തിളങ്ങുന്നു—കേരളം സുശോഭനം
അശ്രാന്തം വസന്തശ്രീ മാറാതെ വിളങ്ങിടും
വിശ്വത്തിൻ തിലകമാമാരാമം വേറെയുണ്ടോ!
കോകില കൂജനവും കേകിതൻ പീലിച്ചാർത്തും
കാകളിയൊഴുക്കുന്ന പക്ഷിജാലത്തിൻ തോപ്പും
സന്തതം തുടികൊട്ടിച്ചിരിച്ചുല്ലസിക്കുന്ന
ബന്ധുരഗാത്രികളാം പുഴകൾ, നെല്ലേലകൾ
അമൃതം നിറച്ചുള്ള പൊൻകുടം താങ്ങിപ്പാരിൽ
നിഭൃതം കുളിരേകും ചെന്തെങ്ങിൻ നിരകളും
തേന്മാറും പഴങ്ങളും ചെമന്ന തളിരുമായ
വാനോരും കൊതിക്കുന്ന നാടെങ്ങാൻ വേറെയുണ്ടോ?
കാവുകൾ കുളങ്ങളും കോവിലുകളും തിങ്ങി
മേവുമീസ്വാരാജ്യത്തിൽ ‘പൊൻവിളു’കളുമേറും
ഔദാര്യത്തിന്റെ കളിത്തൊട്ടിലായ് പ്രശസ്തമാം.
കേദാരഭൂവിലന്യ നാട്ടുകാരോടിക്കൂട്ടം.
ശാലീനവിലാസത്തിലഗ്ര്യകൾ ലലനകൾ
ആലോലമാം തെന്നലിൻ നൃത്തരംഗമാം ദേശം”
“അത്രയ്ക്കു മേന്മയുണ്ടോ കുന്നലനാട്ടിൽ ദേവാ?
ചിത്രമായ് കഥിച്ചീടിൽ ഞാനിങ്ങു വസിച്ചീടാം
ഗോകർണ്ണേശനാമങ്ങു പാലിക്കും പാരതെന്നു
നാകവാസികൾ പോലും പുകഴ്ത്താൻ വഴിയാകാം.”
സാകൂതം വിധിപുത്രൻ തൂകിയമൊഴികേട്ടു
പാകത്തിൽ ഹരൻ കഥ തുടർന്നു ഹർഷാന്വിതം:

"വഞ്ചിനാടിൻ ലാവണ്യധാരഞ്ഞാനൊഴുക്കണോ
സഞ്ചിതനൈർമ്മല്ല്യ മതേത്തു രംഗത്തും രമ്യം.
കരളിൽ കുളിരേകുമി ളനീരിൻ ശുദ്ധിയും
പരിചിൽ ശാലീനമാം സൗന്ദര്യ സമ്പത്തുമായ്
ലോലലോചനകൾ തൻ വാക്കും നോക്കും കൂന്തലും
പലനാൾ കണ്ടും കേട്ടും, വേദജ്ഞാനികൾ പോലും
പാവനമാകും നാട്ടിൽ "വൈശികതന്ത്ര"ങ്ങളും
ആവോളം "വിധി"കളും കല്പിച്ചു നമ്പൂരാരും.
ജന്മികൾ പുരോഹിതർ താന്ത്രികർ വിദ്വാന്മാരും
ഉന്നതസ്ഥാനം പൂണ്ടോ; രാദിവാസികളോ ഹാ!
ഭൂഷകൾ വേഷങ്ങളുമക്ഷരംപോലും നേരിൽ
തോഷമായ് കൈകാര്യം ചെയ്തിടിലോ കുററം! പാപം!!
"നല്ല" തെണ്ടുണ്ടായാലു മാരണന്നവകാശം
"വല്ലഭ"ന്മാരല്ലയോ "ഭാമിനി"ക്കവരെങ്ങും.
നിയമമനുസരിച്ചാണവർ നമ്പൂരിമാർ
നയകോവിദന്മാരായ് കുടുംബം പാലിച്ചെങ്ങും.
മൂത്തവർ കുടുംബസ്ഥർ വേളിചെയ്തിടാം; ശേഷം
എത്രപേർക്കും സംബന്ധം "ശൂദ്ര"സ്ത്രീ ഗൃഹങ്ങളിൽ
അന്തണരിൽ നിന്നെങ്ങാൻ സന്തതിപിറന്നെന്നാൽ
ജന്തുധർമ്മംപോലത്രേ ഭാവിബന്ധത്തിൽ പുത്രൻ.
ഭൂസ്വത്തിന്നവകാശം ഭാഗിനേയർക്കാവുകിൽ
'ഭാസ്വത്താം കളേബരം മാനമായ് ധരിച്ചിടാം'
ഇവ്വിധം മലീമസമായൊരു വ്യവസ്ഥിതി
ഭവ്യമല്ലാതെ കണ്ടു പലരും വെമ്പൽ പൂണ്ടു.
നീചാന്ധകാരം മാറിപ്പോൻ കതിരൊളി വീശാൻ
ആചാരങ്ങളിൽ 'ഭക്തി'ക്കുത്തമസ്ഥാനം കണ്ടു.
വാത്സല്യം സഹജരിൽ പൂണ്ടുള്ള യതീന്ദ്രന്മാർ
മാത്സര്യമെന്യേ ചേൻ ശാന്തിക്കു വഴി തേടി
എങ്ങുമേ യജ്ഞം ദീക്ഷിച്ചായവരൊരുമിച്ചു
മംഗലം വളർത്തുവാനെൻ നീകടം പൂകിനാർ.
ഭാരത വർഷത്തിലെല്ലാന്തിതന്നുറവിടം
കാരുണ്യം തികഞ്ഞെന്നിൽ ചൊരിഞ്ഞു ഹർഷോത്സേകം.
ശ്രീകരം 'പഞ്ചാക്ഷര' മന്ത്രമാ മുനീശ്വരർ
ശ്രീകലന്നൊന്നായുതിർത്തീ മന്നിൻ ഹൃദ്സ്പന്ദനം.
അന്നത്തെ നാദബ്രഹ്മം കാഴ്ചവച്ചൈക്യത്തിൻെറ
തെന്നലിലുലാവിട്ടും സൗരഭം നിർവാണദം.
കാര്യങ്ങൾ നേരിൽത്തന്നെ ഞാനറിഞ്ഞാഗതർക്കു
സാരമാം പ്രമോദത്തിൻ കാലമാശംസിക്കയായ്.
കൈലാസ വിശ്രമത്തിൽ കൈവല്യമാർഗ്ഗം കണ്ടു
പാലനചതുരന്മാരുടജങ്ങളും പൂകി.

'ധർമ്മോ ƒ സ്മൽ കുലദൈവത'മെന്ന മുദ്രാവാക്യം
കർമ്മക്ഷേത്രമാം വഞ്ചിഭൂവെന്നും മുഴക്കീടും
എങ്ങുനോക്കിടുകിലും ദേവാലയത്തിൻദീപം
മംഗലദ്ധ്വനിയോടെ വിളങ്ങും കേദാരവും.
അനന്തപുരിക്കേററ മഴകാം കൊല്ലൂർഗ്രാമം
കനിവിൻ കണികയ്ക്കാ"യുള്ളൂർക്കോട്ടെ"ത്തീ ഭദ്രം
കാരണമിന്നാഗേഹ വാസികളാത്തന്മാരിൽ
കാരുണ്യമുദിക്കയാൽ താപമാററാനുത്സുകർ
ശാരദ തങ്ങും വീട്ടിൽ ലക്ഷ്മിയൊട്ടിണങ്ങാതെ
ദാരിദ്ര്യത്തിന്നൗദാര്യം പുലർത്തി പാവങ്ങളെ
ആ വീട്ടിൽ വളർന്നൊരു ഭാമിനി നങ്ങേദേവി
ലാവണ്യം ഗണിക്കാതെ ഭക്തിയിൽ മുഴുകിനാൾ.
കേരളാവനിയുടെയസ്വാസ്ഥ്യം തുടച്ചാററാൻ
നേരിൽഞാൻ കണ്ടമാർഗ്ഗം സജ്ജമായിന്നാമണ്ണിൽ
കാമ്യമാം കേദാരത്തിൽ സദ്ബീജം വിതച്ചാലേ
കാമ്യമാം ഫലമാർക്കും ലഭിക്കൂ ലോകവ്രതം.
ഏതൊരു രത്നവും പാഴ്നിലത്തിൽ കാണാകുന്നു
വൈദ്യുതിക്കുറവിടം കാർകൊണ്ടലല്ലേയെന്നും
ചെമ്പനീർ പൂച്ചെണ്ടിനു മുൾച്ചെടിജന്മസ്ഥലം
ഇമ്പമായ് ഞാൻ തേറിനേൻ 'പങ്കജ'മായിത്തീരാൻ.
നങ്കയിൽ പ്രസാദിച്ചു ഞാനും ശരശ്മിനല്കി
ശങ്കയററാ "പ്പൈതലും" വിദ്യാധിരാജൻ സിദ്ധൻ.
ഒററയ്ക്കാക്കമാരകൻ ഭ്രാന്തമാം ധ്വാന്തം മാററി
കുററമററതായ് ത്തീർക്കും ശാന്തമായീ മന്നിടം
ഏതിലുമവനൊരുസഹജ പ്രവർത്തകൻ
എങ്കനിവിങ്കൽനിന്നുമവതാരം കൊണ്ടീടും
അയൽനാടായ് രാജിക്കും 'ചെമ്പഴന്തി'യിൽവേഗം
'വയൽവാരം' വീടതിൽ 'നാരായണാ'ഖ്യൻ ശ്രീലൻ"
ഈ വിളംബരത്തിന്റെ മാറെറാലി കൈലാസത്തിൽ
താവിനിന്നീ മന്നിടം ലയിച്ചൂ വേദാന്തത്തിൽ
നാരദൻ പരിതൃപ്തി പൂണ്ടുടൻ വീണമീട്ടി
താരാപഥത്തിലൂടെ മറഞ്ഞാൻ ഗാനോത്സുകൻ.
ശ്രീപാർവതീദേവിയും കൗതുകാവേശംപൂണ്ടു
ശ്രീപരമേശ്വരന്റെ ചൂഴവേ നൃത്തം ചെയ്താൾ.
വിശ്രമസുഖമല്പം നേടുവാനവർ വേഗ—
മശ്രമം ശാന്തിഗേഹം പൂകിനാർ സസന്തോഷം
നങ്ങയുമുണ്ണിയുടെ തൂമുഖം കണ്ടുഷസ്സിൽ
മങ്ങലററുന്മേഷമായ് പൂർവദിങ്മുഖം പോലെ.
കാലത്തിൻ മട്ടുമാറി വെണ്മണൽ പൂമുററത്തു
പാലല താവുംമട്ടിലോണത്തുമ്പിയും വന്നു.

പൂവിളിയുയരുന്നെങ്ങും പൊന്നൊളിപൂശി നാട്ടിൽ
കാവിലെ വല്ലികളിൽ പൂങ്കുലയൂയലാടി
ഓണപ്പൂനിലാവിന്റെ സാരള്യം വർദ്ധിക്കവേ
ചേണെഴും കുമാരനും തേജസ്സുമുററിക്കൂടി.
നാട്ടുകാർക്കിതുപോലെ മാധുര്യം പകരുന്നുള്ള
ചട്ടവട്ടത്തിനോർമ്മ ഗ്രാമമേ കണ്ടിട്ടില്ല
നെല്ലാടം പൊന്മുത്തുകളാവോളം നല്കീതാർക്കും
പൊല്പൂവാം 'തങ്കക്കുടം' പാരിലെ രാകേന്ദുവായ്
ആയില്യം കഴിഞ്ഞപ്പോൾ കാർത്തികവിളക്കായി-
*യാതിരയുംകൊണ്ടാടി ധനുവിൻ പൊന്മണ്ഡലം.
തൈപ്പൊങ്കലെല്ലാടവും വാദ്യഘോഷത്തിൽ മുങ്ങി
തൈത്തെന്നൽ ചരിച്ചെങ്ങും സൗരഭിക്ഷ്യമറിയിക്കാൻ.
പൊൻതാലിചാർത്തുംകൊന്ന വിഷുവിൻ വരവേല്പി-
ലെന്തെന്തുചരിതങ്ങളുരച്ചൂ നൈർമ്മല്യത്തിൽ!
നങ്കതൻ കുമാരനും ചിത്രാപൗർണ്ണമിനാളിൽ
അങ്കുരിച്ചൊളിതൂകും ദന്തവും കാട്ടീരമ്യം.
ചന്ദ്രനമതുനോക്കിക്കൗതുകാമൃതമെങ്ങും
സാന്ദ്രമോദം പകർന്നു; രാക്കിളി രാഗങ്ങളും.
"അയ്യപ്പ"നെന്നനാമം ജനകൻ വിളിച്ചെന്നാൽ
പയ്യവേ നാട്ടാർക്കവൻ 'കുഞ്ഞ'നായ് മംഗല്യദൻ
പെട്ടെന്നാണുണ്ണിവളർന്നുത്സാഹം പിച്ചക്കാലിൽ
കാട്ടുവാൻ തുനിഞ്ഞതും വീണുടനെണീപ്പതും.
തുടകൾ പതുപതെ കുലുക്കി നടക്കുമ്പോൾ
കുടുകുടെപ്പുഞ്ചിരിച്ചുരിയാടിനാൻ കുഞ്ഞൻ.
തേനൊലിച്ചെഞ്ചുണ്ടുകൾ സന്തതം ചലിപ്പിച്ചു
വാനിൽനോക്കിക്കൊഞ്ചീടും കോകിലാലാപം മൃളം.
കുഞ്ഞനെയരനൊടിനിഷ്ക്രിയത്വത്തിൽപ്പെട്ടു
പഞ്ജരത്തിലിട്ടാലും കാണുകശ്രമകരം,
മണ്ണുവാരിക്കളിക്കാൻ കൂട്ടുകാർ കൂടുമ്പോഴും
തിണ്ണമാകുട്ടൻപോകും ക്ഷേത്രദർശനത്തിനായ്.
അമ്മയോടൈനന്ദിന ജീവിതം പോററീടുവാൻ
കൺമണിയേയുംകൂട്ടി മഠത്തിൽ പോയീനിത്യം.
കിട്ടുന്നതെന്തായാലു മതിനാൽ പശിമാററി;
ചിട്ടകളൊന്നും കുഞ്ഞൻ കാട്ടിയില്ലഷ്ടിക്കായി.
മഠത്തിൽ ഭോജ്യാവശ്യമായിട്ടു വേണ്ടിവരും
മട്ടൊക്കമേല വർഗ്ഗ മവൻപോയ് ശേഖരിക്കും.
അമ്മമാർ സംപ്രീതരായ് കുഞ്ഞനു ദിവസവും
സമ്മാനിച്ചാർ കഞ്ഞിയും ലവണ മരീചവും.*

*ആതിര = തിരുവാതിര

* ലവണമരിചവും = ഉപ്പും മുളകും.

തൊട്ടടുത്തുള്ള ചെറു കാടുകൾ സമ്മാനിച്ച
കാട്ടുപൂക്കളാലവൻ ചാരുമാല്യങ്ങൾ കെട്ടി
കൊല്ലൂർ ക്ഷേത്രത്തിൽ പതിവായിട്ടു സമർപ്പിച്ചു
സോല്ലാസം സമ്പാദിച്ചു നാഴിചോർ നിഷ്കന്മഷം.
അവ്വിധം ദിനചര്യ മുട്ടാതെ കഴിയുമ്പോൾ
എവ്വിധം വിദ്യാഭ്യാസ മെന്നായി നങ്കാദേവി
അഷ്ടികാര്യത്തോടൊത്തു വിദ്യയ്ക്കു ഗതിമുട്ടി
പുഷ്ടമാം പള്ളിപ്പുര ദൂരദിക്കിലേയുള്ളൂ.
പ്രായവുമാദായവും കുറവായ് കണ്ടിട്ടച്ഛൻ
ദായമായേകീ മലയാളത്തിന്നാദ്യാംശങ്ങൾ.
അക്ഷരം പരിചയിച്ചേറെനാൾ ചെല്ലും മുൻപേ
വിക്ഷേപാനവിത മവൻ കൺമുൻപലെത്തിച്ചേർന്ന
വിദ്യാർത്ഥികൾ കൈക്കൊള്ളുമേട്ടുകൾ ഹർഷാന്വിതം
*'വിദ്യാർത്ഥി'യായിത്തന്നെ വാങ്ങിച്ചു കണ്ണോടിച്ചു.
ഹരിഃശ്രീ കണ്ടീടാത്ത ബാലനാ യേട്ടിൽനോക്കി
പുളകമോദത്തോടോതി യാദൃമായ് "ഇതാവത്."
വിദ്യയിലവഗാഹം സിദ്ധിക്കാൻ നാമ്പായ്ത്തീർന്ന
വിദ്യോൽപ്രവാഹം ചെമ്മേ കുഞ്ഞനിൽ പുഷ്ടിപ്പെട്ടു.
ഏട്ടുകൾ നോക്കിക്കണ്ടോ രക്ഷരം മുഴവനു-
മാടലെന്യേതാൻ സ്വാംശീകരിച്ചു പ്രജ്ഞാധനൻ.
കുട്ടിവായനയിലോ ലേഖനത്തിലോ തെല്ലും
നീട്ടിയില്ലവൻ കാലം; പാലമൃതായീ സർവം.
മാരാരിതൻ പാദാബ്ജം കനിയാൻ നങ്കാദേവി
സാരസ്യത്തോടർപ്പിച്ചു ഭക്തിയാം പാല്പായസം
പാരിനു പ്രകാശമായ് കൂരിരുളകററുവാൻ
ആരുണ്യപ്രഭ ചിന്നി കൈവന്ന മഹാരത്നം
ആരിലുമാഹ്ലാദത്തി ന്നങ്കുരം വിതറിക്കോ-
ണ്ടോരോരോ ചലനവും സാരള്യത്തിൻ ചെപ്പാക്കി.
പാരിതിൽ ചരിച്ചിട്ടു മെറുമ്പിൻ വർഗ്ഗങ്ങളെ
സാദരം പരിശോധിച്ചവയെ പ്പഠിച്ചുടൻ
പക്ഷികളുതിർക്കുന്ന നാദവൈവിധ്യം കേട്ടു
മക്ഷികയ്ക്കതിൽവന്ന ഭേദവും ചിന്തിക്കയായ്.
പാമ്പിനെ ബ്ഭയക്കാതെ യവയെ കണ്ടാൽ മന-
ക്കാമ്പിലൂറിടും കൃപാവാത്സല്യം സാഹോദര്യം.
ശങ്കരൻ സർപ്പങ്ങളെ ബ്ഭൂഷണമായിച്ചാർത്തും
ശങ്കിയാ തവയെ നാം സോദരരായ്ക്കാണണം.
എത്രയോ വിചിത്രമാം പകിട്ടാലാകർഷകം
ചിത്രചാതുരിയല്ലേ നാഗങ്ങൾ ഭജിക്കുന്നു.

*വിദ്യാർത്ഥി = വിദ്യയാചിക്കുന്നവൻ

ഗാനത്തിൻ രസം കോലും പാമ്പുകൾ നമുക്കെന്നു-
മാനന്ദം നിവേദിക്കും ലോചനങ്ങളും ഹൃദ്യം
സ്നേഹത്തിൻ വ്യാപാരത്തിൽ രണ്ടുതട്ടവുമൊപ്പം
സ്നേഹത്താൽ നിറച്ചീടിൽ ഭീരുത്വം തഴച്ചിടാ.
തിര്യക്കുകളിലും നാം പ്രേമസേചനം ചെയ്താൽ
പഥ്യം വേണ്ടാ ജീവലോകമാകവേ തോഴർ
ജീവകാരുണ്യത്തിലീ ചേലുലാ വിടുംതത്ത്വം
പാവന മുറപ്പിച്ചു കണ്ണനും പ്രശോഭിച്ചാൻ
എങ്കിലുമൊരു ചിന്താധാരതൻ മരാളംപോൽ
ചിന്തയിൽ കടന്നിതാ ഗ്രാമത്തിൻ ഭാവം ചിന്തി.
ആർത്തരാണഖിലരും മാനുഷ ജന്മം പൂണ്ടാൽ
ചിത്തതാപത്തിൻ മൂലം സാഹചര്യത്തിൻ ബന്ധം.
നീർതുളുമ്പീടാതുള്ള ലോചനം കാണ്മീലെങ്ങും
നീരവം വിതുമ്പുവോർ, കാനനം ഹസിച്ചെന്നാം
മാധുര്യം നുകരുവാനാരാനും കൊതിച്ചെന്നാൽ
മാലുകളണിയായി കൈകോർത്തു വരികയായ്.
മാദകമാകും സുധാസാരള്യം സ്വദിപ്പവ-
ക്കാതിഥ്യമർപ്പിക്കുവാനാതങ്കം മുന്നോടിയാം
ദുർദ്ദശയ്ക്കൂടിപ്പെടാതുത്സവം പുലർത്തുമ്പോൾ
നിർദ്ദയം കുരുക്കുകൾ പല്ലിളിച്ചോടിയെത്തും
ഏതുകണ്ണീരിൻ കയ്പും പൈമ്പാലായ് സ്വദിച്ചാലും
വേദനയ്ക്കിടമില്ലാതാവുകിൽ 'സ്വർഗ്ഗം' പാരിൽ
കല്ലിലും മരത്തിലുമാനന്ദം തിരയുന്ന
ഫുല്ലമാം ഹൃദ്പത്മത്തിൽ കാററുവീശുന്നു വീർപ്പായ്
സർവേശൻ സരസമായ് ലീലയാടുവാൻ തീർത്ത
സർവമോഹനമാകുമരങ്ങത്തനാരതം
ചാർത്തിടാമൊരു തത്വം: "മാനം കറുത്തിടാതെ
നീർത്തുന്ന ചതിവുണ്ടോ മാരിവില്ലെങ്ങാൻ ചീലി!"
സസ്യലാസ്യത്താൽ വിളങ്ങീടുന്ന ഗ്രാമങ്ങളിൽ
കർഷകൻ ചിണുങ്ങിടും, ജന്മിമാർ ജല്പിച്ചിടും
ആരുമേയറിയാനില്ലിത്തരം യാതനകൾ
കാരുണ്യമൊഴുക്കുവാൻ കാര്യജ്ഞാനികളില്ല.
താരകൾ കനിവോടെ കണ്ണുകൾ ചിമ്മിച്ചിമ്മി
താരിനങ്ങളിലൂടെക്കുളിർത്തെന്നൽ പായിച്ചു.
അക്കുളിർ തലോടുമ്പോളമ്മതൻ മൃദുകര-
മുക്കരുവികൾക്കെങ്ങുമാശ്വാസം പകർന്നേകും
നീക്കമിളകൾക്കുമുണ്ടാശ്വാസം പ്രപഞ്ചത്തിൽ
ദുഃഖാർണ്ണവത്തിൽ ജന്മം മാനുഷക്കില്ലാതുണ്ടോ!
സ്നേഹത്തിൻ ചൈതന്യമീ നാട്ടിലില്ലാതെങ്ങുപോ-
യാഹവത്തിനും ഗീത ചൊല്ലുവാനില്ലാ കണ്ണൻ.

മഞ്ജുളമന്ദസ്മിതം തൂകിക്കൊണ്ടാശ്വാസത്തിൻ
മംഗളമകരന്ദം പൊഴിക്കാൻ തൃക്കാൽകൂപ്പാം:
എങ്ങോട്ടുതിരിഞ്ഞാലുമടിമച്ചങ്ങലകൾ
മങ്ങിയ വദനത്തിൽ വിളറും വിലോകനം*
അന്യന്റെ കണ്ണീർക്കണം തുടയ്ക്കാൻ നീളും കൈയോ:
ധന്യമായ് മനശ്ശാന്തിയരുളും മൃദുഗീരോ
കൊതിക്കാൻപോലും സാധു ജനതയ്ക്കില്ലർഹത;
മധുരസ്മൃതികളും ഭീതിയിൽ പിടയുന്നു.
ഈഗതി മനതാരിൽ തറച്ചു കുഞ്ചൻ നിത്യം
ജാഗരൂകനായ് വാണീദേവിയെ പ്രീണിപ്പിക്കാൻ
കൊല്ലൂർമഠത്തിൽപ്പെട്ടോരുണ്ണികൾ ഗൈർവാണിയിൽ
വല്ലഭരായ്മേവിനാർ ദേശികശിക്ഷണത്തിൽ
കുഞ്ചനുമതല്പാല്പം മറവിൽ പതുങ്ങിനി-
ന്നഞ്ജസാഗ്രഹിച്ചതായ് ധരിച്ചു ദേശികേന്ദ്രൻ
ധാരണാസമ്പുഷ്ടിയിൽ സന്തുഷ്ടനായ്ത്തീർന്നടൻ
വാ*രണം നീക്കിക്കൊണ്ടു പഠിക്കാൻ നിയോഗിച്ചു.
അമരകോശം സിദ്ധരൂപവും കാവ്യങ്ങളും
അമലമരന്ദംപോലവനും സ്വാദിഷ്ഠമായ്.
കണ്ണന്റെയുത സാഹത്തിലൗത്സുക്യം പൂണ്ടബാല-
രാമനാം 'കൃഷ്ണപിള്ള' 'പേട്ടയിൽ രാമൻപിള്ള'
എന്നുപ്രഖ്യാതനായ ദേശികൻ സവിധത്തിൽ
സന്തതനാം കുഞ്ചനെക്കൊണ്ടുപോയ് വിദ്യക്കായി
കൊല്ലൂർസങ്കേതംവിട്ട് കുഞ്ചനും നഗരത്തിൽ
ഉല്ലാസമായി വിഹരിക്കുവാൻ രംഗം കണ്ടു.
വിജ്ഞാനേച്ഛുക്കൾക്കെല്ലാമാശാന്റെ പള്ളിപ്പുര
വൈജ്ഞാനികസ്രോതസ്സായ് പകർന്നു വിദ്യാമൃതം.
പ്രായത്തിൽ മൂതിർന്നുള്ള ശിഷ്യന്റെ സമാഗമം
മായമററാശാനേററമാശ്വാസ നികുഞ്ജമായ്
ദേശികൻ കളരിവിട്ടെങ്ങാനും പോകുന്നേരം
ആശാനായ് പഠിപ്പിക്കാൻ മൂതിർന്ന കുഞ്ചൻപിള്ള.
ഒട്ടേറെക്കുട്ടികൾക്കും ഹൃദ്യതപകർന്നേകം
ചട്ടംപിള്ളയെയന്നു നാട്ടാരും പ്രശംസിച്ചു.
കുഞ്ചൻപിള്ള "ച്ചട്ടമ്പി" പാഠങ്ങൾ ഗ്രഹിക്കുംപോൽ
മഞ്ജുളമാംരീതിയിൽ ഗ്രഹിപ്പിക്കാനും മുൻപൻ.
രാമായണം ദേശീയ രീതിയിൽ വായിക്കുമ്പോൾ
ആമോദമന്തഃപുരമാകവേ കുളിർപ്പിച്ചു.
സംഗീത മാധുരിതൻ കൊച്ചലച്ചാർത്തെന്പാടും
തുംഗമാംഹർഷം വിതച്ചാരെയും ഉല്ലാദിപ്പിച്ചു.

* വാരണം = തടസ്സപ്പെടുത്തൽ   * വിലോകനം = കണ്ണ്.

ചട്ടമ്പിയൊരുപോതു മാലസ്യം കൈക്കൊണ്ടീല,
ചിട്ടയായ് വിശ്രാന്തിക്കു പൂകിടും കടൽത്തീരം
നെല്പാടം തോറും നടന്നന്തിച്ചോപ്പും തെന്നലു-
മല്പമായേല്ക്കുന്നതു കായകാന്തിക്കുത്തമം.
ശംഖും മുഖത്തെത്തിയാൽ സാഗരഗാംഭീര്യത്തിൽ
ശങ്കയററെന്തോ ശക്തി ജീവിപ്പതായ് തോന്നിടും.
കണ്ണമ്മൂലപ്പാടത്തിൽ നെല്ക്കതിർക്കുലകൾ തന്ന
കണ്ണഞ്ചും ലാസ്യം കണ്ടാൽ ഭാവനയ്ക്കുല്ലാസമാം.
അക്കൊച്ചുകവിയുടെ പ്രജ്ഞയിൽ തളിരിട്ട
അപ്രമേയ മാമേതോ ശക്തിതൻ മരീചികൾ.
പാവന സ്നേഹമല്ലാതെന്താണിങ്ങുലാത്തുന്ന
'ദൈവത്തിൻ മഹിമാ' വെന്നിതിനെത്താൻ വാഴ്ത്തിടാം:
ചട്ടവട്ടമങ്ങനെ സംപുഷ്ടമായ് പോകുമ്പോൾ
ചട്ടമ്പി രാത്രികാലത്താശാന്റെ വീടുവിട്ടു
ആശാനീ വിവരം തൻ ശിഷ്യരിൽനിന്നു കേട്ടി-
ട്ടാശങ്കയേറീ ശിഷ്യൻ ദുർവൃത്തിയിൽ പെട്ടിതോ!
'കന്മഷഹീനൻ വത്സനാഴമായ് ചിന്തിക്കുവോൻ
സന്മാർഗ്ഗം വെടിയുവാൻ കാരണമീലിങ്ങൊരു ബന്ധം.
വെട്ടവുമായ് കൂട്ടുകാർ വീടുകൾ തോറും തേടി,
ചട്ടമ്പിയെ ക്കാണാതെ നൈരാശ്യം ബാധിച്ചപ്പോൾ
ഭദ്രനെയടുത്തേററം ജീർണ്ണിച്ചു ഭയദമാം
ഭദ്രകാളിക്ഷേത്രത്തിൽ ധ്യാനനിഷ്ഠനായ്ക്കണ്ടു.
അന്ധകാരഗ്രസ്തമാം കാട്ടിലെ ശ്രീകോവിലിൽ
ബന്ധുര മാം ചിന്തയിൽ ലയിച്ചു യുവയോഗി
വേറുള്ള വെളിച്ചമോ ശബ്ദമോ ഗ്രഹിച്ചില്ല
നീറുന്ന പ്രശ്നങ്ങൾക്കീ 'സാധന' വഴികാട്ടും.
ഭക്തിമാർഗ്ഗത്തിൽ ശിഷ്യൻ ജ്ഞാനവും വിവേകവും
വ്യക്തമാക്കുമെന്നതിൽ ദേശികൻ നന്ദിച്ചേററം.
അന്നത്തെ യാചാരത്തിലീഴവഗൃഹം പൂകി-
യുന്നതൻ നായർ ഭുജിച്ചീടുക ഗർഹണീയം
ചട്ടമ്പി തന്നുൾക്കളം വല്ലാതെ യിളകിപ്പോയ്
"പൊട്ടിച്ചീടണം നൂനമീയനീതി തൻ മൂലം"
ജാതിയുമയിത്തവും മൂടില്ലാത്താളിക്കൊപ്പം
ഭീതിയററുണക്കണം സ്നേഹത്തിൻ മരീചിയിൽ
വേരുറച്ചാചാരങ്ങൾ സ്വാർത്ഥതാ ജടിലങ്ങൾ
പാരിലജ്ഞാനത്തിന്റെ *കണ്ടകം നിറഞ്ഞതാം.
മാനവ പുരോഗതി തടയും വേലിക്കെട്ടായ്
മാനസ സൗഖ്യത്തിനു തുരങ്കായ്ത്തീരും ജാതി,

*കണ്ടകം = മുള്ള്

ഈ ദുരാചാരമേതോ കാലത്തു മതാന്ധന്മാർ
മേദുരമാകും നീചബുദ്ധിയിൽ കല്പിച്ചതാം,
ഏതൊരു നദിയുമാ വാരിധി പൂകുംപോലെ
ജാതികളെല്ലാം നര ജാതിയിൽ ലയിക്കണം
എന്നുള്ള ചിന്താരത്നം ചിത്തത്തിൽ തിളങ്ങവേ-
യിന്നുതൻ ജന്മംഫലിച്ചെന്നു നന്ദിച്ചു ധന്യൻ.
"യൗവനാ രാമമേറിയുല്ലസിക്കേണ്ടും 'ചെക്കൻ'
ദുർവിധിക്കടിപ്പെട്ടു തൊട്ടുതിന്നുന്നോനായി"
കരനാഥന്മാരുടെ ദുരഭിമാനത്തിലീ
പരിഹാസങ്ങൾ ക്കെഴും ദുർഗ്ഗന്ധംവമിച്ചെങ്ങും,
ഈ വെല്ലുവിളിതെല്ലും മനസ്സിൽ തട്ടീടാതെ-
യീഴവഗൃഹങ്ങളായോഗിക്ക ഗേഹങ്ങളായ്.
ആഹാരവും കിടപ്പുമവിടെ സ്ഥിരമാക്കി
സാഹസം സമൂഹത്തിൽ ശത്രുതയ്ക്കാധാരമായ്
മദ്ധ്യവും മൽസ്യമാംസമദ്യമെന്നിവ ചട്ടമ്പിക്ക
ഹൃത്സുഖം വിലക്കിനന്നായതു നൈസർഗ്ഗികം
പേട്ടയിൽ 'തച്ചുക്കുടി' ഡോക്ടറർ പല്പുവിൽ ഗേഹം
കേട്ടിടാതാരുണ്ടിവിടവിടം ഗുണോല്ക്കരം.
ശിഷ്യനബ്ഭവനത്തിലശനം കഴിച്ചതായ്
വിശ്വസിച്ചാശാനന്നു വിളിച്ചു ചോദ്യം ചെയ്താൻ
കുഞ്ഞൻ പിള്ളയുമപ്പോൾ തേന്മൊഴിയൊഴുക്കിനാൻ
"പഞ്ഞമില്ലങ്ങു,മിങ്ങു, മിന്നൊപ്പം ഭക്ഷ്യം പാർത്താൽ.
സാമൂഹ്യാചാരങ്ങളിൽ സമത്വംവിരാജിക്കാൻ
മാമൂലിൻ മുരടിച്ച വേരെങ്ങും നശിക്കണം."
ദർശന വ്യതിയാനം നാടാകെ യോളംവെട്ടി
കർശനമായ് സവർണ്ണരെമ്പാടും സമ്മേളിച്ചു
'തൊട്ടുതിന്നലയുന്ന തെണ്ടി' യെന്നാ ധീരനെ-
യൊട്ടലോസരപ്പെടുത്തീടിനാർ പ്രഭുക്കളും.
ശ്രീലനപ്പോൾ മോഹിച്ച സർവവും പഠിക്കുവാൻ
പേലവമാം പ്രജ്ഞയിൽ പതിയാതില്ലൊന്നുമേ.
കുഞ്ഞന്റെ യന്യാദൃശമായിട്ടും സ്മൃതിബലം
മഞ്ജുള പ്രശസ്തിക്കു ബീജമായാരും കണ്ടു
ആരിലും തിളങ്ങാത്ത വൈശിഷ്ട്യം സ്വഭാവത്തിൽ
ചാരുവർണ്ണങ്ങൾ ചേരും പൂങ്കുലച്ചാർത്തായ് മാറി.
എങ്ങെങ്ങു പരാങ്മുഖൻ? നമ്മഭാഷണങ്ങളിൽ
എങ്ങെങ്ങു വിരക്തിയോ? ഹിംസതൻ സരണിയിൽ.
കാരുണ്യം ചൊരിയുവാൻ വാരെഴുമുൾക്കാഴ്ചയിൽ
ഭൂരിമോദം കണ്ടെന്നും ജീവജാലമെപ്പേരും
കായിക സംസ്കാരങ്ങളുറപ്പിച്ചെങ്ങും കാട്ടാ-
നായുവാവെന്നും തോഴർക്കുത്സാഹം പകർന്നിതേ.

പേട്ടയിലുദയേശ്വര ക്ഷേത്രമൈതാനിയിൽ
ചിട്ടയിൽ മൽപിടിത്തം ശീലിപ്പാൻ രംഗം കണ്ടു.
ജന്മനാ സംഗീതത്തിൽ വാസനാസം സേവ്യനായ്
സന്മനസ്സായ് ശോഭിച്ചാൻ മംഗളാത്മാവാം കുഞ്ഞൻ.

രണ്ടാം സർഗ്ഗം കഴിഞ്ഞു.

## സർഗ്ഗം III വിദ്യാഭ്യാസം

ശ്രീവിലാസത്തിൻ കോവിലായൊരു കുഞ്ഞൻപിള്ള-
യ്ക്കീവിശിഷ്ടമാം ജന്മം കല്പിച്ചു പാരമ്പര്യം
ആവിർമ്മോദം പഠിച്ചു പാവനചരിതരിൽ
താവിടും ഭക്തിയേററാൻ തജ്ജനനിയും ചൊന്നാൾ
കണ്ണന്റെ കളിവീടായ് രാജിക്കും മലയിൻകീ-
ഴൺമയിൽ ധന്യമായിത്തീരുവാൻ വിദ്വാന്മാരും
ബഹ്മജ്ഞന്മാരും വാണ "മച്ചിൽപോനിയത്തെ"ന്നും
ധർമ്മമാണവിടത്തെ രത്നപേടകകാന്തി
ഈശ്വരപിള്ളയെന്ന പുണ്യാത്മായോഗീശ്വരൻ
ശാശ്വതസിദ്ധനാകും നാരായണ മൗനിയും
സ്വാതിതിരുനാളിന്റെ പ്രീതിക്കുപൊൻച്ചെപ്പായോ
"രുമ്മിണിനായനാ"ചാര്യൻ മാന്യൻ മതാധ്യക്ഷൻ
പേരിലുന്നതമാക്കി "പോനിയത്തി"ല്ലം നാട്ടിൽ
ദാരിദ്ര്യം വാണിയുമായ് വേഴ്ചയിൽ നിബദ്ധവും
അന്നൊരു ചെറുശാഖ ജീവിത മാർഗ്ഗം തേടി
വന്നുകൊല്ലൂർഗ്രാമത്തി"ലുള്ളൂർക്കോട്ടി"രിപ്പൂന്നി.
അംഗനാമണിയായ നങ്കയങ്ങനെ ചൊന്നു
രംഗത്തിന്നടിത്തറ കാട്ടിനാൾ കുമാരനും.
ഇന്നുതാൻ സംഗീതജ്ഞൻ വാദ്യസംഗീതവിദ്വാൻ
വന്നു സംഗീതത്തുവിൻ വസന്തം നാടെമ്പാടും
'രാഗ'വിസ്താരത്തോടെ കീർത്തനാലാപം ചെയ്തു
പാകത്തിൽ 'താന'ത്തോടെ 'പല്ലവി'പാടും ധീമാൻ
കാവ്യഭംഗികൾതുന്നി യോമനത്തിങ്കൾ പാടി
ഭവ്യമായ് രാഗങ്ങളിൽ വർണ്ണങ്ങൾ പൂശി ദിവ്യൻ
'സാവേരി'സ്വരംമാററിച്ചുട്ടമ്പി 'ഭൈരവി'യിൽ
സാമോദം പാടിക്കേട്ടു സാരജ്ഞർ ഹർഷം പൂണ്ടു
ഭാവാവിഷ്കാരത്തിനു ചേരുന്ന ശ്രുതികളെ
വൈവിധ്യത്തിൽ യോജിപ്പിച്ചുള്ളതാണീ രാഗങ്ങൾ
കൃത്യമായ് സ്വരങ്ങൾക്കു സ്വസ്ഥാനം നിർണ്ണയിച്ചു
നിത്യമായ്ച്ചമച്ചുള്ള രാഗങ്ങളസംഖ്യങ്ങൾ.

മുഖ്യമായ് മുപ്പത്താറു ശുദ്ധമധ്യമ രാഗ–
മക്കണക്കിനുപ്രതി മധ്യമരാഗങ്ങളും
മേളകർത്താരാഗങ്ങളേഴൻ പത്തിരണ്ടേവം
താളത്തിൽ ന്യസിച്ചവ കർണ്ണാടക രീതിയിൽ
സോപാന മാർഗ്ഗമേറി പ്പഠിച്ചു കുഞ്ഞൻപിള്ള
സോപഹാസം രാഗത്തിൻ വൈവിധ്യം വശത്താക്കി.
ദേശിയാം ഭേദത്തൊട്ടു മാർഗ്ഗിയും തോന്നീ നേരിൽ
ദേശീയ ഭേദങ്ങളും ജന്മവാസനാസിദ്ധം.
"ഷണ്മുഖപ്രിയ" രാഗം ചട്ടമ്പിക്കേററം പ്രിയം
ഷൺമുഖോപാസനയ്ക്കുമാരാഗം ശാസ്ത്രോക്തമാം.
നിറവും മണവും രാഗങ്ങൾക്കു രസങ്ങളു–
മറിവിൻ പരകോടിയിതുപോലാക്കുണ്ടാകും.
സന്ദേഹമെന്യേ ദിവ്യൻ പഠിച്ചു രാഗങ്ങളിൽ
ഇന്ദളമിന്ദിശയും സാരിയും പുറനീരും
കാനക്കുറിഞ്ചിയോട്ടു സാരംഗം ഗാന്ധാരവു–
മാ"നവ രാത്രി"ക്കുള്ള ഗാനങ്ങൾ ക്രമാനുഗം
ശങ്കരാഭരണവും കല്യാണി സാവേരിയും
'സംഗതി'കളും നിറച്ചെങ്ങുമേയൊഴുക്കിനാൻ
തോഡിയും ഭൈരവിയും പന്തുവരാളിശ്ശുദ്ധ–
സാവേരി നാട്ടക്കുറിഞ്ഞിയന്ത്യ മാരഭിയും
ചട്ടക്കൂട്ടിനുള്ളിൽ നിന്നാധന്യൻ മനോധർമ്മം
ചിട്ടയിൽ സ്വതന്ത്രമായ് സംവിധാനം ചെയ്തിട്ടും
ഭാവനാധനൻ കാട്ടും നൂതനഭംഗികളിൽ
മേവിടും സാമഞ്ജസ്യം താളത്തിനനുഗുണം.
ഏക:ത്താടടന്തയും ചമ്പയും ത്രിപുടയും
പാകത്തിലാദി-ലക്ഷ്മി-ചെമ്പട-ധ്രുവമതും
ഗഞ്ചിറ മൃദംഗവും ചെണ്ടയും കൈമണിയു–
മഞ്ചാതെ മട്ടളവും തകിലും തൻ വശത്തായ്.
പൂർണ്ണേന്ദുവൊഴുക്കുന്ന പൂനിലാവൊപ്പം ഗാനം
പൂർണ്ണമായ് സ്വദിച്ചെങ്ങും സംഗീതസുധായൂഷം
വാരിധിതരംഗത്തിൽ രാഗഭേദങ്ങൾക്കൊപ്പം
വാരെഴും രൂപങ്ങളും താളവും കാണും ധീമാൻ
കോകിലാലാപത്തിലെ നാദവൈവിധ്യം കണ്ടു
കാകളി സ്വയം പാടി കേകയ്ക്കും താളം നല്കി.
ഹാസമോടംഗുലിയാൽ വീണക്കമ്പികൾ മീട്ടും
നാസികാഗ്രത്താലുമത്തന്തിയിൽ ഗാനം ചേർക്കും
തന്മണിബന്ധത്തിന്മേൽ മഞ്ചാടിക്കുരുവച്ചു
തന്മയത്വത്തിൽച്ചെണ്ടമേളവും ഘോഷിക്കയായ്
കൈമടക്കിൽച്ചെണ്ടക്കോൽ തിരുകീ ഹർഷാന്വിതം
കൈമണിത്താളത്തിലച്ചെണ്ടയും വായിച്ചിട്ടും.

കേളികൊട്ടെങ്ങോ കേട്ടാലങ്ങെത്തും കുഞ്ഞൻപിള്ള
ലാളിത്യത്തോടെ മുദ്രക്കൈകളും സ്വായത്തം താൻ.
നീലണ്ഠാചാരിയാം ശിൽപീന്ദ്രനോടു ചിത്ര–
കലയും പഠിച്ചുടൻ വരച്ചാൻ ഗണേശനെ
ഗീതത്തിലൊതുങ്ങാതെ, ചിത്രത്തിലടങ്ങാതെ
നീതമായെങ്ങോ കുഞ്ഞൻപിള്ളതൻ ചിന്താഖഗം
ഏതൊന്നോ പ്രപഞ്ചത്തിന്നൂഷ്മാവും ചലനവും
പോ*തിലും സൂത്രധാരത്വം വഹിച്ചീയങ്ങുന്നു
ആയതെന്തെന്നറിയാൻ ശ്രദ്ധിച്ചു ചിന്താധനൻ
മായമററതിന്നായി ഗ്രന്ഥങ്ങൾ പഠിക്കയായ്.
രാമായണം ഭാരതം ഗീതയും ഭാഷ്യങ്ങളു–
മാമോദം കലർന്താൻ ഗാനഗന്ധർവൻ പാടി.
കൈവന്ന വേദാന്താംശം സ്വാംശീകരിച്ചശേഷം
'കൈവല്യനവനീതം' വായിക്കാനുത്സാഹമായ്
പെട്ടെന്നു തമിഴിലാത്തത്വങ്ങൾ ദർശിക്കയാൽ
ചട്ടമ്പിയൊരുഗുരുവിൻ കടാക്ഷം കാംക്ഷിച്ചു.
കാഷായക്കാരിൽനിന്നും ചിദ്രസം ലഭിക്കുവാ–
നാശയോടാസദ്വൃത്തൻ ക്ഷേത്രത്തിൽ ചെന്നൂനിത്യം.
ഭസ്മഭൂഷിതനായിട്ടന്നൊരു വൈകുന്നേരം
വിസ്മയം! കോവിൽനടയെത്തിനാനൊരുയോഗി.
സന്യാസിയേറ്റുകാലം കൊല്ലൂർക്ഷേത്രത്തിൽ തങ്ങി
ധന്യനാം ചട്ടമ്പിയും കണ്ടുതൻ ദേശികനെ.
ധ്യാനനിഷ്ഠയിൽ മുങ്ങും യോഗിതൻ മുഖാംബുജം
മാനിയാം ചിന്താശീലൻ നേരിൽക്കണ്ടാത്മോന്മേഷം
"നീ സിദ്ധിവരുത്തണമീമന്ത്രം ഗുണോൽക്കരം
'ശ്രീ ബാലസുബ്രഹ്മണ്യ മന്ത്ര'മാണിതോർക്കണം.
സർവസിദ്ധിപ്രദമായ് ശാശ്വതശാന്തിപ്രദം
സർവകാലത്തും നിൻെറയുൾക്കളമുത്തുംഗമാം."
ആയോഗിമറഞ്ഞെങ്ങോ; പിന്നാരും കണ്ടിട്ടില്ല;
ഓജസ്സിൻ കതിരൊളി കുഞ്ഞനെത്താലോലിച്ചു.
സ്വാന്തത്തിൻ പ്രഭാപൂരം മാററങ്ങൾക്കാലംബമായ്
ബന്ധുരൻ പ്രാർത്ഥിച്ചീടിലാതുരർക്കാശ്വാസവും.
ഭൂതാപസ്മാരബാധ മാററുവാൻ പൊതുജനം
ചേതസ്സിൽ ചട്ടമ്പിയെ സ്മരിച്ചാലത്തും സിദ്ധം.
സുബ്രഹ്മണ്യോപാസകനെന്നു കുഞ്ഞൻപിള്ളയെ–
യുൾപ്പൂവിൽ ജനം കണ്ടു, സിദ്ധിയും കൈവന്നതായ്.
'ഷൺമുഖദാസരെ'ന്നനാമവും സ്വയം കൈക്കൊ–
ണ്ടുണ്മയിൽ സന്യാസത്തിൽ മോഹവുമുദിക്കയായ്

പോതു് = നിമിഷം

എങ്കിലുമൃണബാധ വിസ്മരിക്കാതെ തൻെറ
പങ്കുനിർവഹിക്കണം മാതാവിൻ ജീവികയ്ക്കായ്.
ഭക്തിയും വേദാന്തവും ക്ഷുത്തിനാശ്വാസം നല്കാ;
ഭുക്തിക്കായ് തൊഴിൽതേടിപ്പട്ടണത്തിലുമെത്തി.
പുത്തൻകച്ചേരിയെന്ന 'മന്ത്രികാര്യാലയത്തി'ൻ
പൂർത്തിക്കായധ്വാനിക്കാൻ ബാലന്മാരേറെക്കൂടി.
ക്രട്ടത്തിൽച്ചെങ്കൽച്ചൂളത്താഴ്ചയിൽ നിന്നും ചുട്ട-
കട്ടകൾ ചുമക്കുവാൻ കുഞ്ഞൻപിള്ളയുമെത്തി.
ജ്ഞാനാന്വേഷണമെങ്ങ്! *ഭാരോദ്വാഹമതെങ്ങ്!
മാനിയായ് നോക്കീടുമ്പോഴമ്മയ്ക്കു വിശപ്പില്ലേ?
സച്ചരിതൻ ശാന്തമായ് പില്ക്കാലം തൂകീമൊഴി
"കച്ചേരിക്കായി ഞാനും മണ്ണല്പം ചുമന്നല്ലോ."
താമസം വിനാധന്യനത്തൊഴിൽ നിരസിച്ചു
താമസം സ്വഗേഹത്തിൽ മതിയെന്നുറത്താർ ചൊന്നു.
"ഗൃഹസ്ഥിയും വേദാന്തവുമായ്ക്കാലം കഴിക്കാതെ
സ്വസ്ഥിതിക്കൊരുതൊഴിൽ വേണ" മെന്നമ്മ ചൊന്നാൾ
തന്നെയല്ലസ്സാധ്വിതൻ പ്രാർത്ഥന ഫലിച്ചപോൽ
വന്നുചേർന്നവിടെ ത്തന്നഗ്രജൻ കൃഷ്ണപിള്ള.
കുഞ്ഞൻ പിള്ളയെക്കൂടെ യാധാരമെഴുത്തിനായ്
മഞ്ജുളമാം നെയ്യാററിൻ കരയ്ക്കുകൊണ്ടങ്ങുപോയ്,
ആധാരമൊന്നിൻ പ്രതിഫലമന്നൊരു 'പ*ണം'
ബോധവാനാം കുഞ്ഞന'ന്നെ *ട്ടെട്ട്' പണം കിട്ടും
ഷൺമുഖസുന്ദരനാ മന്നത്തെ മേധാവികൾ
സമ്മോദം ചമച്ചൊരാ സുന്ദരാക്ഷരം മൂലം
'ഷൺമുഖദാസ'നെന്നവേദാന്തിക്കനുദിനം
സമ്മാനം പണം രണ്ടു നല്കുവാൻ കല്പിക്കയായ്.
കുഞ്ഞൻ പിള്ളയത്തുക കാശു കിട്ടാത്തോക്കായി-
ട്ടഞ്ജസാ വീതിച്ചുടൻ നീതിവാക്യവും ചൊല്ലും
"അന്യൻെറ ദുഃഖം തൻേറതായിട്ടു നാം കാണണം
തന്നിലെപ്പശിയല്ലേ യന്യനു മനുഭവം!"
ഈയദ്വൈതഭാവനയക്കാലത്തേ മൊട്ടിട്ടു
സ്വീയമാ മുപാസനയ്ക്കാസൂത്ര മലങ്കാരം.
ജീവിതാധാരം മുട്ടിബ്ഭ്രതപ്പാണ്ടിയിലെത്തി-
ക്കോവിദനാധാരങ്ങൾ ചമച്ചു വസിക്കവേ
താനേററം പ്രശംസിക്കും ഭാഷയാം തമിഴിലെ
മാനസാഹ്ലാദപ്രദമായുള്ള ഗ്രന്ഥോച്ചയം

* ഭാരോദ്വാഹം = ചുമട്ടുചുമക്കൽ

* ഒരു രൂപയുടെ ഏഴിലൊരംശം * പ്രതിദിനം എട്ടുവീതം

കൈകാര്യം ചെയ്തിട്ടേറെ രത്നജാലവും വാരി-
ക്കൈവല്യം വരിച്ചതിൽ വിസ്മയിക്കാനില്ലാരും.
കൃഷ്ണപിള്ള യക്കാര്യം രേഖയിൽ പകർന്നപ്പോൾ
തൃഷ്ണയോടതിൻ രസമാവതും നുകർന്നിടാം.—
"കഞ്ഞുന ഭയമെന്നതീലോകത്തറിവീല
കഞ്ജലോചനൻ തെക്കൻ കാററിലങ്ങസംതൃപ്തൻ,
ആയതിൽ മനം നൊന്തു ഭ്രാതൃപ്പാണ്ടിയോടൊപ്പം
രായസംക്രൂടെ ത്യജിച്ചീട്ടവാനവനന്നി.
ജ്യേഷ്ഠന്റെ ഹിതം നോക്കിച്ചട്ടമ്പിയൊരുരാവിൽ
ഹൃഷ്ടനായ് വഴിതാണ്ടി നെയ്യാററിങ്കരയെത്തി.
വന്നവനെഴുത്തയച്ചായതു ലഭിച്ചപ്പോൾ
സന്നത നാമഗ്രജന്നാബന്ധം സുദൃഢമായ്
ചിന്താശീലമെപ്പോഴു മുൾക്കളം നിറയ്ക്കുയായ്
ബന്ധുരസ്വാന്തം തിങ്ങിയാധ്യാത്മിക കാന്തിയിൽ
അസ്വസ്ഥനാം ചട്ടമ്പി സ്വന്തഗേഹത്തിലെത്തി-
യാസ്വാദിക്കയായ് വീണ്ടും ദൗർഭിക്ഷ്യത്തിൻ കയ്പുനീർ.
പിന്നണിയിരുണ്ടീടിൽ സച്ചിത്രം തെളിഞ്ഞീട്ടും
ചിന്മയൻ കടാക്ഷിച്ചാൽ ഭാഗ്യലക്ഷ്മിതൻ ലാസ്യം.
അന്നത്തെ ദിവാൻസർ, ടി. മാധവറാവുവിന്റെ
ധന്യമാം നികടത്തിലുദ്യോഗാർത്ഥികൾ ക്രൂടി
സാമർത്ഥ്യപരീക്ഷയ്ക്കായിട്ടയച്ചുള്ള കണ-
ക്കാമിട്ടുക്കന്മാരെല്ലാമൊന്നുപോൽ ശരിയാക്കി
എന്തിതിൻ കൗശലമെന്നാരാഞ്ഞ മന്ത്രിയോടും
ചിന്തിരിയാതെ ബാലർ പട്ടാങ്ങു കഥിക്കവേ,
മന്ത്രിയും വിദഗ്ദ്ധനാം ചട്ടമ്പിയെ വരുത്തി;
തന്ത്രപൂർവകം ധന്യൻ ഭാഷണം നടത്തിനാൻ.
അഞ്ജസാ'പ്രശ്നം' റാവു കുറിച്ചു മനതാരിൽ
കുഞ്ഞനോ ചിന്തിച്ചു തിന്നുത്തരം കഥിക്കയായ്
അപ്പൊഴേ ദിവാൻ മാന്യൻ കുഞ്ഞൻപിള്ളയെ നാലു-
റുപ്പിക ശമ്പളത്തിൽ ഹജ്ജൂരിൽ നിയോഗിച്ചാൻ.
മാസാവസാനത്തിലോ ചട്ടമ്പിതൻ പാടവം
മാനസത്തിങ്കൽത്തട്ടി വേതനം. 'പത്തായ്''ക്കൂട്ടി.
ഉത്തമൻ പിള്ളയതിൽ നാലെടുത്തതിൻ ബാക്കി-
യുത്തരക്ഷണത്തിലേ, യൊടുക്കീ ഖജനാവിൽ
അർഹമായുള്ള പ്രതിഫലങ്ങളൊഴിച്ചേത്തും
ഗർഹണീയമായെണ്ണീ സേവനോന്മുഖൻ ദിവ്യൻ.
മേലധികാരിയായ ത*മ്പിതൻ ധാർഷ്ട്യംമൂലം
ജോലിയാം സരിത്തിന്റെ ധാരയറെറന്നേ വേണ്ടു.

* ത്രിവിക്രമൻ തമ്പി

ഔദ്യോഗികപ്രാഭവം ശുഷ്കമാം തൃണംപോലെ
വിദ്യാധിരാജൻ കണ്ടു കച്ചേരി വിട്ടുപോന്നാൻ.
'ജ്ഞാനപ്രജാഗര' മെന്നാഖ്യയിൽ നഗരിയിൽ
ജ്ഞാനാന്വേഷികൾക്കഭയം നല്കും സമാജത്തിൽ
ചട്ടമ്പി 'സുധർമ്മ'യിലെന്നപോൽ സംപ്രീതനായ്
ചിട്ടയിലംഗത്വം പൂണ്ടുന്നത പാഠങ്ങളിൽ
വേദാന്ത വാദങ്ങളിൽ സംഗീത പാഠങ്ങളിൽ
സുന്ദരംപിള്ളയുമായ് പങ്കെടുത്തെന്നും ധീമാൻ.
കുഞ്ഞൻപിള്ളയ്ക്കാരംഗം ഭാവിയോഗത്തിൻ ദീപ്തി-
യ്ക്കഞ്ചിതനിറം പൂശി, സത്സംഗം ഭാഗ്യാധീനം.
അക്കാലം സമാജത്തിൽ വേദാന്തമരുളുവാൻ
തൈക്കാട്ടയ്യാവുമെത്തീ സുബ്രഹ്മണ്യോപാസകൻ.
അദ്ധ്യന്യനോടു ധീമാൻ ശീലിച്ചു ഹഠയോഗം
സിദ്ധിച്ചുയോഗാസനയുക്തമാം മെയ്യും ചേലിൽ
അത്തൃവ്വിൽത്തമിഴ് ഗ്രന്ഥശേഖരം കണ്ണോടിച്ചു
മുത്താന്ത വശത്താക്കി ശുസ്തിമാർഗ്ഗങ്ങൾ പോലും.
സ്വാമിനാഥ ദേശികനെന്നൊരു തമിഴ്ഗുരു
താമസിക്കും ഗേഹത്തിൽ നിത്യവും പ്രഭാതത്തിൽ
ചെന്നുടൻ നേടീ കുഞ്ഞൻ ശാസ്ത്രവും പുരാണവും
പുന്നെല്ലിൻ കൊയ്ത്തേലയിൽ പൊന്നരിവാളെത്തുമ്പോൽ.
വിജ്ഞാന സരിത്തിൻെറ പ്രഭവം തമിഴെന്നാ
പ്രജ്ഞാവാൻ ധരിച്ചൊട്ടു കാലത്തെപ്പഠനത്തിൽ
തന്മൂലം തമിഴ്വാണീ സാഗരം കടഞ്ഞുടൻ
നന്മയൂഖം ചിന്തിടും പീയൂഷം സമ്പാദിപ്പാൻ
ചട്ടമ്പി ശ്രമിക്കവേ, യാത്മീയപ്രദീപ്തമാം
ചട്ടങ്ങൾ 'തിരുക്കറൾ' കാട്ടിയതുള്ളിൽ തിങ്ങി.
കമ്പരും, പട്ടണത്തു പിള്ളയാർ, നക്കീരരു-
മിമ്പമായ് പാടിയതു കുഞ്ഞനും സ്വദിക്കയായ്.
വേദാന്ത'പ്പാടലുകൾ' രാഗത്തിൽപ്പാടിസ്വയം
മോദത്തിന്നുന്മാദത്തിലാശിഷ്യൻ തുള്ളിച്ചാടി.
ദ്രാവിഡസംസ്കാരത്തിന്നന്തരംഗം കണ്ടെത്താൻ-,
കോവിലിൽ നേരിട്ടെത്താൻ വെമ്പലാന്നാത്തീർത്ഥകൻ.
ദേശികസന്നിധിയിലുണർത്തിയഭിലാഷ-
മാശുഭകാലത്തെത്തീ പുണ്യമാം നവരാത്രി·
അന്നതാ'ജടാപാഠി'യെന്നൊരു വിദ്വാനെത്തി-
യന്നത്തെ വിദ്വത്സദസ്സല്പമായ് സകരുവാൻ·
വേദാന്തവാദപ്രതിവാദ പ്രഭാഷണങ്ങ-
ളാദിവ്യസദസ്സിലേയ്ക്കാരെയുമാകർഷിച്ചു
കുഞ്ഞൻപിള്ളയും സ്വാമിനാഥദേശികരുമായ്
മഞ്ജിമപുലത്തുവാൻ സത്സംഗസദസ്സെത്തി·

ഉന്നതൻ ജടാപാഠി ചൊരിയും വാക്പീയൂഷം
സുന്ദരം സ്വദിച്ചുടൻ തത്പരിചയം നേടി
അത്തരുണന്റെ വിനയാഞ്ചിതമാം ഭാഷണ-
മുത്തമനാം പണ്ഡിതൻ ശ്രദ്ധിച്ചു ഹർഷം പൂണ്ടാൻ
അന്തിദീപത്തോടൊപ്പം തേജസ്സിനൊളിചിന്നും
ബന്ധുരസ്വാന്തനെയും "കല്ലടക്കുറിച്ചി"യിൽ
കൊണ്ടുപോകുവാൻ ജടാപാഠിയുമൊരുക്കമാ
യിണ്ടലററുടൻ കുഞ്ഞൻപിള്ളയും ഗമിക്കയായ്.
ഈ മഹൽസമാഗമം നാടിന്റെ ജയക്കൊടി
യീമന്നിൽ പാറിക്കുമെന്നാശംസിച്ചാൻ "ദേശികൻ"
കല്ലടക്കുറിച്ചിയിൽ 'കൂട്ടിക്കൽ'ത്തെരുവിന്റെ
യുല്ലസൽസ്ഥാനമെന്നും വിദ്വാന്മാർക്കാശാകേന്ദ്രം.
ആ മഠം ലസിച്ചെന്നും ശാസ്ത്രവിദ്യാഭ്യാസത്തി-
ന്നാമോദക്കളിത്തൊട്ടിലായിട്ടു തമിഴ്നാട്ടിൽ.
വേദവും വേദാന്തവും വ്യാകരണംതർക്കവു-
മാദരാന്വിതം പഠിച്ചുള്ളവർ വേറെയില്ല.
സദ്ഗുരുവിൻ സാന്നിധ്യം ശിഷ്യനിൽ 'ചെന്നാമ്പിട്ട'
സംസ്കാരമന്ദാരത്തിൻ പുഷ്ടിക്കുദ്യോതകമായ്.
ശാസ്ത്രങ്ങളഖിലവും, തമിഴിൽ, സംസ്കൃതത്തിൽ
വിസ്തൃതംപാനം ചെയ്തു ചട്ടമ്പിശ്രേയോന്മുഖം.
വാസന്ത ശ്രീഹാസങ്ങൾ മൂന്നുനാലകന്നതു
വാസനാ വിശിഷ്ടന്റെ വിജ്ഞാനവികാസമായ്.
അന്നൊരു യോഗീശ്വരൻ യോഗനിഷ്ഠയിലങ്ങു
സന്നിധാനം കൊണ്ടതു സച്ഛിഷ്യൻ പാഴാക്കുമോ!
യോഗത്തിൻ മുറകളും തമിഴ്രീതിയിൽത്തന്നെ
യോഗീശ്വരനിൽ നിന്നും ചട്ടമ്പി വശത്താക്കി
വാദ്യോപകരണങ്ങളന്നാട്ടിൽ പ്രയോഗിച്ചു-
ദ്യോതമാക്കീ സർവം, പാഴാക്കീലവസരം.
കേവലം മറവികൾ തീർക്കുകെന്നതേ വേണ്ടൂ
കോവിദപ്രതിഭയ്ക്കങ്ങെന്തുണ്ടൂ നവീനമായ്!
യോഗികല്പനാംഗുരു ശിഷ്യനിൽ പകർത്തിയ
ഭാഗധേയമാം തിരി പന്തമായ് പ്രശോഭിച്ചു
ദേശികൻ ത്രിപാഠിയും യാത്രയോതും ശിഷ്യനിൽ
ദർശിച്ചു സർവകലാസംസ്കാരാദികൾ നേരിൽ.
എന്തിലും മികവോടെ ലോകരംഗങ്ങൾ കാണ്മാൻ
സന്തതം കരൾക്കരുത്തോടു താൻ രംഗം മാറീ.
ആ യാത്രയിൽ വേറെയും സിദ്ധന്മാരോടു ചേർന്നി-
ട്ടായാസരഹിതമായ് തത്വബോധവും നേടി.
മരുത്വാമലയിലും തത്പരിസരത്തുമായ്
മരുവീകുറച്ചുനാളേകാന്ത ധ്യാനസ്ഥനായ്.

ആ ഗിരിതടത്തിലെ ജ്ജീവിതവഴിത്തിരി-
വാഗമസാരൻപോക്കി, യാശയററ'ശന'ത്തിൽ
കേവലം ഫലമൂലം, പച്ചിലചിലനാളി-
ലേവമാ മുനിചെയ്തു വിട്ടതൻ സഞ്ചാരത്തിൽ.
കണ്ടുചേന്നാ'ത്മാനന്ദ' സ്വാമിയാം കുമാരനെ-
'യുണ്ടെങ്ങും സുകൃതികൾക്കാത്മദീപം മാഗ്ഗത്തിൽ'
സിദ്ധനിൽ നിന്നു യോഗി മർമ്മവിദ്യകൾക്കൊപ്പം
ശുദ്ധമാം 'യോഗനൂലും' ശീലിച്ചുപ്രായോഗികം.
അന്നു താൻ കണ്ടെത്തിയ യോഗിയാം 'തങ്ങളി'ൽ നി
ന്നന്നു തൻ സ്വാംശീകരിച്ചിസ്ലാമിൻ സാരാംശങ്ങൾ
'തായിയമ്മാളും' പിന്നെ 'ആമാം സ്വാമി'കളുമായ്
മായികൻ 'യോഗാത്മക' വിദ്യകൾ ഗ്രഹിക്കയായ്
വൈജ്ഞാനികമാം ശാഖയാകവേ പാനം ചെയ്ത
വിജ്ഞാനിക്കൊരുഖേദം, കൈവന്നി'ല്ലാത്മതത്വം'
തേടിനാനൊരു ഗുരുവെങ്ങെന്നു ചട്ടമ്പിയും
കൂടിനാൻ വടിവീശ്വരത്തുവച്ചാ 'ദിവ്യനും'.
മാർഗ്ഗപാർശ്വത്തിലൊരു സദ്യയാണേററം കേമം
മാർഗ്ഗണത്തിനാ രംഗം സന്ദർഭം വിളിച്ചോതി,
ഉല്ലാസം ബാലന്മാർക്കു പകന്നു ശുനകന്മാർ
പൊല്ലാപ്പില്ലാതെയൊരു വൃദ്ധനും വിഹരിപ്പൂ.
എച്ചിലു നക്കീടിലുമവക്കു പാല്പായസം
സച്ചരിതൻ നായ്ക്കൾക്കു കൈത്താരുc നീട്ടീടുന്നു.
ബാലകർ കല്ലേറിനാലേററവും സംതൃപ്തരായ്
ഛേലവ ഹൃദന്തത്തിൽ പൂവർഷം കല്ലേറുകൾ
യാചകൻ തിയ്യക്കിലും വിവേകം കണ്ടെത്തുമ്പോൾ
കാചമാനസൻ കുഞ്ഞൻ വൃദ്ധനിൽക്കണ്ടു സിദ്ധി
ആ രംഗം മനസ്സിൽച്ചെന്നേററപ്പോൾ വയോധിക-
നാരംഗം വിട്ടിട്ടെങ്ങോ യാത്രയ്ക്കായ് പുറപ്പെട്ടു.
തേടിയ'ലത' തൻെറ കാലിലെന്നാഹ്ലാദത്തിൽ
ഓടിനാനവധൂതൻ, - പിന്നാലെ കുഞ്ഞൻപിള്ള
യാചകൻ ഗതിയേററം വേഗത്തിൽ മാററിയപ്പോൾ
ആ *ചായക'നു മോടിക്കാന്താരമകം പുക്കാൻ
സിദ്ധനെ ക്കാണാഞ്ഞേററമാവില ഹൃദന്തനായ്
ബുദ്ധിരാഹിത്യം പൂണ്ടുചട്ടമ്പി പതിച്ചുപോയ്.
വൃദ്ധനാ യുവാവിങ്കൽ ജ്ഞാനദീപം ദർശിച്ചു
സദ്ധർമ്മാദാനത്തിനു പാത്രമായ്ക്കണ്ടൂവേഗം
ശ്രീരാമകൃഷ്ണപരമാത്മാവു നരേന്ദ്രനിൽ
പൂരിതാമോദം സിദ്ധിയർപ്പിച്ചപോലെ ശാന്തൻ

* ശേഖരണ കുതുകി.

ബ്രഹ്മജ്ഞാനിയാ ക്ഷീണദേഹന്റെ പൂതാത്മാവിൽ
ബ്രഹ്മത്തിൻ സുധാരസം പകർന്നു ഹർഷാന്വിതം.
വൃദ്ധന്റെ പൂവൽക്കരലാളനമേററപ്പോഴേ
നിത്യജ്യോതിസ്സിൻ കതിർച്ചൂടിനാൻ ചട്ടമ്പിയും
എന്തൊരത്ഭുതകാന്തി തന്മുമ്പിൽ പ്രകാശിപ്പൂ
എന്തൊരു മാധുര്യമാണാവൃദ്ധൻ സ്വദിപ്പതും.
രണ്ടു തേജഃപുഞ്ജങ്ങളൊന്നിച്ചു തിളങ്ങുമ്പോൾ
രണ്ടെന്നഭാവം മാഞ്ഞു,- അദ്വൈതവിലാസത്തിൽ
ജീവന്മുക്തനാം സിദ്ധൻ കാരുണ്യദീപം ചാർത്തി,
പാവനപ്രണവത്തിൻ ദിവ്യോപദേശം വഴി
ആത്മജ്ഞാനത്തിന്നംശം ദേശികഹൃത്തിൽ നിന്നും
ആത്മദുഃഖം മായ്ക്കുവാൻ സദ്വർണ്ണാഞ്ചിതം ചിന്നി.
വേദാന്താന്വേഷകനാം കുഞ്ഞനും മാഢ്യം മാറി
വേദാദി മന്ത്രം ചിന്നും ചിത്പ്രകാശം കൈക്കൊണ്ടാൻ.
അഞ്ജസാ നൈർമ്മല്യത്തിൻ കാന്തിയിൽ നിമജ്ജിതൻ
മഞ്ജുളസംസ്കാരത്തിൻ കന്ദളം ശിവപ്രിയൻ.
ആ ദിവ്യപ്രകാശത്തിന്നുറവെങ്ങെന്നാർക്കോരാ-
മാദിമ പ്രണവത്തിൻ രൂപമെന്നതേ വരൂ:
ആ രംഗം പിരിഞ്ഞപ്പോൾ ചുഴവും കേൾക്കായെങ്ങും
സാരംഗനാദം ചേർന്ന താളമേളങ്ങൾ ദിവ്യം.
ഇങ്ങനെ വിവേകജ്ഞാനത്തിന്റെ യുദയത്തിൽ
മങ്ഗലാത്മാവാം കുഞ്ഞനുയർന്നു, സിദ്ധാത്മാവായ്.

മൂന്നാം സർഗ്ഗം കഴിഞ്ഞു.

## സർഗ്ഗം IV സിദ്ധപദവി

(മഞ്ജരി)

അഭ്യാസപാടവം കുഞ്ഞൻപിള്ള നേടി-
യഭ്യുദയത്തിലാസക്തി കൂടി.
ലൗകിക ചിന്തകൾ വേർപെട്ട യോഗിയെ
യൗവനോന്മാദങ്ങൾ സ്പർശിക്കയോ!
ബ്രഹ്മചര്യത്തിലെ നൈഷ്ഠിക സിദ്ധികൾ
കർമ്മത്തിലാത്മീയ തേജസ്സായി
ലൗകികഭോഗം ക്ഷണപ്രഭാചഞ്ചലം
ഭൗമധനാർജനം നശ്വരവും
സ്വാന്തം വിരൽചൂണ്ടി മാനവസംസ്കാര-
മന്തരാത്മാവിൽ പ്രകാശിപ്പിക്കാൻ.

ആത്മീയമനനവും ശാന്തമാം യോഗവും
സ്വാത്മാവിൽ സന്തതം കാന്തി പെയ്തു.
കിട്ടുന്നതെന്തു മശിച്ചും സന്യാസിയാ-
യിഷ്ടമുള്ളേടത്തു വിശ്രമിച്ചും
സ്വന്തമായൊന്നും കരുതാതെ സാമൂഹ്യ-
ചിന്തയിൽത്തന്നെ വികാസം പൂണ്ടും,
ജീവിതചര്യയിണക്കിയ സദ്വൃത്ത-
നാവിലനായി 'വ*രമ്പു'കളിൽ
മാനവർക്കാകവേ പഞ്ചേന്ദ്രിയധർമ്മ-
മാനന്ദദായകമായ്പ്പുലരാൻ
സർവം സഹാദേവിയേവർക്കും മാതാവു-
പർവതപ്രാന്തങ്ങൾ ശാന്തികേന്ദ്രം.
താരകാലാസ്യത്തിലാരും ചിരിതൂകും
താരണി നന്ദനം തേഞ്ഞൊരിയും.
കോമളമാം തളിർച്ചെണ്ടുകൾ വീശുമ്പോൾ
ആമോദത്തിൽച്ചൂട്ടും രോമഹർഷം.
എന്തിനു പിന്നെയീ മാനുഷൻ കെട്ടിയ
സ്വന്തമാം കോട്ട തടസ്സം നില്പൂ?
ആ നിയമങ്ങൾക്കാരത്ഥങ്ങൾ കല്പിക്കാൻ!
മാനികൾക്കെങ്കിലു മുൾക്കൊമ്പില്ലേ?
തൻ കുടുംബബന്ധം കൈവിട്ടു ചട്ടമ്പി
തങ്കക്കുടം പരിവ്രാജകനായ്
ആരും പൊതുക്കാര്യവേളയിൽ ധന്യനെ-
യാരാധിച്ചില്ലേ, ന്നാൽ കാണുന്നേരം
എങ്ങനെയോ കല്പിക്കാവുണ്ടൊരൗന്നത്യം
മങ്ങലേല്പിക്കുവാൻ കൊണ്ടലില്ല.
വായന, ധാരണ, നിർമ്മലചിന്തയും
ഭാവന ചേർന്നുള്ള കണ്ടുലോകം
പ്രാക്തനഗ്രന്ഥങ്ങളെങ്ങെങ്ങാൻ കണ്ടാലു-
മാക്കവിക്കായതു ജ്ഞാനസിന്ധു.
നാട്ടിലെ വിദ്വാന്മാർക്കെല്ലാമൊരുപോലെ
കാട്ടിനാനദ്ദേഹം ജ്ഞാനകാണ്ഡം.
അന്നു തമ്പാന്നൂരിൽ 'കല്ലുവീട്ടിൽ' മേവും
സന്നുതൻ കേശവപിള്ള ചെമ്മേ,
ഭാര്യയപസ്മാര ബാധയും രോഗവും
കാര്യമായ് ബാധിച്ചു ക്ലേശിച്ചപ്പോൾ
ചട്ടമ്പി, ശ്രേഷ്ഠനാം സിദ്ധനായ് വന്നതു
കേട്ടുതൻ ഗേഹത്തിൽ സ്വീകരിച്ചു.

* ഭേദചിന്ത.

മന്ത്രതന്ത്രാദികൾ ചെയ്ക ഹിതമല്ല;
തന്ത്രത്തിൽ മാറാനും തോന്നിയില്ല.
അല്പമാം കർമമം കൊണ്ടുല്പലനേത്രയാൾ
കല്പം സേവിച്ചപോൽ തല്പം വിട്ടാൾ
രണ്ടാം ജന്മം പൂണ്ട മാനിനിസ്വാമിയെ
കണ്ടുസരൂപനാം ദൈവമായി.
സല്ലീനനങ്ങെങ്ങാനുണ്ടെങ്കിൽ നിർണ്ണയം
കല്ലുവീടത്രേയഭയകേന്ദ്രം.
ഗാനവും മേളവും വേദാന്തചർച്ചയു-
മാനന്ദഗംഗതൻ കല്ലോലങ്ങൾ.
സായം കാലത്തു പ്രകൃതി ലാവണ്യം ക-
ണ്ടായുവസിദ്ധൻ നടക്കമെങ്ങോ!
ഒന്നുണ്ടു ലക്ഷ്യം 'തറവാടെങ്ങാ'ൻ പൂകി-
യൊന്നു കണ്ണോടിക്കാം ഗ്രന്ഥങ്ങളിൽ
യാത്രപകലല്ല യാതപം ചേലല്ല,
അന്തിക്കുപോയാലുഷസ്സു വീട്ടിൽ
എങ്ങെപ്പോൾ പോകുന്ന തെന്നാരുമോരില്ല,-
യങ്ങുള്ളിൽ ഭീതിയോ ചെറവമില്ല.
ഭീതിയൊന്നാതപം; ബാധകൾ മാറും താൻ;
ആതങ്കാപസ്മാരമെല്ലാം മാറും.
പേരെങ്ങും വ്യാപിച്ചു സ്വാമി വൈദ്യനായും
പേരെഴും മാന്ത്രികൻ സിദ്ധനായും.
അത്ഭുതധാര യൊഴുകം കഥകളിൽ
സിദ്ധനെത്തൊട്ടുരഗം ചത്തെന്നും,
ചൊല്പടി നില്ക്കുന്നു ഹിംസ്രമൃഗമെന്നും
തല്പത്തിൽ പത്തിഞ്ഞു മീതെയെന്നും.
സിദ്ധികൾ കാട്ടുവാൻ സ്വാമി വിമുഖനാ-
ണിദ്ധരയിൽ ജ്ഞാനമൊന്നേ ഹൃദ്യം.
പര്യടനം കൊണ്ടു തന്ത്രഗ്രന്ഥങ്ങളിൽ
പര്യുത്സുകനായിത്തീർന്ന യോഗി
ക്രൂപക്കരപ്പോററിമാരുടെ യേടുകൾ
സ്വാ*പമററദ്ധന്യൻ പാഠമാക്കി
പൂജയും ബിംബപ്രതിഷ്ഠാ ബലികളും
ആ ജന്യൻ സേവന മാർഗ്ഗമാക്കി.
അക്കാലം കേശവപിള്ള സ്ഥലം മാറി
തല്ക്കാലം "വാമ*നനാട്ടു" പൂകി
സ്വാമിയില്ലാതില്ലവക്കൊരു ജീവിതം
സ്വാമിക്കോ പുസ്തക സഞ്ചയവും

* സ്വാപം = ഉറക്കം

* വാമനപുരം.

സിദ്ധനാമിങ്ങു കുടുംബങ്ങളിൽത്തേടി
പദ്ധതി മാററാതെ സഞ്ചരിച്ചു.
നാടോടിപ്പാട്ടുകളൈതിഹ്യ ജാലവും
നാടിന്റെ ശാസ്ത്രവും സ്വാംശമാക്കി
അമ്പുങ്കൽ കേശവനാശാനെ പ്രാപിച്ചി-
ട്ടിമ്പമായ് ശാസ്ത്രങ്ങൾ നോക്കിമുററും.
വൈദ്യവും ജ്യോൽസ്യവും മന്ത്രവാദംപോലും
വിദ്യാധിരാജൻ പഠിച്ചു മേന്മേൽ.
അക്കാലമുല്ലാസത്തിന്റെ വസന്തമായ്
ചിത്ക്കാതലാം സ്വാമി കണ്ടു ധന്യൻ
ഗോവിന്ദപ്പിള്ളയാം ചട്ടമ്പിയും ഹൃദ്യൻ
കാവുങ്ങൽക്കൊച്ചു രാമൻ വൈദ്യനും.
സ്വാമികൾക്കേററം സുഹൃത്സൗഖ്യം കൈക്കൊള്ളാൻ
വാമന നാട്ടിൽ പഠിപ്പിനെത്തി.
കല്പസേവയ്ക്കു മരുത്വാമലയിൽ വ-
ച്ചല്പാല്പം ശ്രദ്ധ നാമ്പിട്ടതിപ്പോൾ
സാടോപം തത്വം വശമാക്കിക്കണ്ടപ്പോൾ
നാടോടി പ്പെണ്ണുങ്ങൾ പുച്ഛമായി
"ഞ്രാട്ടു കുഞ്ഞൻപിള്ള" യെന്നു പേരിട്ടു, കൊ-
ണ്ടാടിയോർ മേലിൽ പശ്ചാത്തപിച്ചു
സ്വാമിക്കാരോടും പകയില്ലയൊന്നിനും,
സാമം കൊണ്ടല്ലേയുയർന്നിടാവൂ!
വാമന നാട്ടിലെ സുസ്മരണീയമാം
താമസം സ്വാമിക്കു ഹർഷദമായ്
നാരായണ ഗുരുസ്വാമികളുമായി-
പ്പാരാതെ യൗഗിക ബന്ധം നേടി
ആയിരത്തെൻപത്തിയെട്ടിലാ സ്വാമിമാർ
മായമററുററ സഹചരരായ്
"നാണുവാശാൻ" നല്ല സംസ്കൃത പണ്ഡിതൻ
കാണുന്നോക്കൗത്സുക്യ വാരിരാശി
ജന്മനാട്ടിൽ വന്നുചേർന്നപ്പോഴാ മഹാൻ
കന്മഷഹീനൻ മുമുക്ഷു ശീലൻ.
ലൗകിക മാർഗ്ഗത്തിൽ വൈരാഗ്യബുദ്ധിയായ്
ലോകോപകാരത്തിൽ ദത്തശ്രദ്ധൻ
സ്നാനവും ധ്യാനവും ചിന്തയും കൈക്കൊണ്ടു
മാനാപമാനങ്ങൾ തുല്യമാക്കി
യോഗിതൻ ലക്ഷണം മാനസത്തിൽക്കൊണ്ടു;
വേഗത്തിൽ ലൗകികരംഗം കാട്ടാൻ
ബന്ധുക്കൾ ചിന്തിച്ചു വൈവാഹികവിധി,
ചന്തം തികഞ്ഞൊരു പെണ്മണിയെ

താലികെട്ടിച്ചു സ്വസാവിൻ കരതാരാൽ;
മാലിന്യമേയതിൽ യോഗി കണ്ടു.
കാമിനീ കാഞ്ചനാ കർഷണം ധന്യൻെറ
മാനസം പിൻതിരിച്ചില്ല തെല്ലും.
അന്നു ഗുരുവിൻ ഗുണകാംക്ഷിയായുള്ള
വന്ദ്യനാം നാരായണപിള്ളയെ
ചെമ്പഴന്തിയിൽ പൊടിപ്പുറമ്പിൽ വീട്ടി-
ലൻപാൻ കണ്ടു തദന്തികത്തിൽ
നാണവാശാൻ ചൊന്നു "വേദാന്തയോഗങ്ങൾ
കാണുവാനേററമഭിലഷിപ്പൂ".
ഇംഗിതം നേരിൽധരിച്ചൊരു സ്നേഹിതൻ
തുംഗമോദത്തോടു മാർഗ്ഗം കാട്ടി:
"ചട്ടമ്പിസ്വാമിയെ ക്കാൺകിലോ കാമിതം
പെട്ടെന്നു പൂവണിഞ്ഞാശ നേടാം"
അന്നു ശുഭഗ്രഹയോഗംപോൽ യോഗജ്ഞർ
ചെന്ന"ണിയൂർ" ക്ഷേത്രസങ്കേതത്തിൽ
ആത്മവിദ്യയ്ക്കധികാരിയെന്നാശാനെ-
യാത്മാവിൽ ബോധിച്ചു ചട്ടമ്പിയും
അന്നു മുതല്ക്കവരെങ്ങും സഹചരർ,
മന്ദേതരം ഗുരു, യോഗലീനൻ
ആത്മസാക്ഷാത്ക്കാരത്തിൻ പടിയോരോന്നു
മാത്മാവിൽച്ചേർക്കയായ് നാണുയോഗി.
'ബാലസുബ്രഹ്മണ്യമന്ത്രം' ഭട്ടാരകൻ
കാലം നോക്കിത്താനുപദേശിച്ചു.
ആശവച്ചപ്പോഴേയാശാനപ്പാഠങ്ങൾ
സ്വാംശീകരിച്ചു വിഗതശ്രമം.
ഐക്യമായ് സന്മുഹൂർത്തം പാർത്തുസ്വാമിമാർ
തൈക്കാട്ടയ്യാവിനെ സന്ദർശിച്ചു.
നാണുഗുരുസ്വാമിയയ്യാവിൻ ശിഷ്യനായ്
ചേണാൻ പോകുമ്പോൾ, ദേശികനിൻ
രാസപ്രയോഗത്തിൽ സ്വർണ്ണം കണ്ടെത്തുവാൻ
ശാശ്വതാഭിലാഷം നാമ്പുനീട്ടി
വേദാന്താകാശത്തിൽ പൊങ്ങുംഗരുഡനു
മോദം ചീഞ്ഞുള്ള ശവമാം സ്വർണ്ണം.
ആശയതിൽ വെറുപ്പാൻ ശിഷ്യന്മാരും
ആശയരിക്തരായ് നാടുമാറി.
സ്വാമികൾ ദക്ഷിണ ദിക്കലോക്കാക്കിക്കൊ-
ണ്ടാമോദത്തിൽ പദയാത്രനീക്കി.
പോകുംവഴിക്കവർ സിദ്ധരെപ്പൂജിച്ചു-
മേകാന്തധ്യാനത്തിൽ തുഷ്ടിയാർന്നും.

ഈശചൈതന്യം വിലസുവതായ്ക്കണ്ടു
കാശമാം കാനനസാനുക്കളിൽ
ചേലൊത്തതേൻകനിയും നല്ക്കുളിർനീരും
പാലൊത്ത സ്വാദിൽ നുകർന്നുകൊണ്ടും
പൂങ്കുലച്ചാർത്തിനാൽ തോരണം ചാർത്തിക്കൊ-
ണ്ടങ്കുയിൽ പാടുന്ന പഞ്ചമത്തിൽ
സ്വാന്തം കുളിർപ്പിച്ചും ഹിംസ്രജന്തുക്കളിൽ
ആന്തരമാമാത്മസത്തകണ്ടും.
അൻപിന്റെ തേജസ്സാണീ രാമണീയകം
സമ്പാദിക്കുന്നതായ്ക്കണ്ടു സിദ്ധർ.
അന്നു ഗുഹാന്തരം പൂകിത്തപോവൃത്തി
നന്നായ് പരിലാളിച്ചാത്മതൃപ്തർ.
യോഗരഹസ്യങ്ങൾ നിർമ്മലഭാവത്തിൽ
ലോകോപകാരത്തിനാചരിച്ചു.
"ആത്മാനുസന്ധാനം ഭക്തി"യായ്ക്കണ്ടവ-
രാത്മാവിൻ ഭാവമാനന്ദമെന്നും.
ജീവാംശമില്ലാതെയെന്തുണ്ടീ സൃഷ്ടിയി-
ലാവഴിചിന്തിപ്പാനാരിപ്പാരിൽ!
രണ്ടകക്കാമ്പൊന്നിച്ചെങ്ങും തിളക്കുവാൻ
വിണ്ടലശാന്തിയിങ്ങെങ്ങും കാട്ടാൻ.
അദ്വൈതരശ്മിപുലർത്തിപ്പുലർന്നപ്പോൾ
സദ്വൃത്തർ കണ്ടെങ്ങും ചിൽപ്രകാശം
ആ രണ്ടു സിദ്ധർ പ്രകൃതിയിൽ കണ്ണോടി-
ച്ചാ സൃഷ്ടിശക്തിയണുവായ്ക്കണ്ടോർ.
ആയതിൽ നിന്നാദിമാനുഷൻ പിന്നതി
കായനാം മാനുഷനും പിറന്നു.
അക്കാലം പിന്നിട്ടു ലോകപാലന്മാരും
ചിക്കെന്നുണർന്നുയർന്നു ജ്വലിപ്പൂ
ഇക്കാണ്മതിന്നെല്ലാം പ്രാണനെ നല്കിക്കൊ-
ണ്ടുൾക്കാതലായ് വിരാജിക്കും സത്യം
ആദ്യന്തഹീനമാം ബ്രഹ്മം സനാതന-
മുദ്യോതമാനമതാത്മതത്വം.
ഇങ്ങനെ തേജോ വിലാസങ്ങളുൾക്കൊണ്ടു
മങ്ങലററുള്ള ശ്രീകോവിലുകൾ
'സ്വാമി', 'ഗുരുസ്വാമി' യെന്നിവർ മെയ്രണ്ടായ്
കാമിതം സാധിച്ചോരാത്മാവായി.
കൈതവഹീനർ നെയ്യാറിന്നന്ത്യം മുതൽ
സൈകതം പററിമേലോട്ടു നീങ്ങി.
കൗതുകസഞ്ചാരം ചെയ്തവർ ചെന്നുതു-
മോതണോ രമ്യ "മരുവിപ്പുറം".

അത്യന്തസുന്ദരം നിത്യപുണ്യസ്ഥലം
സിദ്ധക്കു സാധനയ്ക്കുത്തമവും
അവ്യക്തമാധുര്യം നിർത്സരീ നിർഘോഷം
ഭവ്യക്കരുളീ പരമാനന്ദം.
ആ സ്ഥാനം നാണുഗുരുസ്വാമി ഭാവിക്കൊ-
രാസ്ഥാനമായി മനസ്സിൽച്ചേർത്തു.
അദ്ദേഹമങ്ങു തപോനിരതനായി-
ട്ടദ്ദാമകാന്തി ചൊരിഞ്ഞുവാണു
സ്വാമിയിടയ്ക്കിടയ്ക്കങ്ങിങ്ങു സഞ്ചരി-
ച്ചാമട്ടിൽ പാവങ്ങളെയറിഞ്ഞു.
ദീനരായോരുടെ കണ്ണീർ തുടയ്ക്കാതെ
ദൂനരെസ്സേവിപ്പാനെന്തു മാർഗ്ഗം!
ചട്ടമ്പി പെട്ടെന്നനന്താപുരിപൂകി
തിട്ടമായ് ശിഷ്യരും വന്നുകൂടി
ധീമാൻ പെരുന്നെല്ലിക്കൃഷ്ണാഖ്യനാം വൈദ്യൻ
ശ്രീമാൻ വെളുത്തേരിക്കേശവനും
നാരായണഗുരുവിൻെറ സഹപാഠി
മാരായിട്ടുള്ള മഹാന്മാരിവർ
വിദ്യാവിനയ സമ്പന്നരാം രണ്ടാളും
വിദ്വാനാം സ്വാമിയെദ്ദേശികനായ്
കൈക്കൊണ്ടു; കേശവൻ വൈദ്യൻ ബലശാലി
ആക്കത്തിൽ ഗുസ്തിമുറകൾ കൊണ്ടാൻ
കൃഷ്ണൻവൈദ്യൻ കാവ്യശാസ്ത്രാദിയിൽ തൃപ്തൻ
തൃഷ്ണയാൽ തീർന്നാൻ വരകവിയായ്.
സ്വാമിയും ശിഷ്യഗേഹങ്ങളകം പൂകി-
ത്താമസിച്ചേററം സ്വതന്ത്രനായി.
നാരായണഗുരുസ്വാമിയുമാ വീട്ടിൽ
ഓരാതെ വന്നു കഴിഞ്ഞുകൂടും.
സാദമില്ലാതവർ കൂടും സമാജത്തിൽ
വേദാന്തം കാവ്യരചനാ വായ്പും
കായികാഭ്യാസവും ഭാഷണചര്യയും
പ്രായം ഗണിക്കാതെയാചരിച്ചാർ
ശിഷ്യരെ സ്നേഹത്തിൻ ശൃംഖലയിൽ കോർത്തു
പുഷ്യഗുരുവേററം സമ്മോദിച്ചു.
കേരളത്തിൻ വ്രണമായ്പ്പൂണ്ട ജാതീയ-
കേളിക്കീ സൗഹൃദമൗഷധമായ്
ചട്ടമ്പിതുഷ്ട്യാ കവിവേഷവും കെട്ടി,
കിട്ടൻ കവിയായിക്കാണാൻ പോലും
"സല്ക്കവീന്ദ്രന്മാരവർ പോയതിൽ പിന്നെ
നല്കവിയായ് ഞാൻ പറക്കാറില്ല".

എന്നു ഹൃദന്തം വഴിയും മകരന്ദം
ഖിന്നനായമ്മുനിയോതി കഷ്ടം!
കാരുണ്യവർഷത്തിൽ ജാതിയും മേന്മയു-
മോരാതെ സുന്ദരസൗഹൃദത്തെ
വിദഗ്ദ്ധകവികളിൽ തേനായ് ചൊരിഞ്ഞുകൊ-
ണ്ടദ്ധന്യൻ നാട്ടിൽ പ്രകാശം വീശി
അല്പനേരം പിരിഞ്ഞീടിൽ പെരുന്നെല്ലി-
യുല്പന്നഖേദം പറഞ്ഞുകേഴ്വം:-
"ഉണ്ണാതിരുന്നിടാമെണ്ണാം താരങ്ങളെ
കണ്ണുപൂട്ടാതിരവെന്നും പോക്കാം
ഉണ്ണികളെ ത്യജിച്ചുല്ലാസം കൈക്കൊള്ളാം
ചുമ്മാടില്ലാതൊരു കുന്നെടുക്കാം
കണ്ണാണെ ഞാനൊരു കാൽനിമിഷം പോക്കാ
പുണ്യത്തിടമ്പിൻ മൊഴി കേൾക്കാതെ."
ചങ്ങാതിമാരിൽ പ്രതിഭ തിളക്കുവാൻ
തുംഗാമോദം സ്വാമി പാട്ടെഴുതി
തീർത്തു ശതകമൊന്നെല്ലാം 'ഹ' പ്രാസത്തിൽ
ചീർത്ത രസത്തോടെ കൂട്ടുചേർന്ന്.
കാമിനീ ഗർഹണം വേറെ കവിതതാൻ
സ്വാമികൾ ലീലയായെന്നും പാർത്താൻ
ധന്യൻ കവന കലാവിലാസത്തിൻെറ
മുന്നണിനായകനായ് ലസിച്ചു.
കാവ്യകലാകേളിയാത്മാംശമാക്കിയ
ദിവ്യൻെറയുത്തമ 'മുക്തക'ങ്ങൾ
ആത്മീയകാന്തിയും ശാന്തിയും നാടാകെ
യുന്മീലനം ചെയ്തു ലാലസിച്ചു.
ഇക്കാലം സ്വാമിക്കുറക്കവും ഭക്ഷണ-
മൊക്കവേയീഴവഗേഹങ്ങളിൽ,
എന്നതു യാഥാസ്ഥിതിക സവർണ്ണർക്ക്
പുന്നെല്ലിൽ കല്ലുകടിക്കും പോലായ്.
ധന്യൻെറയാത്മാവിൽ ജാതിയെന്നൊന്നില്ല
മന്നിലീഭേദങ്ങൾ കൃത്രിമങ്ങൾ.
കല്ലുവീട്ടിൽച്ചെന്നടുക്കള പൂകുംപോ-
ലല്ലേ പെരുന്നെല്ലിയിൽ ച്ചെന്നാലും.
രണ്ടിടത്തും തനിക്കിഷ്ടോപദംശങ്ങ-
ളുണ്ടതിൻ നിർദ്ദേശം സ്വാമി നല്കും
സ്വാമിചങ്ങാതിമാരൊത്തുത്സാഹം കാട്ടി
സാംസ്കാരികാഭിവൃദ്ധിക്കായ് ചെമ്മേ
നവ്യപ്രഭാതമീവഞ്ചിനാട്ടിൽ മിന്നാൻ
ഭവ്യൻ ചമച്ചു സമാജം മോദാൽ

വൈജ്ഞാനികശാഖ പേറു മധീശത്വം
വിജ്ഞരായുള്ളവർക്കെല്ലാ മർഹം.
കർമ്മകുശലത ബുദ്ധിയും ശുദ്ധിയു-
മാത്മത്യാഗമെന്നീ യസ്ത്രിവാരം
കെട്ടിപ്പട്ടുത്താൽ വിശിഷ്ടനവോത്ഥാനം
തിട്ടമായാർജിക്കാം വേലിമാററാം
സാമൂഹ്യരംഗത്തുമേന്മതൻ കുത്തക
സ്വാമികൾ മാററിയേകത്വ ബുദ്ധ്യാ
മർത്ത്യരശേഷവുമൊററജാതിയെന്ന
തത്വത്തിൽ വിത്തുവിതച്ചു സിദ്ധൻ
മേധാവിയായൊരു സംസ്കാരകോവിദൻ
ബോധപൂർവം വന്നു രംഗം കാട്ടി.
പാരമുദാരമാം ശാലീന ചിന്തകൾ
ക്രൂരിരുൾക്കൂനയിൽ കാന്തി വീശി.
അബ്രാഹ്മണർക്കഭിലാഷമുൽക്കട-
മപ്രാപ്യം വ്യാകരണം വേദവും:
ഈയനീതിക്കു കടുത്ത തിരിച്ചടി-
യായുള്ള നവ്യമാം പാത കാട്ടാൻ
ആ വഴിയാർക്കും സധൈര്യം കടക്കുവാൻ
പാവനൻ മാതൃകാ സേവകനായ്.
വിദ്യാധിരാജനാം ചട്ടമ്പിസ്വാമിയെ-
യാദ്യം സ്മരിക്കാമമാനുഷനായ്.
അക്ഷരാർത്ഥത്തിലും പൂർണ്ണകലാനിധി-
യക്ഷരമാം കാന്തി പാറിട്ടുന്നോൻ.
സിദ്ധികൾ സ്വാംശീകരിച്ച മഹായോഗി
സിദ്ധരിൻ താക്കീകുന്നു സേവ്യനും
ജാജ്വല്യമാനമാം വ്യക്തിത്വജ്ഞാപകർ
പ്രോജ്വലിച്ചീട്ടുന്നോരാചാര്യനും.
കാരുണ്യശീതള സ്വാന്തനാം ധീരാത്മാ-
വാരിലും തുല്യമാം സത്ത കാണ്മോൻ
സ്വാർത്ഥത്തിനല്ലഞ്ഞ ബ്രഹ്മജ്ഞനായതു
മുഗ്ദ്ധരെ സത്തിലേക്കാനയിക്കാൻ.
ഏതൊരു ജീവനും ക്രൂരിരുൾ കൈവിട്ടു
ജ്യോതിസ്സിലൂടമൃതം ഭുജിപ്പാൻ
സ്വാമിതൻ ചിത്തം വഴിയുന്ന ഭാവങ്ങൾ,
സാമ, മഹിംസ, സമഭാവന
ഭൂതദയയും, സമസൃഷ്ട സ്നേഹവും,
ജാതി'നിസ്സംഗത്വ', മെന്നിവയാം
തെല്ലമഹംബുദ്ധിയേശാതാ യോഗീന്ദ്ര-
നല്ലാസസ്രോതസ്സിൻ ധാരപാർത്താൻ.

വിശ്വമഖിലവും സാന്ദ്രാനന്ദത്തിന്റെ
വിശ്വാസദായകമാകും ബ്രഹ്മം.
വ്യാപിച്ചിരിപ്പതായ് ലോകത്തെക്കാണിപ്പാൻ
പ്രാപിച്ചയോഗിസഹജപ്രേമം.
ഈശൻ നിറഞ്ഞിരിക്കാതോരിടമില്ല
കീശചാപല്യവു മീശലീല
കാഞ്ചനാശ്മങ്ങൾക്ക ഭേദമില്ലാ ഹൃത്തിൽ
സഞ്ചിതമല്ലാതെ ജ്ഞാനമാക്ക്!
അന്തണനന്ത്യജനെന്നന്തരം തിരി
വെന്തിനു? കേവലം നശ്വരത്തിൽ.
ദുഃഖസന്തപ്തരാം പ്രാണികൾക്കാശ്വാസം
സ്വർഗ്ഗാഭിലാഷികൾക്കിങ്ങു കർമ്മം
ആധ്യാത്മികപാത കാട്ടും പ്രകാശമാ
ണാത്തഗുണൻ യതി പാർത്ഥലക്ഷ്യം
ശുദ്ധജലം വാഴും പത്മപത്രം പോലെ
മൂർത്തിമദ്ഭാവത്തിൽ നിസ്സംഗനായ്
എങ്ങുമൊരിക്കലുമൊന്നും തന്റേതായി
വ്യഞ്ജിപ്പതായ്പ്പോലും കണ്ടിടാതെ
അന്തരാമുക്തൻ പുറത്തനകത്താവായ്
സന്തതമെങ്ങും ചരിച്ചനിത്യം
സിദ്ധികളേതും സ്വയംചെന്നു ചേരുന്നത്രേ;
സിദ്ധനുദാസീനനായ് നിന്നെങ്ങും.
സർവപരിത്യാഗിയായൊരാ ബുദ്ധിമാനു
ശർവജദാസ്യമേ സമ്പത്തുള്ളൂ.
ശാരദാകാശംപോൽ നിർമ്മലമാം സ്വാന്തം
സാരവത്താം രത്നം; ജ്ഞാനദീപം.
കണ്ടിട്ടൊരുകട,യയ്മ്പൊന്നിൻമോതിരം,
മുണ്ടെങ്കിൽ രണ്ടു, താണാകെ വേണ്ടൂ.
താളും തകരയും ചേർന്ന പുളിങ്കറി
കാളും വിശപ്പിന്നുപാദംശമാം.
നിദ്രയ്ക്കൊരു കയർക്കട്ടിലായാൽമതി
ഭദ്രമാം തല്പം നിലത്തായാലും.
അദ്ദേശികന്റെ തറവാടീലോകവും
ക്ഷുദ്രകീടങ്ങളും വീട്ടുകാരാം
പുല്ലും പുഴുവുമെന്നല്ലശ്ശുനകനും
നല്ലിഴജന്തുക്കളും കൂട്ടുകാർ.
കാരുണ്യമാണവർക്കെല്ലാം വീതിക്കുവാൻ
സാരമാം സ്നേഹമേ സന്ദേശവും.

* സുബ്രഹ്മണ്യൻ

സ്വാമിക്കഹിംസ പരമമാം ധർമ്മമെ-
ന്നീമന്നിലാരേ, യറിഞ്ഞിടാത്തു?
ഏതു ഘട്ടത്തിലുമക്ഷോഭ്യനായിട്ടു
ശാന്തനായ് സ്നേഹം പകർന്നു വാണു.
കൈക്കുഞ്ഞിൻ ഹൃദ്രസഭാവമാധുര്യങ്ങ-
ളക്കസുമത്തിൽ പരന്നു മിന്നി.
നാട്ടിൽപ്പുറത്തുമവധൂതരിൽ നിന്നു
ചട്ടമ്പിയെന്നും വിഭിന്നനത്രേ.
കോപമേലാതെങ്ങും ഹ്ലാദൈകചിത്തനായ്
കോമളൻ വാണു പ്രസാദരൂപൻ.
കുഞ്ഞുങ്ങളോടൊത്തു ലീലകളാടിയും
മഞ്ജുളമായ് ഹസിച്ചാനന്ദിച്ചും
ബ്രഹ്മവിത്തെപ്പോഴും നിർമ്മലസ്വാന്തരിൽ
നന്മയും നേർമ്മയും കണ്ടിരുന്നു.
ആ നമ്മജ്ഞാനിക്കു സർവം രസംമാത്രം
മാനമായ് ഗുസ്തി പിടിക്കും വിദ്വാൻ
ഗഞ്ചിറ കൊട്ടാനു മമ്മാനമാടാനും
സഞ്ചിതോത്സാഹനെ യെങ്ങും കാണാം.
സ്വാമിവിവേകാനന്ദന്റെ സന്ദേഹത്തിൽ
സ്വാമി 'ചിന്മുദ്ര' വിശദമാക്കി.
സ്നേഹം, കാരുണ്യം, സമഭാവനയെന്നീ
സേവന നിഷ്ഠകൾ സാധിച്ചപ്പോൾ
ക്ഷുദ്രമാം ജാതിമതാദി ഭാവങ്ങളിൽ
ഹൃദ്രസം മാഞ്ഞെങ്കിലത്ഭുതമോ!
"ആരെന്നെയെങ്ങുമേതുല്യമായ് വീക്ഷിപ്പൂ
ആരെന്നിൽ സർവതും വിക്ഷിക്കുന്നു."
എന്ന ഗീതാതത്ത്വം സ്വാംശീകരിച്ചുള്ള
വന്ദ്യനു ജാതിമതങ്ങളില്ല.
മാനുഷമസ്തിഷ്കം നല്പ്രഭവസ്ഥാനം
മാനവവിപ്ളവപദ്ധതിക്ക്.
സ്വാമി വരും കാല മീനാട്ടിൽ ശോഭിക്കും.
സാമൂഹ്യനീതികൾക്കാചാര്യനായ്
അസ്തിവാരം പൂണ്ട നിസ്തന്ദ്രമായുള്ള
സാധനയിൽ നിജമേധാശക്തി
സൗവർണ്ണമാം പുടപാകം വരുത്തിയും
ദിവ്യാനുഭൂതിയിൽ ശ്രേയസ്സാർന്നും
ത്യാഗമാംവർത്തിയും സ്നേഹവും ചേർന്നുള്ള
യോഗത്തിൻ പൊൻവിളക്കായ് വിളങ്ങി.

വർത്തി = തിരി

സത്യസ്വരൂപത്തിന്നംശം തിരുക്കിലും
മൈത്രിയിൽ ചാലിച്ചു പൂശി ധന്യൻ
വിശ്വൈകബന്ധുവാണീ ധമ്യഗ്ഭ്രഷ്ഠ്വാ-
മൈശ്വര്യദാതാവെന്നാരും കണ്ടു.
ആരും ഗായത്രി ജപിക്കേണമെന്നാളു-
മാരും വേദം വശത്താക്കിടേണം
നന്ദിതരായ് പൂക്കൾ പുഞ്ചിരിക്കും പാരി-
ലന്തണർക്കെന്തേ വൈശിഷ്ട്യ കാന്തി?"
ജ്ഞാനിയാം ചട്ടമ്പി ഹൃദ്യമാം സന്ദേശം
മാനവർക്കേകിനാൻ നിത്യതൃപ്തൻ.

നാലാം സർഗ്ഗം കഴിഞ്ഞു.

## സർഗ്ഗം V നാനാരംഗങ്ങൾ

(മഞ്ജരി)

ശീലങ്ങൾ കൊയ്യുവാൻ കർമ്മങ്ങൾ താൻ വിത്തു
ശീലം വിതച്ചാൽ സ്വഭാവം കൊയ്യാം
വിത്തു സ്വഭാവമെങ്കിൽ കൊയ്യാം ഭാവിയും
ഇത്തത്വം സ്വാമിയും സ്വാംശമാക്കി.
സാധാരണക്കാരിൽ ഭിന്നമാമാദർശ-
മാധാരമാക്കുവോരാരായാലും
ആദരത്തോടെയവജ്ഞയും പങ്കിടാ-
മാ 'ദമി'ക്കെങ്ങും ലഭിച്ചാദരം.
ആക്കം ചട്ടമ്പിതൻ നാമം പരിചിതം
താർക്കികൻ യോഗി പ്രതിഭാശാലി
എങ്ങും പ്രശസ്തമായ്ത്തീർന്നൊരു സഭ്യയാൽ
തുംഗസ്ഥാനത്തെത്തി സ്നേഹരൂപൻ
എങ്ങും പ്രസരിക്കും ശക്തിവിശേഷത്താൽ
മംഗലൻ തിയ്യുക്കിലും കനിഞ്ഞാൻ
സിദ്ധികൾ കാഴ്ചവച്ചു ജ്ഞാനതാമിസ്രം
വ്യർത്ഥമായ് കാട്ടുവാൻ രശ്മി തൂകി
അന്നൊരുദ്യോഗസ്ഥൻ സിദ്ധന്റ സല്ക്കാരം
നന്നായർപ്പിക്കുവാനായ് ക്ഷണിച്ചാൻ
സ്വാമിക്കു സമ്മതം തന്റെ ശിഷ്യന്മാരും
സാമോദം സത്കൃതരായിടേണം
ആതിഥേയനേററം സന്തുഷ്ടൻ സദ്യയ്ക്കു
പാതിത്യമില്ലായ്വാൻ ശ്രദ്ധ കാട്ടി.

വ്യർത്ഥാഹങ്കാരത്തിൻ കയ്പുനീർ തേനാക്കി-
യൗദ്ധത്യം ചൂടീട്ടുദ്യോഗസ്ഥൻ
'താഴെവന്നെങ്കിലേ സമ്മാനമുള്ളൂ'ന്ന
തൂമൊഴിയൊട്ടു രുചിച്ചില്ലയോ!
സദ്യയ്ക്കു സദ്ഗുരു ചെന്നു; മററാരുമേ
ഹൃദ്യമാം രംഗത്തു വന്നിട്ടില്ല.
കൃത്യമായ് രംഭാപത്രം വിരിച്ചായതിൽ
പ്രത്യക്ഷമായീ വിഭവമെന്തും
പട്ടണത്തിങ്കലലയും ശ്വാനകന്മാർ
ചിട്ടയായ് വന്നേററം സൗമ്യരായി
അഷ്ടികഴിച്ചുകൊണ്ടുച്ചടക്കം പാലി-
ച്ചിഷ്ടമായ് ശാന്തം പിരിഞ്ഞുപോയി
ഈ രംഗം കണ്ടു സവിസ്മയം നില്ക്കുന്ന
വീരനോടായ് സിദ്ധനോതിതത്രം
"സൽക്കർമ്മം ചെയ്യാത്തൊ,രുദ്യോഗസ്ഥന്മാരായ്
കൈക്കൂലി, കൊള്ള, ജനദ്രോഹവും
ഘോരമാം പാപകർമ്മങ്ങളിലാമഗ്നർ
സാരമേയങ്ങളായ് ജാതരിപ്പോൾ;
ഏതു ജന്മത്തിലും ദുഷ്കൃത്യം ചെയ്തീടിൽ
വീതശങ്കം ഫലമീമട്ടുതാൻ."
ആതിഥേയന്നേവം ബോധത്തിൻ സ്വാരസ്യം
ശാ*താത്മാവാം സ്വാമി ബോധ്യമാക്കി.
മെസ്മരിസമല്ല യോഗബലത്താൽതാൻ
വിസ്മയമീവിധം കാട്ടീ സിദ്ധൻ
ഇക്കഥ നാട്ടിൽപ്പരത്തി മഹിതന്റെ
വ്യക്തമാമത്ഭുത സിദ്ധിഗന്ധം.
ചട്ടമ്പിതൻ സ്നേഹസാരള്യം ത്യാഗത്താൽ
പുഷ്ടമായ് വൈരം കെട്ടുത്തുകയായ്
സ്വാമിക്കു മിത്രമാം കേശവപിള്ളയ്ക്കു
മാററം മൂവാററുപുഴയ്ക്കു വന്നു.
മിത്രത്തോടൊപ്പമാപ്പാട്ടും പറച്ചിലും
തത്ര മികവുററു ചെന്നു ചേർന്നു
മീനച്ചൽ, വൈക്കം, പെരുമ്പാവൂർ നല്ലെഴും
മീനൂരിടപ്പള്ളി 'യെർ*ണാകുളം'
എന്നിവിടങ്ങളിൽ സഞ്ചരിക്കും കാലം
നന്നായ് രസിച്ചേററുമാനൂരെത്തി.
അങ്ങുവിളങ്ങും ഭജനമഠം തന്നിൽ
മംഗളമാം പാട്ടും മേളവുമായ്

*ശാതം = അഭിവൃദ്ധി പ്രാപിച്ച *എറണാകുളം

വേദാന്ത ചിന്തയും ക്ഷേത്രസാമീപ്യവും
വേദാന്തിക്കെന്നും പരമഹൃദ്യം.
ദേശസഞ്ചാരത്തിൽ പ്രീതരാം ശിഷ്യരും
ദേശികനോടൊത്തു തോഷമാന്നു·
നാണുഗുരുസ്വാമിയും ചിലനാളെത്തും
കാണിനേരം കണ്ടാൽ സഞ്ചാരവും.
മീനച്ചലന്നിടപ്പാടി“യിൽ നോക്കിയ
സ്ഥാനത്തു പിന്നെ “മയിൽ വാഹന–
ക്ഷേത്രം” പ്രതിഷ്ഠിതമായി ഗുരുവിനാൽ
ക്ഷേത്രോത്സവമിന്നും കേമമത്രേ.
മീനച്ചലാററിലെ പേരൂർക്കടവിലെ
സ്നാനം സ്വാമിക്കേററമുല്ലാസദം·
രാവിലെ തന്നെ കുളിച്ചു തിരിച്ചുപോ–
മാവി വളന്നാലോ ക്ലേശമല്ലോ.
പാദം മുങ്ങത്തക്കവെള്ളത്തിൽ ചെന്നിരു–
ന്നാദിവ്യൻ വെള്ളം കുടലിലേററും
നാഴികയൊന്നു കഴികെ വിസർജ്ജിച്ചാ
ലായതൊരു “കുടൽശുദ്ധിമാർഗ്ഗം”
ഇങ്ങനെ ചെയ്തു ‘മിനിമാ’യാരോഗ്യത്തി;
നങ്ങനിരിക്കുമ്പോഴും നിഷ്ഠയാന്നു.
ഏററുമാനൂർ വച്ചൊരുത്സവമേളത്തി–
ലേററം ചുറുക്കോടെ ചെണ്ടക്കാരൻ,
മുണ്ടേം പിള്ളിമാരാർ ചെണ്ട മുറുക്കുമ്പോഴും
ചട്ടമ്പി ചെന്നൊരു ചെണ്ട വാങ്ങി
മൂപ്പു പരീക്ഷിക്കാൻ ടി–ട്ടി–ട്ടീ കൊട്ടുമ്പോഴും
ആർപ്പും കതിനയുമൊപ്പം കേട്ടു
ചെണ്ടക്കോലൊത്തു കുറുംകുഴലും കൊമ്പും
ചെണ്ടയ്ക്കു ചേർന്നോരിലത്താളവും.
മേളം മുറുകി നിലകൾ പലതേറി
മേളക്കാരാകെ വിയർപ്പിലാഴ്ന്നു·
മുണ്ടേം പിള്ളിയോടു മുന്നേറും ഭാവത്തിൽ–
ക്കൊണ്ടുപിടിക്കയായ് ചട്ടമ്പിയും.
ചിററുമനോധർമ്മത്തിൽ തെളിഞ്ഞെണ്ണവും
മുററി ബലേ!, ബലേ!, കാണികളിൽ
മാരാർ സമീപിച്ചു, മാനിച്ചു ചോദ്യമായ്:
“പാരമീയഭ്യാസമെങ്ങു നിന്നോ!”
“ഇല്ലെനിക്കഭ്യാസ, മെല്ലാമനുഗ്രഹം
കില്ലില്ലിതെൻ ലീലയൊന്നു മാത്രം”
തേൻവാണിയേവമൊഴുക്കിയ ചട്ടമ്പി–
യനഘം പാടവം കാട്ടിയെങ്ങും.

ഏറ്റുമാനൂർ കോവിലിൽ ശ്രീഭൂതബലി-
യ്ക്കേറ്റം വശപ്പെട്ട "താഴമണ്ണിൽ"
തന്ത്രാന്ത ശാസനയ്ക്കൊത്തു 'തിമില'യിൽ
തന്ത്രം പ്രയോഗിച്ചു തന്ത്രോത്സാഹം.
പൂവണിയിച്ചൊരാ സിദ്ധൻെറ പേരിന്നും,
നാവിൽത്തളിക്കാത്ത ഭക്തരുണ്ടോ!
താമസമേററുമാനൂർച്ചേർത്ത കാലത്തു
മാതാവിഹം വിട്ടു ബ്രഹ്മം പൂകി.
കാര്യം യഥാകാലം തോന്നിയ സത്പുത്രൻ
ചാരത്തു ചെന്നന്ത്യകർമ്മം ചെയ്തു.
അന്നുഗേഹം വിട്ട പുണ്യാത്മാവിൻ പാദം
പിന്നീടാ മണ്ണിൽ പതിഞ്ഞിട്ടില്ല.
"ക്രിസ്തുമതത്തിൻ നിരൂപണം" സ്വാമികൾ
പുസ്തകമായ് രചിച്ചീ ശരത്തിൽ
മാർഗ്ഗപാർശ്വങ്ങളിൽ 'മാർഗ്ഗ'പ്രചാരക-
ർഗ്ഗളമെന്യേ സനാതനമാം
ഹിന്ദുമതത്തിലെ സംസ്കാരനീതിയെ
നിന്ദിച്ചു വന്നു പരസ്യമായി.
അന്തരീക്ഷം കൂടെ ക്ഷോഭം നിറയുമാ-
റാക്ഷേപാക്രോശങ്ങൾ പൊന്തിനിന്നു
ഹിന്ദുക്കളെയൊന്നായ് "സർപ്പശാബങ്ങളേ,-"
യെന്നു വിളിച്ചവർ,- 'സ്വർഗ്ഗമാർഗ്ഗം
പ്രാപിപ്പാൻ'- ക്രിസ്തുമതത്തിൽ ജ്ഞാനസ്നാനം
പ്രാപിപ്പാനാഹ്വാനം പൂവർഷിച്ചു.
അന്നെങ്ങും ഹൈന്ദവധർമ്മം പ്രസംഗിച്ചു
നന്ദിതരായ് വന്ന 'കാളിയാങ്കൽ
നീലകണ്ഠപിള്ള, കൃഷ്ണനാശാനിവർ
മാലാററാൻ സ്വാമിയിൽ മാർഗ്ഗം കണ്ടു
ബൈബിളിൽപ്പെട്ട മതസാരപീയൂഷം
കോളിളകം കഥാകല്ലോലത്തിൽ
ലീനമായ് നിന്നതഖിലം കടഞ്ഞതി-
ലാനന്ദലീലകളാടും സിദ്ധൻ
പ്രാസംഗികന്മാരെ യുക്തി പഠിപ്പിച്ചി-
ട്ടാസത്യം ഗ്രന്ഥമായ് തീർത്തുധീരം.
ക്രിസ്ത്യാനികൾ ചിലർ ഘോഷിച്ചെതിർത്തപ്പോൾ
വിജ്ഞാനികളതിൻ നന്ദിതരായ്.
ദോഷം കലർന്നോർക്കു സംശയവാരണം
തോഷം കലർന്നടൻ നല്കി സിദ്ധൻ:-
"ക്രിസ്തുമതാദർശമാലംബമാക്കിത്താൻ
ഛേദനവും പരിചോടെ ചെയ്‌വേൻ,

എല്ലാവും ശോധിച്ചു നല്ലതെടുക്കുവാൻ
ഫുല്ല പ്രമാണങ്ങൾ കാണ്മതില്ലേ?
ഏതൊരു വസ്തുവും ഛേദിക്കാതുൾക്കാമ്പിൻ
സ്വാദു കണ്ടെത്തുവാൻ ശോധിക്കാമോ?
ഞാൻ ചെയ്ത ഛേദനം പുഷ്കലജ്യോതിസ്സാൽ
കാഞ്ചനം കാട്ടി യിരുട്ടുകാട്ടിൽ
തത്വം ഗ്രഹിക്കുവാനേററം തരപ്പെട്ടെ-
നാത്തമോദം വിജ്ഞർ ചൊന്നിട്ടുണ്ട്”.
ക്രിസ്തുമതത്തിൻ നിരൂപണം, ‘സാരവും’
ഛേദനവും-’ നന്നായ് കാട്ടിടുന്നു.
ക്രിസ്തുമതസാരം ‘ര*ചററു’ പുറങ്ങളിൽ
തത്വരത്നങ്ങൾ ചുരുക്കിച്ചൊൽവൂ
ആ ഭാഗം ഭക്തരാം പാതിരിമാർ പോലു-
മാദര ചൊരിഞ്ഞു താൻ ശംസിക്കുന്നു,
“ക്രിസ്തുമതതത്വമേഴകൾ ഹൃത്തിനും
നിസ്തുലശാന്തിക്കാ” യെന്നു സ്വാമി
ആ ചെറുഗ്രന്ഥം വിഭജിച്ചു പത്തായി-
ട്ടീശരൂപം, ജീവലക്ഷണവും,
പാശനിരൂപണം, ജീവകൃത്യം, നിത്യ-
ജീവഭോഗം, മുക്തിസാധനവും,
നീതിവിധി, പവിത്രാത്മകൃത്യം, ചേൻ
നിഗ്രഹാനുഗ്രഹം, മുക്തിയേവം.
യേശുചരിതം ചെറുചെപ്പാം വാക്യത്തിൽ
പേശലമായ്ക്കാട്ടും ‘ജീവഭോഗം’
സൃഷ്ടിക്കു പിൻപു വസന്തസഹസ്രങ്ങൾ
കണ്ട പിതാവും സുതനുമൊപ്പം
പൂതാത്മാവും ചേൻ രഞ്ജിപ്പിൽ പുത്രനാം
‘ക്രിസ്തു’ധരയിലേഷ്യാഖണ്ഡത്തിൽ
ശ്രേഷ്ഠ‘തുരുഷ്ക’ ദേശത്തു ‘കനാൻ’ നാട്ടിൽ
പുഷ്ടപുണ്യത്തിൻ തനിരൂപമായ്
യോസപ്പിനു ജായാപദത്തിൽ നിയമിത-
യാം സതി ‘മര്യാൾ’ക്കുദരം തന്നിൽ
വന്നു പെട്ടീടിനാൻ വാരെഴും പിണ്ഡമായ്
പൂതാത്മാവിന്റെ നിയോഗത്തിനാൽ
മാനുഷൻ ദേവത്വം ചേൻ സുജാതനായ്
പണ്ഡിതക്കൊപ്പം വളൻ വാണു.
മുപ്പതാം കാലത്തു യോവാന്റെ സ്നാനമേ-
റാത്മാവേശം പൂണ്ടു നല്പതുനാൾ

* 21 പേജുകൾ മാത്രം

കാട്ടിലുപവസിച്ചാഭ തിളങ്ങുമ്പോൾ
പെട്ട പരീക്ഷയിൽ ചൈത്താൻ മുമ്പിൽ
മർത്ത്യരെ വഞ്ചിച്ച ചൈത്താനെ തോല്പിച്ചി-
ട്ടത്ഭുതരൂപത്തിൽ ദുർഘടമാം
കല്പനകൾ കാട്ടിയപ്പോസ്തലന്മാർക്ക്
ചില്പ്രകാശം കാട്ടി ജ്ഞാനദാനം
ചെയ്തു മനുജൻെറ പാപങ്ങൾ താനേററ
വേദനയും സ്വയമേററു വാങ്ങി
സർവപാപബലിയായിക്കുരിശതിൽ
നിർവാണം പൂണ്ടതിൻ മൂന്നാം നാളിൽ
യേശുയുയിർത്തേററു സ്വർഗ്ഗം പൂകിച്ചേലിൽ
താതൻ വലം വശം സ്ഥാനം നേടി
ഇത്ഥം പവിത്രാത്മകൃത്യം ചുരുക്കീട്ട
ക്രിസ്തുമതസാരം തീർത്തു ധന്യൻ
അത്തിരുവായ്മൊഴി യേവം പകർത്തിടാം:—
"ക്രിസ്തുമതം ബോധിച്ചെല്ലാവരും
പാപമറിഞ്ഞു പശ്ചാത്താപശുദ്ധരായ്
പാപേശൻ യേശുവിൽ വിശ്വസിച്ച്
ഭക്തിക്കാസ്ഥാനമാം ശ്രീ സഭയിൽ ചേർന്നു
മുക്തിക്കായ് സ്നാനവും കാരുണ്യവും
സ്വീകരിച്ചെപ്പോഴും ദേവനെ പ്രാർത്ഥിച്ചു
പാകമാം വിശ്വാസമാർഗ്ഗത്തൂടെ
ദൈവപുണ്യം നേടി ബൈബിളോതിച്ചൊന്നു
'പാവനമാർഗ്ഗം തെററാതെ വാഴ്ക'.
നന്നായ് പ്രബോധനം നൽകിയ സ്വാമികൾ
തന്നെ, തച്ഛേദനവും രചിച്ചാൻ
ഖണ്ഡനരേഖകൾക്കാലംബം ബൈബിളിൽ
മണ്ഡിതമാം വാക്യജാലം മാത്രം.
തീർത്തുമനുമാനമല്ലതിന്നാധാരം
ചിത്രപ്രമാണങ്ങൾ വേദോക്തങ്ങൾ
ഖണ്ഡനമാർഗ്ഗത്തിൽ സ്വീകാര്യമാം നയം
രണ്ടാണതിലൊന്നു താരതമ്യം.
മറേറതു തന്മതാവിർഭാവ കാലത്തെ
പ്പററിയോതും കഥാസത്യാന്വേഷം
ഭട്ടാരക സ്വാമിയീവഴി രണ്ടും വി-
ട്ടൊട്ടു ബൈബിൾ മാത്രം നോക്കിയപ്പോൾ
ആശയാംശങ്ങളങ്ങേററു മുട്ടുന്നതായ്
കാ*ശം വിടാതുടൻ സ്ഥാപിച്ചിതേ.

* കാശം = ശോഭ

ഗ്രന്ഥത്തിനുള്ളിൽ കടന്നപ്പോൾ ഗ്രാഹ്യമാം
പന്തികേടെന്തും തുറന്നു കാട്ടി.
ഛേദനഭാഗത്തു 'കൃത്യനിമിത്ത'വു
മാദ്യസൃഷ്ടിയോടു 'ത്ര്യേക'ത്വവും
ജന്മപാപം, മുക്തിസാധനമിങ്ങനെ
യുന്മനോഭാവങ്ങൾ യുക്തിയുക്തം
കാട്ടുന്നതല്ലാതെയാക്ഷേപത്തിൻ ശരം
പാട്ടുന്ന സിദ്ധാന്തമെങ്ങുമില്ല.
ആത്മീയ ജ്ഞാനത്തിൻ ജ്യോതിഷ്കിരണത്തിൽ
നൈർമ്മല്യമല്ലാതെ കാർഷ്ണ്യമുണ്ടോ?
    സ്വാമി, 'യഹോവ' തൻ രൂപം നിരൂപിച്ചു-
താമനസ്സംസ്കാരം കാട്ടുകയാം.
"ദൈവം തൻ രൂപത്തിൽ മർത്ത്യനെ സൃഷ്ടിച്ചു
ആ വിധം ദൈവത്തിൻ രൂപമെന്തേ?
ഇന്നത്തെ രൂപത്തിൻ സൃഷ്ടികഴിഞ്ഞെങ്കിൽ
നിർണ്ണയം കർത്താവരൂപിയത്രേ.
അല്ലല്ല തൻ സ്വരൂപം ശരീരമല്ല
ചില്ലീനമാകുവോരാത്മാവെങ്കിൽ
ഈശൻ സൃഷ്ടിച്ചതു കായമോ ആത്മാവോ
ശ്വാസമൂതിക്കേററാൻ മൃത്പിണ്ഡമോ!
എന്തിനു സംവാദം സൃഷ്ടിച്ച രൂപത്തിൽ
ആത്മാവു ദൈവത്തിൻ ജീവശ്വാസം.
ആയതു സൃഷ്ടിയല്ലെന്നു വരുന്നാകിൽ
കായം സ്വസൃഷ്ടമാത്മാവല്ല താൻ.
    ജ്ഞാനത്തിൻ രൂപത്തിൻ സൃഷ്ടികഴിഞ്ഞെങ്കിൽ
ജ്ഞാനം മനുഷ്യനിൽ ദൃശ്യമാകും
ജ്ഞാനി വിവേകിയായെന്തു മറിഞ്ഞിട്ടും
മാനിനി ചൈത്താൻ വശത്താകുമോ!
നാരീ വശം വദൻ 'ജ്ഞാനി'യെങ്കിൽ ദൃഢം
ഗീരുകൾക്കർത്ഥം കല്പിക്കയില്ല
യുക്തിയിതു കേട്ടാൽ ജ്ഞാനം സ്വരൂപമ
ല്ലാത്മാവിൻ ഭാവമായ് കല്പിക്കേണം.
ആ സ്വരൂപമിന്ന 'റിവെ'ന്നു ചൊല്ലുകിൽ
ദോഷഗുണങ്ങൾ വേറായ്ക്കാണേണം.
ദൈവവും തേൻകനി തിന്നതിൽ പിന്നെയോ
ഭാവത്തിൽ മനുഷസൃഷ്ടി ചെയ്തു?
ഇത്തരം യുക്തികൾ നോക്കിച്ചിന്തിച്ചീടി
ലുത്തരം ദൈവം സ്വരൂപിയല്ലോ
    വിദ്യാധിരാജനും ബൈബിൾക്കഥകളി-
ലാദ്യന്തം കാതലെന്തെന്നു നോക്കി

താർക്കികൻ മട്ടിൽ ശ്രുതി യുക്തികൾ ചേർന്നു
മുഖ്യാനുഭൂതിയും തോന്നും വണ്ണം
ശക്തിയും യുക്തിയും സഞ്ചിതമാം ഗ്രന്ഥം
മുക്തിക്കു പ്രേരകമായ് രചിച്ചു
എങ്ങും മതങ്ങൾ വിമർശിക്കും വാസന
തിങ്ങിയ കാലപ്രവാഹത്തിന്റെ
ചില്ലലതല്ലിയോരന്തരീക്ഷം സ്വാമി
ക്കുല്ലാസദമായി പ്പൂവണിഞ്ഞു.
"കൗണ്ട് ലിയോ ടോൾസ്റ്റോയി"യെന്ന പ്രതിഭാവാൻ
ഹിംസാ വിദ്വേഷി സഹജസ്നേഹി
റഷ്യയിലിക്കാലം ഗ്രന്ഥരചനയിൽ
ഹൃഷ്ടനായ് ബൈബിൾ പഠിച്ചുമോദാൻ,
വേദപ്രമാണം തിരിച്ചും മറിച്ചും നല്-
ശീതളച്ഛായയിൽ മേവീ ധന്യൻ
ആ മനസ്സേററം ചലിപ്പിച്ചുലകൾ താ-
നീമുനീന്ദ്രൻ മേധയും സ്പർശിക്കാം.
എങ്കിലിതേകാലം തന്നമേരിക്കയിൽ
"ഇങ്കർസാളി"ന്റെ പ്രതിഭയിലും
ബൈബിൾ വിമർശനം നൂനം പ്രതിബിംബി-
ച്ചാബുദ്ധിയും പരമാത്മജാതം.
സഞ്ചാരകൗതുകം മുററിയ സ്വാമിയും
സഞ്ജാത കൗതുക മെന്നുമെന്നും
നാട്ടുതോറും നടന്നൊട്ടേറെ നാട്ടാർക്കു
വാടാവിളക്കായ് വിളങ്ങി ഹൃത്തിൽ
എങ്ങു ചെന്നീടിലും പ്രത്യേകസൗഖ്യത്തിൽ
തങ്ങുവാൻ യോഗി പരാങ്മുഖനാം.
ഭാവിയിൽ ശിഷ്യനായ് ത്തീർന്നനീലകണ്ഠ-
തീർത്ഥപാദസ്വാമിതന്നെയാദ്യം
കണ്ടൂ മൂവാററുപുഴയിൽ മരവാടി-
മണ്ഡലത്തിൻ ഭാഗ്യസഞ്ചയമായ്
ശുദ്ധരാം മാതാപിതാക്കൾക്കു വത്സല
സന്താനമാം ബാലൻ സൗഖ്യലോലൻ
ഈശ്വരഭക്തിയും നിശ്ചയദാർഢ്യവും
ശാശ്വതനിഷ്ഠയും നേരിൽ പൂണ്ടും
ആംഗലഭാഷ പഠിക്കുവാൻ ഹൈസ്കൂളിൽ
തുംഗാമോദത്തിൽ നിയുക്തനായി
ചിന്തിതം പോലെ വിഷചികിത്സയ്ക്കൊപ്പം
മന്ത്രപ്രയോഗവുമഭ്യസിച്ചു.
ഏതു വഴിക്കും സമർത്ഥനാം ബാലകൻ
വേദാന്തധ്യാനാദിയിൽ രമിച്ചു.

അധ്യാത്മചിന്താരസം ചേരും നൂതന-
പദ്ധതി ബന്ധുക്കൾ കണ്ടറിഞ്ഞു.
ആർഷസംസ്കാരം നകരുമവക്കുള്ള
ഹർഷദമായിട്ടേ തോന്നിയുള്ളൂ.
തീർത്ഥപാദർ ക്രമാൽ ഗീർവാണ ഭാഷയും
തക്കാദി ശാസ്ത്രങ്ങളും പഠിച്ചു.
നൈസർഗ്ഗികമായ സാഹിത്യവാസന
പോഷിച്ചുയരാനും ശ്രദ്ധയെത്തി.
അന്നത്രേ തീർത്ഥകുടുംബത്തിൽ സ്വാമികൾ
സന്നിധാനം ചെയ്തു ഭാസിച്ചതും.
സിദ്ധന്റെ വേദാന്തഭാഷണം കേൾക്കാനും
സിദ്ധിയിൽ വിസ്മയമേല്ക്കുവാനും
തീർത്ഥനും ചെന്നു; കരാഞ്ജലിയർപ്പിച്ചു,
വ്യർത്ഥമായ്ത്തീർന്നില്ലാ സന്ദർശനം
സന്തുഷ്ടിപൂകിയ ദേശികൻ ബാലനിൽ
കാന്തമാം ശിഷ്യത്വം നേരിൽ പാർത്താൻ.
സ്വാമി ഫലിതമായ് ചൊന്നാൻ "വിഷവൈദ്യം
കാമ്യമാണെങ്കിലും 'തന്ത്'ള്ളിലെ
ക്ഷോഭം മാററാനാരും ശ്രദ്ധ പുലർത്തണം"
ബാലനതിൻസാരം സ്വീകരിച്ചാൻ
പാഠാലയം വിട്ടു തീർത്ഥൻ പുരാണവും
വേദാന്തശാഖയും സ്വാംശമാക്കി.
ഈ ഗതി കൈക്കൊണ്ട ബാലനു സ്വാമികൾ
യൗഗിഗമാർഗ്ഗമുപദേശിച്ചാൻ
ശിഷ്യന്റെ പാടവമാദരിച്ചാ ദിവ്യൻ
ചിന്നീ "ത്വമേവാഹം", "അപ്പോൽ ഞാനും"
ശിഷ്യസമ്പത്തിൽ സംപ്രീതനായെങ്കിലും
ശിക്ഷകനൾപ്രിയം സഞ്ചാരത്തിൽ—.
വൈക്കം പെരുമ്പാവൂരാലുവായും രമ്യ-
മെർണാകുളം തൊട്ടിടപ്പള്ളിയും
ഏററംപ്രിയങ്കരമാമദ്ദേയ കേന്ദ്രം
സ്സൂപ്രണ്ട പപ്പുപിള്ള തൻ ഗേഹം.
ആലുവായിലവരൊന്നിച്ചു സ്വാമികൾ
മാലെന്യേയല്പകാലം വസിച്ചു.
അങ്ങും ചിന്താശീലർ ചൂഴ്ന്നു ചട്ടമ്പിയെ
ഭംഗിയെഴും പൂവിൽ മക്ഷികപോൽ.
അന്നു നിശകളിലാലുവാ സൈകത-
മുന്നിദ്രം വേദാന്തചർച്ചാകേന്ദ്രം
അന്നെറണാകുളത്താത്ത വിദ്യന്മാരും
സന്നദ്ധരായ് വേദമാചരിക്കാൻ

ആ സത്സംഗത്തിലെയംഗങ്ങളാകവേ
യാ*സഞ്ജനം ചെയ്തു വേദാന്തത്തിൽ
അന്നു രാമയ്യൻ ദിവാൻകാര്യദർശിയും
ചന്തുലാൽ പോലീസ് സൂപ്രണ്ടുമത്രേ.
ശിക്ഷണമൊററ വള്ളത്തിൽ തുഴയുവാൻ
ലക്ഷ്യമാദ്ധ്യാത്മിക ജ്ഞാനപ്രാപ്തി
ഔദ്യോഗികഭാര മന്തിക്കിളച്ചവർ
വൈദ്യുതിപോൽ പാഞ്ഞുസത്സംഗത്തിൽ
ആത്മവിദ്യാരതർ ചർച്ച ചെയ്തെന്നുമേ-
യാർഷതത്വത്തോടും ശാന്തിമാർഗ്ഗം.
ആയവർ സംസ്കാരശൂന്യ വിനോദത്തി-
ലായാസശാന്തി കണികണ്ടില്ല.
ചന്തുലാലൊത്തൊരു നാളവിടെത്തിയ
ബന്ധു, വാത്മപ്രിയനാം സ്വാമികൾ.
അങ്ങനെ സ്വാമിതൻ ജീവിതശുദ്ധിയും
തുംഗമാം ബുദ്ധിയും ചിന്തകളും
എർണാകുളത്തെയഭിജ്ഞരാം ധന്യരിൽ
പൂവിട്ടു നിത്യവിഭൂതിമാർഗ്ഗം,
വിദ്യാധിരാജൻെറ ഗാനപ്രപഞ്ചത്തിൽ
മാധുര്യംകൂട്ടി വിലോലം താളം
ആ രംഗം സാക്ഷാൽ സുധർമ്മയായ് തോന്നിയ
വാരെഴും തോഴരാകോകിലത്തെ
അഞ്ജലിയർപ്പിച്ചു പാടി സ്തുതിച്ചുപോയ്
മംഗലാത്മാവിനെ വാഴ്ത്തുവോരും.
ചന്തുലാൽ മികച്ച വേദാന്തചിന്താപരൻ
ഹിന്ദുവിന്നാനന്ദം പാർത്തറിഞ്ഞോൻ
അന്നേ ഭട്ടാരകസ്വാമിയെത്തൻ ഗുരു-
സത്തമനായ്ക്കണ്ടു തൻഗൃഹത്തിൽ
ആനയിച്ചാ,ക്കുടുംബാംഗങ്ങളാകവേ
മാനിച്ചു സല്ക്കരിച്ചാദരിച്ചു.
ആ രജപുത്ര കുടുംബം ചട്ടമ്പിയിൽ
പാരിൽ വിഭൂതിതൻരൂപം കണ്ടു.
ആ മൈത്രി ദിവ്യന്റെ ഭാഗ്യം നേരിൽക്കാട്ടി
'സ്വാമി വിവേകാനന്ദൻെറ കാഴ്ച'.
ആയിരത്തിയരുപത്തെട്ടു കാർത്തിക
മാസാവസാനം വിവേകാനന്ദൻ
മൈസൂറിൽ നിന്നും തൃശ്ശൂർ വഴിവന്നെത്തി-
യെർണാകുളത്തന്നു വിശ്രമിച്ചു.

* താത്പര്യപ്പെട്ടു

വാസഗൃഹം രാമയ്യാവിൻേറതാകയാൽ
ആശങ്കിക്കാൻ സ്വാമിക്കങ്ങില്ലൊന്നും
സ്വാമിമാരെത്തമ്മിൽ സന്ദർശിപ്പിക്കാനാ-
യാമിത്ര സഞ്ചയമുത്സുകമായ്.
ചട്ടമ്പിയൊട്ടു മമാന്തിച്ചില്ലാ, ദീപ്തി
തിട്ടമായ്ക്കണ്ടു മനസ്സിലാക്കി
സ്വാമിഗീർ വാണിയിൽ, ശേഷിച്ചോരിംഗ്ലീഷിൽ
സ്വാഭിപ്രായങ്ങൾ ചൊരിഞ്ഞു തമ്മിൽ
'കീദൃശീചിന്മുദ്ര?' യെന്നൊരു ചോദ്യത്താ-
ലാദൃതനായീ വിദ്യാധിരാജൻ.
സ്വാമി വിവേകാനന്ദനേററ മുന്മേഷം
സ്വാമി പകർന്നു മറുപടിയിൽ:-
"കുണ്ഡലിനീ ശക്തി ജാഗ്രത്തായ് സഞ്ചലി-
ച്ചാധാരമാറും കടന്നു ചെന്ന്,
പത്മത്തിൽ ബ്രഹ്മാനന്ദൈക്യം പ്രാപിക്കവാ-
നാത്മീയ പ്രേരണ വന്നവനിൽ
ചിന്മുദ്ര കായികമായ് പ്രവൃത്തിക്കേണം
തന്മൂലം യോഗിക്കു നിത്യാനന്ദം"
എന്നീയുപനിഷദ് വ്യാഖ്യയാൽ പ്രശ്നത്തെ
നന്നായ് സമീപിച്ച രീതികളും
പ്രാമാണികമായ ചിന്തനത്തിൻ നല്പും
ശ്രീമത്പ്രതിഭാ വിലാസവായ്പും
വഞ്ചിഭൂസന്താനം വർഷിച്ച തേൻവഴി
വംഗഭൂസന്താനം പൂണ്ടു ഹർഷം.
വേദിയിൽ യോഗികൾ രണ്ടുപേരു മന്ദ-
സ്മിതമൊഴുക്കിയ ഭാഷായൂഷം
ശ്രോതാക്കളാചമിച്ചേററം കൃതാർത്ഥരാ-
യാതതാത്മീയത്തിന്നാഴം കണ്ടാർ
ചട്ടമ്പിയെങ്ങുമധികം തങ്ങാറില്ല;
ചെന്നെത്തിവൈക്കത്തും ചേർത്തലയും
വൈക്കത്തു വൈദ്യൻ 'പ*താരിയും അങ്കന-
മാതിഥ്യം നല്കിനാർ സ്വാമിജിക്ക്
'പുററനാലെ'ന്നുള്ളോരാവീട്ടിൽ സിദ്ധനു-
മുററസൗഹാർദ്ദത്തിൽ വാസമായി
വൈദ്യന്മാർ ശിഷ്യരായ് പൂജിച്ചുയോഗിയെ
ഹൃദ്യതവർദ്ധിച്ചു നാളിൽ നാളിൽ.
നാണുഗുരുസ്വാമിയും തൻഗുരുവായി
കാണുന്നസ്വാമിയെയാരും വാഴ്ത്തി.

*പാതിരി വൈദ്യനും, അങ്കൻവൈദ്യനും

വൈക്കത്തെ വാസം പുതിയൊരദ്ധ്യായമായ്
മിക്കപ്പോഴും സിദ്ധൻ ചൊന്നിട്ടുണ്ട്.
അഷ്ടമിക്കാലത്തു പുറനാൽ ഗേഹത്തി-
ലിഷ്ടന്മാരെത്രയോ സമ്മേളിപ്പൂ
ഭാഷണങ്ങൾ കേൾക്കാൻ പണ്ഡിതന്മാരെത്തി-
യാസദസ്സിൽ മുഖ്യൻചട്ടമ്പിയും.
വൈക്കത്തൊരു ദിനം സ്വാമികൾ കാട്ടിയ
ശക്തി നാട്ടാർക്കേകി രോമഹർഷം
ഋസ്തിയല്ലായതു മാനസശക്തിയാ-
ണാസ്തിക്യബുദ്ധിക്ക ബോധ്യമാകും.
എക്സൈസ്സിൻസ്പെക്ടർ തൻഭീതിദനാം പട്ടി
തക്കത്തിൽച്ചങ്ങല പൊട്ടിച്ചോടി
അങ്ങിങ്ങു ചെന്നേറെയാളുകളെയതു
ഭംഗപ്പെടുത്തി; കെട്ടാനും മേലാ.
ചിന്തിച്ചു ചിന്തിച്ചൊടുവിൽ വഴികണ്ടു
തോക്കിനിരയാക്കാം ഭീകരനെ.
ഇൻസ്പെക്ടർ തോക്കും നിറച്ചെടുത്തങ്ങൊരു
പേരാൽ മരത്തിൻ മുകളിലേറി
പട്ടിയടുത്ത പറമ്പിൽക്കാണപ്പെട്ടു
മുട്ടനാടൊന്നിനെത്തിന്മതായി
"പട്ടിവേട്ട കാണ്മാൻ കൂട്ടം കൂടീട്ടുണ്ട്;
പെട്ടെന്നു നമ്മൾക്കും പോയി നോക്കാം
ഹൃദ്ബലം കൂട്ടതൽ സാരമേയത്തിനോ!
ക്ഷുദ്രമാക്കിടൊലാ ജീവിതം നാം"
എന്നുരച്ചപ്പോഴേ സ്വാമിയുമെത്തിനാൻ
ഇൻസ്പെക്ടർ തോക്കുമായാലിൻ മീതേ.
സ്വാമിയൊരുദ്ദേശം നൂറടി ദൂരത്തിൽ
സാമീപ്യമെത്തീട്ടു കൈനൊടിച്ചു.
എത്ര ഭയങ്കരം! പട്ടിയൊററച്ചാട്ടം
അത്ര കാഴ്ചക്കാരും ചൊന്നാ "യ്യോ!
ചട്ടമ്പിസ്വാമിതൻ കണ്ഠമിതാപോയി
കഷ്ട" മാക്രന്ദനം ദിക്കലച്ചു!
എന്തൊരു ശാന്തതയെന്തൊരു വിസ്മയം!
ബന്ധുരഹസ്തത്താലാശ്വാവിൻെറ
ശ്രോത്രം പിടിച്ചൊരു മൂളിപ്പാട്ടും പാടി
ശ്രോ*ത്രിയ നങ്ങിങ്ങു ലാത്തിട്ടുന്നു
ആർത്തുചിരിച്ചു രസിച്ചു ജനംപോയി
പാർത്താലിതല്ലേ വിപദിധൈര്യം?

* വേദജ്ഞൻ.

സിദ്ധി പ്രദർശനം വൈമുഖ്യമായാലും
സിദ്ധിച്ചു, വേണ്ട പ്രശസ്തി വേഗം
സ്വാമി വൈക്കം വിട്ടു ചേർത്തലച്ചെന്നപ്പോൾ
സ്നേഹിതന്മാരുടെ സംഖ്യ കൂടി
ബാലപരിചാരകനായ് നിഴൽപോലെ
കാലാന്തം നിന്നൊരു ശുശ്രൂഷകൻ
പത്മനാഭപ്പണിക്കരെന്ന നാമത്തിൽ
സത്മേ തുടർന്നതു മാഞ്ഞുപോകാ.
കോളവേലി കൃഷ്ണൻ വൈദ്യൻ സ്വാമികളെ-
യാളും മുദാ വടക്കൻ പറവൂർ,
ആദർശം വ്യാപിപ്പിക്കാനായിക്കൊണ്ടുപോ-
യാദിഗുരുവായിട്ടാരാധിച്ചു.
ജീവകാരുണ്യ മഹിംസയെന്നീവക
ജീവിതത്തിൽ ശിഷ്യന്മാർ പകർത്തി.
കൊച്ചി വേലുപ്പിള്ള തന്റെ ഗൃഹത്തിലെ
സച്ഛിഷ്യവർഗ്ഗത്തിലുത്തമനായ്.
തീർത്ഥപാദനാം പരമഹംസ സ്വാമി
ചേർത്തു മിഴികൾ ഗുരുപാദത്തിൽ
നായർ പ്രഭു കുടുംബത്തിലെയംഗമാം
നാണക്കുറുപ്പേക സന്താനമായ്
സംസ്കൃത വ്യുല്പത്തി സമ്പാദിച്ചേററവും
സാരസ്യമോടു സാഹിത്യമാർഗ്ഗം
ചിട്ടയിൽ സ്വീകരിച്ചാക്കും രസം പക-
ന്നിഷ്ടമായ് സ്വാമിക്കു ശിഷ്യനായി
മന്ത്രോപദേശവും യോഗവേദാന്തങ്ങ-
ളെന്നിവയും നല്കി സ്വീകരിക്കെ,
ജ്യോതിശ്ശാസ്ത്രജ്ഞനും വൈദ്യനുമാം ശിഷ്യൻ
ശോഭിച്ചു വാഗ്മിയായ് വേദാന്തിയായ്.
ഉന്നതപ്രജ്ഞയും വക്തൃത്വവും പൂണ്ട
നൂതനശിഷ്യനും സഞ്ചാരത്തിൽ
സ്വാമിയെ പിൻതുടന്നെങ്ങും പ്രഭാഷണ-
സ്വാധീനത്തിന്റെ കതിരർപ്പിച്ചു.
സ്വന്തസമുദായത്തിന്റെയുയർച്ചയ്ക്കു
ശിഷ്യൻ ഗുരുവിൻ കടാക്ഷമേററു.
ചട്ടമ്പിക്കന്നു 'ചെറായി'യിൽക്കിട്ടിയ
ഭട്ടാരകാശ്രമമെത്ര ഭദ്രം!
അച്യുതൻ വൈദ്യന്റെ വാസഗൃഹത്തിലെ
വിശ്രുതവിശ്രമസങ്കേതത്തിൽ
ന മ്മായം 'ചക്കരഘട്ടം' കടന്നെത്തും
സ്വാമിസന്ദർശനലാലസന്മാർ·

സിദ്ധനെക്കണ്ടാകിൽ വൈദ്യൻ ഹർഷാശ്രുവിൽ
സിക്തനായ്, ശുശ്രൂഷ താനങ്ങേല്പൂം.
ഉല്ക്കടമായുള്ള ഭക്ത്യാദരങ്ങളാൽ
ഇക്കാമ്പിൽ സ്വാമിക്കും പ്രേമമേറും.
"എന്നുടെയച്യുതൻ സാക്ഷാലുള്ളച്യുത"-
നെന്നപ്രശംസ ചൊരിയും സ്വാമി.

അഞ്ചാം സർഗ്ഗം കഴിഞ്ഞു.

## സർഗ്ഗം VI സിദ്ധിവൈവിധ്യങ്ങൾ

—കേക—

ദീർഘമാമൊരു കാലമെങ്ങുമാരും കണ്ടില്ല
ആക്കമോടക്കാലത്തെ സഞ്ചാരം വെളിവാക്കി
കാശിയും ഹരിദ്വാരും ഹൈമശൈലവും താണ്ടാൻ
ലേശവും തടവില്ലാതാ സിദ്ധൻ പോയിട്ടുണ്ടാം
പിന്നൊരു കാലത്തത്രേ വന്നിങ്ങുകൂടീ യോഗീ
ധന്യനെയാരും കണ്ടു "ചട്ടമ്പിസ്വാമി" യെന്നു്.
സ്വാമിക്കന്നൊരു മാററം ശീലത്തിൽ സ്വരത്തിലു-
മാത്മീയ പ്രഭാവത്തിൽ; ഭാഷയും വ്യത്യസ്തമായ്.
ശ്രീനീലകണ്ഠനെന്ന പണ്ഡിതനോതീ ചേലിൽ
ശ്രീലനെ "വിദ്യാധിരാജസ്വാമി" യെന്ന പേരിൽ
ശ്രീമത്ഭഗവദ്ഗീതാ ഭക്തിയോഗത്തിൽ മിന്നു-
മമൃതാഷ്ടകം ഒട്ടാരകനിൽ ഫലിക്കയാൽ
ദ്വേഷമില്ലാതെയെങ്ങും ജീവനിൽ മൈത്രി പൂണ്ടും
ഭൂഷണം കരുണയായ്, തന്റേതാം ഭാവം മാററി
ഇല്ലഹങ്കാരം തെല്ലും തുല്യമായ് സുഖാസുഖം
നല്ലതു ക്ഷമയെന്നും സർവദാ സന്തുഷ്ടിയും,
സല്ലീന യോഗത്തോടെ സംയതചേതസ്സുമായ്
ചില്ലീന മനോധീയായ് നിശ്ചയം ദൃഢമാക്കി
ഭക്തനും തുടർന്നു തൻ സഞ്ചാരം ഗ്രാമങ്ങളിൽ
ആക്രമേ തന്നിൽനിന്നു സന്താപം ഭവിക്കാതെ
ഹർഷവുമമർഷവും ഭീതിയുമുദ്വേഗവും
സർവദാ വിമുക്തമായുള്ള ജീവിതം കാത്തും.
ഒന്നിലും കൊതിയില്ലാതെപ്പൊഴും ശുചിയായി-
ച്ചെന്നിടമെങ്ങും കാട്ടി, രംഗമേതും ശാന്തിക്കായ്.
വന്ദിതന്നില്ലാ ഖേദം, കർമ്മമോ ലോകത്തിനായ്
സന്തതം ശുഭാസക്തി ചര്യയായ്ക്കണ്ടൂ മുനി.

സ്വാമിക്കു ഹർഷംകോപം ശോകവുമില്ലാതെല്ലും.
കാമിയായില്ല ശുഭാശുഭങ്ങളൊന്നിൽപ്പോലും.
ശത്രുമിത്രങ്ങളൊപ്പം മാനാപമാനങ്ങളും
ശീതോഷ്ണ സുഖദുഃഖമേതിലും ഭാവം തുല്യം
നിന്ദയിൽ സ്തുതിയിലും മൗനിയായ് സന്തുഷ്ടനായ്
സാന്ദ്രസൗഹൃദം പൂണ്ടുലസിച്ചാൻസ്ഥിരചിത്തൻ
ഇങ്ങനെയാത്മീയമാം കാന്തിതൻ മരന്ദത്തിൽ
മുങ്ങിയവേദാന്തിയന്നെങ്ങുമേ ചരിക്കവേ,
പാവനപാദർ പെരുമ്പാവൂരിലെത്തീടിനാൻ
ദിവ്യാത്മപ്രസാദത്തിൻ ധാരയിൽ ജനം മുങ്ങി.
സ്നേഹഭാഷണങ്ങളിൽ സക്തമാം ജനാവലി
ദാഹമേറിയമട്ടിൽ ഭാഷണം കേൾക്കാൻ ചൂഴ്ന്നു.
സ്വാമിയും പെരുമ്പാവൂർ "തണങ്ങാട്ടെ"ന്ന വീട്ടിൽ
താമസത്തിനുകൂടിചൊരിഞ്ഞു കൃപാവർഷം.
തേടാതെയന്നു പെരിയാററിന്റെ തീരത്തുള്ള
'കോടനാടെ'ന്ന വനം സ്വാമിക്കായ് സർക്കാർ നല്കി
കുന്നത്തുനാട്ടു താലൂക്കാപ്പീസിലുദ്യോഗസ്ഥർ
നാണുപിള്ളയും, തെക്കിനേടം രാമൻപിള്ളയും
വിദ്യാധിരാജശിഷ്യരായിരുന്നെന്നുള്ളതും
പ്രദ്യോതിക്കുന്നുണ്ടിതിൻ പിന്നിലെ ദൃശ്യത്തിങ്കൽ.
ചട്ടമ്പിയഥാകാലം കോടനാട്ടെത്തി തുഷ്ട്യാ
പട്ടണത്തിലെപ്പോലെ പാർപ്പതും സ്മരണീയം
ഇച്ചൊല്ലും സിദ്ധികളിൽ ദീപിക കാട്ടുന്നതു
സച്ഛിഷ്യൻ നാരായണപിള്ളയെന്നൊരു ധന്യൻ
ശിഷ്യാഗ്രജൻ ശ്രീ പപ്പുപിള്ളയന്നവിടത്തെ
സന്തതസഹചാരിയായിട്ടു കഴിയവേ,
സ്വാമിയോടൊത്തു പെരിയാററിൽ സ്നാനാർത്ഥം പോയി
സീമവിട്ടഗാധമാം സ്ഥാനത്തും സ്വാമി ചെന്നു.
വെള്ളത്തിൻമീതെയിരുന്നായോഗി മേൽതേയ്ക്കുമ്പോൾ
പിള്ളയുമോങ്ങീ നീന്താൻ സ്വാമിയോ വിലക്കിനാൻ
സിദ്ധനും തിരിച്ചെത്തിക്കഴിഞ്ഞ നേരത്തതാ
അത്യാഗാധത്തിൻ മീതെ ചങ്ങാടം നീങ്ങീടുന്നു.
പാരഗൻ ജലപ്പരപ്പശ്മമായ് കരുതുമ്പോൾ
വാരിസ്തംഭന സിദ്ധി നേടിയോർക്കിതും ലീല.
ചട്ടമ്പി 'വല്ലക്കട'മില്ലത്തിൽ പാക്കും കാലം
കുട്ടികൾ മാങ്കനികൾ കാഴ്ചയായർപ്പിച്ചീടിൽ
"മാമ്പഴം മന്ദിരത്തിലുള്ളതോ, സമൃദ്ധമോ,
തമ്പിക്കിതെങ്ങു കിട്ടി, യമ്മതന്നയച്ചതോ"
കാര്യാന്വേഷണം വഴി വസ്തുത ഗ്രഹിച്ചാലേ
പര്യുത്സുകനായ്ത്തീന്നിട്ടംശവും സ്വാദിച്ചീടു.

ഭട്ടാരകനൊരിക്കൽ തീരെയും ശിശുവായ
കുട്ടപ്പനെയെടുത്തു തൃക്കൈയാൽ ലാളിക്കവേ
കുട്ടിയാ മുനിയുടെ താടിക്കു വലിച്ചുടൻ
തുഷ്ടനായതു കണ്ടു ലക്ഷണം ചൊന്നിതേവം:
"ലീലകൾ കാട്ടു മിവനുയരുമാത്മീയത്തിൽ"
ആലാപം ഫലിച്ചിന്നാ ബാലകൻ സന്യാസിയായ്.
"മഹാദേവവന" മെന്നുള്ള പേരിൽ കാശിയിൽ
സാഹോദര്യം സ്ഥാപിച്ചു വാഴുന്നു കൃതാൎത്ഥനായ്.
നല്പെരുമ്പാവൂരടുത്തുള്ളി"രിങ്ങോളി"ൽ നല്ല
കല്പകപ്പുവാടിയായ് വിസ്തൃതം വനം കാണാം.
ആയതിൻ മദ്ധ്യത്തൊരു ദേവീക്ഷേത്രം, പാൎശ്വത്തായ്
കായാമ്പുവൎണ്ണനും ശ്രീ ശങ്കരനും ക്ഷേത്രങ്ങൾ
തൊട്ടുള്ള പാഠാലയത്തിങ്കലെ ഗുരു 'പിള്ള'
ചട്ടമ്പിയൊത്തന്നത്തെ ഹേമന്തം കഴിക്കവേ
പൂത്തിരുവാതിരനാൾ വീട്ടിലെ വിഭവങ്ങ-
ളെത്തിച്ചു ശിഷ്യൻ സ്വയം സ്വാമിക്കു ഭുജിക്കുവാൻ.
മുത്താഴം കഴിഞ്ഞപ്പോൾ പിള്ളയോടാചാൎയ്യനും
മുത്താൻ ചൊന്നാൻ പോയി പിറേറന്നാളെത്തീടുവാൻ
പോയിട്ടു തിരിച്ചൊന്നു വന്നപ്പോൾ പാഠാലയം
വാതിലെല്ലാം ബലമായടഞ്ഞു കണ്ടു മിത്രം
അന്നൊരു പഴുതിലൂടദ്ദേഹം വീക്ഷിച്ചപ്പോൾ
ഭംഗമില്ലാ യോഗീന്ദ്രൻ ശൂന്യാകാശമാളുന്നു.
ചെറുനേരം കഴിഞ്ഞു വാതിലും തുറന്നോതി:
"കുററങ്ങൾ വന്നീടായ്‌വാൻ വായുസ്തംഭം ഞാൻ നോക്കി".
അന്നൊരു നിശയിങ്കൽ തൃപ്പാദദൎശനാൎത്ഥം
വന്നെത്തി ധരാദേവനന്നതൻ വിദ്വന്മണി.
മുത്താഴത്തിനായടുത്തുള്ളൊരില്ലത്തിലേക്കു
സത്തമൻ ഗമിച്ചില്ല; വാഗ്വിലാസം നഷ്ടമാം.
അത്രയും നേരം കൂടെ ഭാഷണം ശ്രവിച്ചെന്നാ-
ലത്രയും കൂടെ സ്വദിച്ചാത്മീയരസം നേടാം.
ദേശികൻ കാട്ടിൽപ്പോയിശേഖരിച്ചപത്രങ്ങൾ
കശക്കിച്ചാറെടുത്തു കൊടുത്താനതിഥിക്ക്.
ആ രസം സ്വദിച്ചപ്പോൾ വിപ്രന്റെ വിശപ്പുംപോയ്
ദാഹവും മാറീരാവിൽ ഭാഷണം കേട്ടുചേലിൽ.
സ്വാമിയും പിള്ളയുമായ് പിന്നൊരു ശരത്കാലം
സായാഹ്നസവാരിക്കായ് തുനിയും നേരം ചൊന്നാൻ:
'വേണമിന്നൊരു കുട' സംശയിക്കേണ്ടാ പപ്പു'
വേണ്ടിയിട്ടല്ലെങ്കിലും തിരിച്ചു സഛത്രരായ്
നിത്യവും വിശ്രമാൎത്ഥം കണ്ടൊരു ശില തന്മേ-
ലെത്തിയല്പം പാൎത്തപ്പോൾ മാരിയും പെയ്തുഘോരം

ഒട്ടുനാൾ കഴിഞ്ഞപ്പോൾ പായസം ഭുജിക്കുവാ
നിഷ്ടമായ് വന്നു സ്വാമി നിർദ്ദേശം നല്കീടിനാൻ
'പരിപ്പുപായസ'ത്തിൻ വിധവും വിവരിച്ചു
ശുചിയായ് തയ്യാറാക്കാൻ പിള്ളയും ശ്രദ്ധിച്ചെല്ലാം.
സ്വാദിഷ്ഠഭോജ്യം ചെയ്തിട്ടായതാസ്വദിക്കുവാൻ
മോദമോടന്വേഷിച്ചു ചെന്നപ്പോഴറിയുന്നു,
ദേശികൻ തലേരാത്രി 'പള്ളിപ്ര'ത്തേയ്ക്കുപോയി
ദേശമോ നാഴികകൾ താണ്ടിയാലെത്തുന്നിടം
അങ്ങെത്രനാളായാലും വസിക്കാൻചിതമത്രേ
തുംഗശ്രീയുതൻ ശിഷ്യൻ കരുതിപ്പാർപ്പിപ്പതും.
പിള്ളയൊട്ടും ക്രുസാതെ വീടെത്തിബ്ഭരണിയി-
ലുള്ള പായസം ഭദ്രമായ്ക്കെട്ടിസ്സൂക്ഷിക്കയായ്.
താമസം ശിഷ്യനൊത്തു സ്വാമിക്കു തൃപ്തിപ്രദം
സായാഹ്നപ്രഭ മങ്ങി: തേന്മൊഴിയുതിർന്നേവം.
"രാമൻപിള്ള കേട്ടോളൂ, സൗകര്യമിങ്ങാകവേ
നാമിന്നു പെരുമ്പാവൂർക്കൊന്നു പോകതാൻ വേണം.
രാത്രി തന്നെ പോവുനാം വെയിലിൻ ക്ലേശമില്ല,"
മിത്രമൊട്ടമ്പരന്നു കുറച്ചു "ദിവസങ്ങൾ........"
"അല്ലല്ല, യിന്നു തന്നെ; ഇനിയും വരാമല്ലോ"
ഉല്ലാസം വാടി ശിഷ്യ, ന്നാചാര്യൻ പുറപ്പെട്ടു.
പിള്ളയെ വിളിച്ചുടൻ, "കൊച്ചുപപ്പു പായസം,
ഉള്ളതല്ലേ, യെവിടെ? കൊണ്ടിങ്ങു വരു വേഗം."
ശിഷ്യാഗ്ര്യൻ വേഗം തന്നെ പായസം കാഴ്ച വച്ചു,
ഹൃഷ്ടനായ്ഗുരു, "കൊള്ളാം പാകത്തിൽ ചൂടുണ്ടല്ലോ;
തയ്യാറാക്കിയാലുടൻ കഴിക്കുന്നതിൽ ഭേദം
പായസം ലേശം പാത്താൽ;....ഭുജിക്കാം രുചിയോടെ"
സ്വാമിയോ രുചിനോക്കി, "യിനിയെല്ലാക്കും നല്കിൻ"
ആമയഹരമായിട്ടേവരും കുടിക്കയായ്.
ചട്ടമ്പി സ്വാമിയുടെ പാചക നിർദ്ദേശങ്ങൾ
ചിട്ടയിലായിരിക്കും സ്വാദേററം പുകഴ്ന്നിട്ടും
സർവാന്തര്യാമിയാകുമാത്മാവിൽ ലസിക്കുന്ന
വർച്ച*സ്സേ ജീവനായി ച്ചലിപ്പൂഭ്രൂതങ്ങളിൽ.
വിദ്യാധിരാജസ്വാമിയാക്കുമേ സ്വദിക്കുവാൻ
മാർദ്ദവമേറുമൊരു തേങ്കനിയായതത്വം
സൂക്ഷ്മ വീക്ഷയിൽ വരമായിട്ടു പകുക്കുവാൻ
സാക്ഷിയായ് നിന്നു പരമോദാരൻ കൃപാനിധി.
മാനുഷൻ തിര്യക്കെന്നീ ഭാവങ്ങൾ ഗണിക്കാതെ
മാനസേ കണ്ടു സമം ലോകസന്താനങ്ങളെ.

* വർച്ചസ് = തേജസ്സ്

പട്ടിയും ഗോവുമൊരുപോലെന്നു വാഴ്ത്തി സ്വാമി-
യിഷ്ടമായ് വിശ്വസിക്കാൻ പാഠങ്ങൾ ദർശിച്ചെങ്ങും
പക്ഷിരാജൻ ചരിക്കും വിസ്തൃതമാം മാനത്തിൽ
മക്ഷികയ്ക്കും ചലിക്കാൻ വേണമോ വേറെ തത്വം!
'ജീവകാരുണ്യ'ത്തിനു സ്വാമിതൻ 'നിരൂപണം'
പാവനമായ കൃതി ഹിംസയെ പ്രധർഷിക്കുന്നു.
ഹിംസാവാദികൾക്കുള്ള വാദങ്ങൾ സയുക്തികം
പണ്ഡിതോചിതം സ്വാമി ഖണ്ഡിച്ചു സഹജക്കായ്.
സ്വന്തജീവന്റെ ദീപ്തി ഹിംസയെ നേരിട്ടെന്നാൽ
ബന്ധുരമായ്ക്കാണുവാൻ താത്പര്യം കതിർവീശും.
ജീവന്റെ വിലയ്ക്കൊപ്പം ജീവിയിൽ കൃപാരസം
തൂവുകയെന്നുള്ളതു ചൊല്ലിനാൻ കൃതികളിൽ.
സ്വന്തജീവിതത്തിലും തത്വങ്ങൾ പകത്തുവാൻ
വൻതരം ചരാചരരഞ്ജനം കാട്ടീ ധന്യൻ.
എന്താണു ഭയമെന്നതദ്ദേഹമറിഞ്ഞില്ല
ചിന്തിച്ചു പരിസരമൊത്തെങ്ങും വിരാജിക്കും.
ഭാവങ്ങൾ മാറിമാറി വേദാന്തികൾക്കു നാഥൻ
ശാബകക്കിടയിലോ ലീലാബാലനായ്മാറും.
"സ്നേഹമേയഖിലക്കും പാരിതിൽ മഹാസാരം"
ആഹവത്തിൽ പോരാളിയങ്ങേയ്ക്കു കളിത്തോഴൻ.
കോടനാട്ടാശ്രമത്തിലാചാര്യൻ വിശ്രമിക്കെ
പാടവമേറും കുറേബ്ഭേകങ്ങൾ വന്നുകൂടി.
പായിലും പീഠത്തിലും ചാട്ടമായ് പാട്ടായ് കൂത്തായ്
മായമില്ലാത്ത സാധുജീവികൾ ക്രീഡാരതർ.
മാന്യനാം നാണുപിള്ളയപ്പൊഴുതവിടെത്തി
നിന്ദ്യമായ്ത്തോന്നീതുലോം ശുചിത്വം പോരാത്തതായ്.
സ്വാമികൾ കല്പിച്ചുടൻ കൂട്ടുകാരിവരെന്റെ
സാമഗാനത്തിനൊത്ത പക്കമേളക്കാർ നിത്യം.
ഇന്നിപ്പോൾ പുറത്തുള്ള മാളങ്ങളിൽപ്പാർക്കുന്ന
നിർദ്ദയന്മാരെപ്പേടിച്ചുഭയം തേടിക്കൂടി.
എന്നുമദ്ദേഹം ഭോജ്യം കഴിഞ്ഞിട്ടിറങ്ങുമ്പോൾ
അന്നത്തിനുരുളയൊന്നുണ്ടാകും പൊൻകൈയതിൽ
തൊട്ടടുത്തുള്ള കുററിക്കാട്ടിൽ നിന്നുടൻ വരും
കാട്ടുറുമ്പുകൾ കാലിൽ പൊതിഞ്ഞു ചുംബിക്കുവാൻ.
അന്നം താൻ വിതറിയാൽ കാലിൽ നിന്നിറങ്ങിടും
സന്നതരണിയായിക്കാടകം പൂകും വേഗം.
പിട്ടല്ല കോടനാട്ടിൽ നന്മരതകക്കാട്ടിൽ
ഞെട്ടിക്കും സംഭവ:മൊന്നുണ്ടായിപട്ടാപ്പകൽ
നേരമൊട്ടുമാന്തിച്ചു, ചെററടുത്തെങ്ങോപോയ
ധീരനാം സിദ്ധൻവരാഞ്ഞേ വരുമന്ധാളിച്ചു.

അന്വേഷിച്ചിറങ്ങിയ പത്മനാഭപ്പണിക്കർ
വന്നുനോക്കവേ കാണായ് ഗോവിന്റെ നേർക്കെത്തിയ
വ്യാഘ്രത്തിന്നഭിമുഖം ധീരമായ് വീക്ഷിക്കുന്നോ-
രപ്രതിമപ്രഭാവ ശാലിയാം ചട്ടമ്പിയെ
വ്യാഘ്രത്തോടെന്തോ ചൊന്നു, ആത്മദർശനം മൂലം
ഹിംസ്രജന്തുവും മുദാ വാലാട്ടിപ്പുറപ്പെട്ടു.
ദേശികൻ മലയാററൂരാവസിച്ചീടും കാലം
പാശിതൻ വരവുപോലിരമ്പം കേൾക്കാകുന്നു.
അമ്പരന്നെല്ലാവരും നോക്കി നില്ക്കയാണപ്പോൾ
ഗംഭീരനൊരുഭേകം കുതിച്ചു തീരം നോക്കി.
പിന്നാലെ പത്തിവിടർത്തുള്ളൊരു ക്രൂരസർപ്പം
വന്നങ്ങു നിന്നു യോഗിയുച്ചത്തിലാക്രോശിച്ചു:
"ഛീ! യിതെന്തതിനെ നീ തൊട്ടുപോകൊലാ പോകൂ!"
ശീതളാസേകം കൊണ്ടോ പോയവൻ ഫണം താഴ്ത്തി.
ശാന്തിയെധനമാക്കി വാഴുമത്തപോനിധി
ശാർദ്ദൂലമല്ല വിഷസർപ്പത്തെപ്പോലുമാരാൽ
സ്നേഹിക്കാൻ മുതിരുമ്പോളാഹിംസ്ര ജാതിപോലും
ദേഹിതന്നൈക്യം പാർത്തു ശിഷ്യരായൊതുങ്ങുന്നു.
കൊല്ലത്തു 'കോട്ടൂർ' വീട്ടിൽ സ്വാമികൾ ശയിക്കുന്ന
തല്പത്തിലെറുമ്പുകൾ സ്വച്ഛന്ദം വിഹരിച്ചു.
വിശ്രമിക്കും ഛായയിൽ ചേരയും തവളയും
പ്രശ്രയം കലന്നാർത്തുകളിച്ചു ഹർഷാഞ്ചിതം.
പരമഭട്ടാരകൻ ബാഹ്യദേഹം പൂണ്ടെത്തി
കരുണാപുരസ്സരം ബ്രഹ്മലീലകൾ കാട്ടാൻ.
ഭൗതികജീവിതത്തിൽ ലീലയല്ലാതെന്തുള്ളൂ
കൗതുകം ബാഹ്യമായിട്ടെങ്ങുമേ ദർശിച്ചീലാ.
ചൊല്ലിലും കർമ്മത്തിലും നർമ്മമങ്ങിണക്കുവോ-
നല്ലാസം മററാരിലും കാണുവാനില്ലീവിധം
ആരാധകന്മാർ, ശിഷ്യർ, ക്രുററകാരിവരുടെ
വാരെഴും മുഖം കാണ്മാൻ ശ്രദ്ധിച്ചു ദയാപൂർവം
എപ്പൊഴും സുഹൃദ്സംഘമദ്ധ്യത്തിലിരിക്കുമ്പോൾ
പ്രാഭവം പകന്നീടും ലീലയിൽ ചിരിയിലും.
സച്ചിദാനന്ദത്തിന്റെ രൂപമാണെങ്കാണ്മത്
സച്ചരിതന്മാർക്കല്ലാതീവിധം നിലയുണ്ടോ!
കേരളപ്പൂവാടിയിൽ ശങ്കരൻ വിരചിച്ച
സൗരഭ്യം വിതറുന്ന കല്പകമലരല്ലേ!
കാന്തികന്ദളമാകും ലീലകൾ ശിശുക്കളിൽ
സ്വാന്തസാരസ്യത്തോടെ സേചിച്ചു ഭട്ടാരകൻ.
പെട്ടെന്നു കൃപപൂണ്ടു ശിഷ്യമന്ദിരം പൂകി
വീട്ടമ്മമാർക്കായ് നവ്യസാരോപദേശം നല്കും.

പിൻതലമുറയുടെ ശുദ്ധിയുമൈശ്വര്യവും
ക്രാന്തദർശിയാം സ്വാമി, 'യമ്മ'യിൽക്കണ്ടുനേരിൽ
സാമൂഹ്യപുരോഗതിക്കസ്തിവാരമെപ്പൊഴും
പ്രേമശീതളമായോ 'രമ്മ'തൻ സദാചാരം
ചട്ടമ്പികഥ ചൊന്നാൽ കുട്ടികൾക്കെല്ലാം ഹൃദ്യം
പൊട്ടിച്ചിരിക്കാനുള്ള ശാസ്ത്രമായതും കാണാം.
അന്നൊരുകാലം ധന്യനനന്താപുരിയിങ്കൽ
വന്ത പാർത്തൊരു ദിനം ശിഷ്യമന്ദിരത്തിങ്കൽ
"പൊൻപ്രഭാതപൂജയ്ക്കായ്പ്പൂവേണം പുലരിയി
ലൻപാളം ശിശുക്കളതിവുത്തിങ്ങെത്തിക്കേണം.
പൂ. നിലം സ്പർശിച്ചാലോ പിന്നതിങ്ങെടുക്കൊലാ"
പുനിലാവൊളി തൂകിട്ടേശികൻ കല്പിക്കയായ്.
മഞ്ജുളമനസ്സുകൾ കുഞ്ഞുങ്ങൾ പുലർച്ചയ്ക്കു
മഞ്ഞുതിർന്നിട്ടും നേരം പൂക്കൾക്കായ് തോട്ടം പൂകി.
എന്തപരാധം ചെയ്തു, കുട്ടികൾ മനം നൊന്തു,
ഹന്ത പൂച്ചെടിയെല്ലാം വിതുമ്പീ പൂവില്ലാതെ!
ഓടിവന്നവരെല്ലാം വാടിയും കേണും ചൊന്നാർ:
'വാടിപ്പോയ്പ്പൂവാകവേ, വീണെല്ലാം നിലത്തായി.'
അപ്പോഴേ തിരുവടിയോമനകളെക്കൂട്ടി
യുൾപ്പുളകം ചേർക്കുമാറെത്തിനാൻ വാടിക്കകം.
അത്ഭുതം ചാർത്തിയകക്കൊമ്പിലെല്ലാക്കും വീട്ടിൽ
ശുഭ്രമാമാകാശത്തിൽ താരകൾ മിന്നിടുമ്പോൾ
സ്വപ്നമോ വിഭ്രാന്തിയോ വല്ലികൾ ഹസിക്കയോ!
പുഷ്പസങ്കുലമായി വല്ലികളെങ്ങും പാർത്താൽ.
ബാലാസ്യം പുപ്പുഞ്ചിരിച്ചന്ദ്രികാവിലാസം പൂ-
ണ്ടാലസ്യം വിട്ടെങ്കിലും കണ്ണുകൾ ബാഷ്പാഞ്ചിതം.
സ്വാമിയോ 'വെറും കളി' യെന്നരച്ചൂടൻതാരും
കാമിതം പോലെ കുട്ടിപ്പൂജചെയ്തുത്സാഹമായ്.
പൂർവികാചാര്യന്മാരിങ്ങരുളും ചട്ടങ്ങളിൽ
നിർവികാരനായ്ത്തന്നെ ചിന്തിച്ചു നവീനത്വം.
ആദർശം സമുന്നത, മാനന്ദമൊന്നേ ലക്ഷ്യ-
മാദരിക്കണമതു ദുഃഖനിർമ്മുക്തമാകാൻ.
"നത്വം ശോചിതുമർഹസ്യെ"ന്നങ്ങു ഭഗവാനും
പാർത്ഥനോടരുളിയതെപ്പൊഴും ഭട്ടാരകൻ
ജീവിത സൗരഭ്യമായെങ്ങുമേ പ്രസരിപ്പി-
ച്ചാവിധമൊതുങ്ങിയ പാഠങ്ങൾ ഫലിപ്പിച്ചു.
എങ്ങുമേ പ്രശസ്തിക്കായ് കാംക്ഷിക്കാതനാരതം
രംഗങ്ങൾ കണ്ടെന്നാകിൽ ചൊരിയും വാക്യാമൃതം.
ഭക്ഷണരംഗത്തെത്തിത്തൽക്ഷണം ചെറുക്കുന്ന
ശ്വാക്കളും നിശ്ശബ്ദമായ് ചിട്ടയിൽ ഭുജിക്കുന്ന

ദൃഷ്ടാന്തം പലേടത്തും കാട്ടിയതെന്തിന്നെന്നോ!
ശിഷ്ടമാം ഗുണപാഠം ശിഷ്യർക്കു ചൊരിഞ്ഞിടാൻ.
ചെമ്പിനെപ്പൊന്നാക്കുന്ന വിദ്യയ്ക്കായനുഗ്രഹ-
മൻപൊടേ വാങ്ങിക്കാമെന്നാർത്തിയാലൊരു 'ഭക്തൻ'
ചെന്നപ്പോൾ മൊഴിവാർന്നു "പിന്നൊരിക്കലായിടാം"
പിന്നത്തെയവസരം തോണിയാത്രയിലുമായ്.
തോണിയോ മറിഞ്ഞുപോയതിലാർത്തി പിടച്ചിലായ്
സ്വാമിയും ക്ഷണിക്കയായ് വിദ്യകൾ പഠിക്കുവാൻ.
രക്ഷയ്ക്കായ് പിടയുമ്പോൾ ചെമ്പും സ്വർണ്ണവുമെന്ത്?
രക്ഷിച്ചു നീന്തിപ്പോകും സ്വാമികളവനെയും.
"കാമിനീ കാഞ്ചന" ത്തിലാർത്തി കൂടിയെന്നാകിൽ
കോമളാത്മജ്ഞാനത്തിനെങ്ങനെയുത്സാഹിയാം!
മംഗലഭാരതത്തിൻ വേദാന്തഹിമശൈല-
ശൃംഗമാർന്നൊഴുകുന്ന ഗംഗയാം ഭട്ടാരകൻ
ആ നദീതരംഗങ്ങൾ സ്വാമിക്കു കലാവിദ്യ,
ചേണെഴും പുളിനങ്ങൾ ദൃശ്യകേളീരംഗങ്ങൾ
ചിത്രവും കവിതയും നൃത്തനൃത്യങ്ങൾ വാദ്യം
മിത്രമാം കഥകളി സംഗീതം ജ്യോതിശ്ശാസ്ത്രം
ശില്പവും വൈദ്യം ശ്രുതിവേദവും സ്മൃതികളും
കല്പതുല്യങ്ങളായ ദർശനങ്ങളും നേരിൽ
തന്നിലെ ലീലാരസവൈവിദ്ധ്യമായ് ഭാവിച്ചു
ദുർന്നയങ്ങളിൽ മാത്രം വൈരൂപ്യം പാർത്താൻ പാരിൽ.
കേരളത്തറവാടിൻ മൂലസ്വത്തായ് പേരാർന്ന
വാരെഴും കഥകളി സ്വാമിക്കു ലീലാരംഗം.
കാവ്യസുന്ദരമായ 'പദ'ങ്ങൾ ചൊല്ലിയാടാൻ
സേവ്യമായിതേ സിദ്ധൻ കണ്ടുള്ള കലാലോലൻ.
നൃത്തനൃത്യങ്ങൾക്കൊപ്പം മുദ്രയും വശത്താക്കി
സത്തമൻ ഭരതനാട്യത്തിലും ഹർഷം തൂകി.
പാതഞ്ജലീയമായ "മൃത്യുഞ്ജയസ്തോത്രങ്ങൾ"
പാകത്തിൽ ചൊല്ലിയങ്ങു *ശസ്തമായ് നൃത്തം വെയ്ക്കും
നല്ലൊരുദിനം നോക്കിച്ചട്ടമ്പിശിഷ്യരും ചേ-
ർന്നുല്ലാസത്തിനായ് നളചരിതം കാണ്മാൻ പോയി
രണ്ടാംദിവസത്തിലെക്കഥയിൽക്കാട്ടാളന്റെ
"വസിക്ക നീയെന്നും സേ"- യെന്നുള്ള പദത്തിന്റെ
ഭാവാവിഷ്കരണങ്ങൾ രമ്യമായ്ദർശിക്കയാൽ
ഭാവനാധനനന്നു വീടെത്തിസ്സ്വയമാടി
ശിഷ്യരോടൊപ്പം താനുമാനന്ദലഹരിയിൽ
പ്രേക്ഷ്യമാം കലയിലെ സ്വാരസ്യം രസിക്കയായ്

* ശസ്തം = പ്രശസ്തം.

സൗന്ദര്യാകരമായ ഭൈമിയെച്ചുമലേററി
നന്ദിതൻ രക്ഷിപ്പതാം രംഗത്തിൻ പ്രകാശത്തിൽ
ശർവാത്മഗതൻ മുനി ലൗകികജനതയെ
നിർവാണപദത്തിലേയ്ക്കുയർത്തും ഭാവം കാട്ടി
അങ്ങനെ വേദാന്തത്തിന്നാത്മസേവനം ക്രിയാ-
മംഗളപ്രദമായിട്ടാട്ടുവാൻ വേറാരുണ്ടാം!
ലൗകികദുഃഖാത്മകമായുള്ള സംസാരത്തിൽ
വ്യാകുലരാം ജീവികൾക്കുൽഗതി ശംസിച്ചീടിൽ
ആത്മസംതൃപ്തിഭാവമെത്രയുന്നതമെന്ന
സ്വാത്മസംതൃപ്തിമൂലം സത്തമങ്ങുറന്നതാം.
സച്ചിദാനന്ദത്തിന്റെ സത്യദർശനം കവി
മെച്ചമായ് പകർന്നതിൽ സ്വാമിയും നന്ദിക്കയായ്.
ഗായകനദിനേതാവീ നിലയിൽ കാട്ടിയോ
രായാമനൈപുണ്യത്തിൽ ചിത്രവും രചിച്ചിട്ടും.
ഛായാചിത്രങ്ങൾ തീർക്കാനല്പനേരമേ വേണ്ടൂ.
സ്വീയമാം ഫലിതത്തിൽ ഹാസ്യചിത്രവും കാണാം.
ഭാവനാസമ്പന്നമാം വിഷയം കണ്ടെത്താനും
മോഹനാകാരത്തിനായ് രേഖകൾ നെയ്തീടാനും
പ്രാഭവം കാട്ടീടുന്നു, സങ്കല്പവിലാസത്തിൽ
വൈഭവം കൊണ്ടല്ലയോ പ്രപഞ്ചം സ്രജിച്ചീശൻ!
ആ സ്രഷ്ടാവിന്നംശമായ് പാരിതിൽ പിറന്നവ-
നാശ്രയിച്ചീടുന്നെങ്ങും നവ്യമാം രസാംശങ്ങൾ
നൈമിഷികമാം സൃഷ്ടിയിക്കാണും ജഗത്തെന്ന-
കോമളാശയം സിദ്ധന്മാർക്കാമ്പിൽ സ്ഫുരിക്കയാം
പ്രാക്കളത്തുവെച്ചൊരു നർമ്മസന്ദർഭം കിട്ടി,
തക്കത്തിൽ വന്നു ചില ചിത്രകന്മാരാം ബാലർ;
സ്വാമിയന്നവർക്കൊരു മത്സരം നിർദ്ദേശിച്ചു
ഭൂമിയിലെത്തും ഹൃത്തിൽ കാണണം കലാകാരൻ.
"കൊച്ചുസായിപ്പാവേശം പൂണ്ടേറെക്കൊതിയോടെ
പച്ചമാങ്ങയൊന്നങ്ങു കടിച്ചു പുളിക്കമ്പോൾ,
ഏററവും ചെടിപ്പോടെ വെറുപ്പുമിളിപ്പമായ്
പാററിനിന്നീടും മട്ടിൽ ചിത്രമൊന്നെഴുതണം."
കുട്ടികൾ പിന്നാക്കമായ്, ഭാവങ്ങൾ സ്ഫുരിപ്പിപ്പാൻ;
ചട്ടമ്പി നിമിഷത്തിൽ വരച്ചാൻ ചിത്രം നന്നായ്.
സ്വാമി രചിച്ച ചിത്രമാശയസമ്പുഷ്ടമെ-
ന്നാമനസ്വി തൻ ഭാവം ചൊല്ലുന്നതായൂഹിക്കാം.
ഭാരതസ്വാതന്ത്ര്യത്തിന്നായിട്ടു മഹാത്മാക്കൾ
പാരമുത്സാഹിക്കുമ്പോൾ പാശ്ചാത്യരതിൻ നേരെ
സ്വാർത്ഥതയ്ക്കാക്കംക്രൂട്ടിക്കൈക്കരുത്താർജ്ജിച്ചെന്നാൽ
സ്വാതന്ത്ര്യമേ, നിനക്കെങ്ങു ധർമ്മത്തിൻ സ്ഥാനം കിട്ടി?

ആളൊന്നായ് സഹകരിച്ചാർഷ സംസ്കാരം കാത്താൽ
പാളിപ്പോം ധാരയുടെയിംഗിതം, മുഖം ചൂളും.
വന്നുചേർന്നനുഭവം ഹാസ്യമായ്ത്തീന്നപ്പോഴോ
മുന്നമേ 'പുളിമാങ്ങാ' ഖാദിച്ചോരനുഭവം.
സത്തക്കു നന്മയ്ക്കായിദ്ദേശികനരുളിയ
പത്തു കല്പനകളും തുല്യത പാലിച്ചിടാൻ.
ഈശ്വരപ്രണിധാന,മപരിഗ്രഹം, ശൗചം
ബ്രഹ്മചര്യം, സ്വാധ്യായം, സത്യവു,മഹിംസയും
സന്തോഷ, മസ്തേയവും, തപസ്സുമെന്നിങ്ങനെ
ബന്ധുരമാം ചര്യകൾ സച്ചരിതക്കാധാരം.
ഒററയ്ക്കു സ്വാമിയെങ്ങാനിരുന്നാൽ ഗാനാലാപം
പററിയാൽ ധ്യാനത്തിലാ, മല്ലെങ്കിൽ കൈത്താളത്തിൽ
ശൈലിയിൽ ഫലിതവും നേരമൊത്താൽ ശ്ലോകവും
താളുകൾ വശത്തായാൽ ലേഖനം കാവ്യങ്ങളാം.
ദേശികനൊരു കാലം മദ്രാസിൻ നഗരത്തിൽ
ലേശമത്ഭുതം കാട്ടാൻ സന്ദർഭം കിട്ടി! ഭാഗ്യാൽ.
വീട്ടുനാഥൻെറ മകൾക്കാവരും പുലരിയിൽ
കെട്ടുകല്യാണമത്രേ; യെങ്കിലും വീട്ടിൽ മങ്ങൽ!
കാരണം കേട്ടപ്പോഴോ? പൂവൊന്നും കിട്ടാനില്ല
തോരണം, പന്തൽ, വധൂകേശത്തിന്നലങ്കാരം!
കാട്ടുപ്പൂവുമങ്ങില്ല; രാവിലെ മുഹൂർത്തവും!
ചട്ടമ്പി ചിരിച്ചുകൊണ്ടോതിനാൻ മാർഗ്ഗം വേഗം.
"പെട്ടെന്നങ്ങനന്താപുരിക്കു റയിലിനു
ടിക്കററൊന്നെടുത്തോളൂ പൂവു ഞാൻ കൊണ്ടുത്തരാം"
"അയ്യയ്യോ നേരം വൈകി വണ്ടിനാളെയേയെത്തൂ
ഇയ്യാവശ്യത്തിന്നെത്താനെങ്ങനെ കഴിയുമോ!"
"ട്രെയിനിനിൻ സമയം ഞാൻ കേട്ടില്ല:- പൂവേണമോ?
വേണെങ്കിൽ ടിക്കററൊന്നങ്ങെടുക്കൂ വേഗം വേണം"
കല്പന പാലിച്ചുടൻ; സ്വാമിജി പുറപ്പെട്ടു,
അല്പവും മങ്ങൽ വേണ്ടാ, പുലരിപ്പിറപ്പോടേ,
മദ്രാസിലെത്തിച്ചേന്ന് വണ്ടിയിൽ മഞ്ജുഷകൾ
ഭദ്രമായ് തൂക്കിക്കൊണ്ടങ്ങെത്തിനാൻ ചട്ടമ്പിയും.
ഇന്ദ്രജാലമല്ലിതു ചാലയിൽ വാങ്ങിച്ചതായ്
സാന്ദ്രമോദം ചേക്കുവാൻ കാട്ടിനാൻ രസീതിയും.
ഭാവുകനൊരുനാളിൽ ഭക്തനെദ്ദർശിക്കുവാൻ
പാവനപാദം ചേർത്തു, ഗേഹത്തിൽ പ്രകാശമായ്.
പൂജകൾ കഴിഞ്ഞൊട്ടു സല്ലാപം നടക്കവേ
ആ യതീന്ദ്രനോടയാൾ ചൊല്ലിനാൻ പരാതിയും.
"നീരാട്ടം കഴിഞ്ഞെന്നും തോരാനായിട്ടും തുണി
പാരാതെ നോക്കുന്നേരം കാണാനില്ലെൻെറ സ്വാമി,"

സ്വാമിയോ ചിരി തൂകി: "നിന്റെ കൗപീനം നിന്റെ
കാമിനിക്കല്ലാതാർക്കേ വേണ്ടതങ്ങെടുത്തതാം."
ഭാമിനി കണ്ണീർതൂകി, യാണയിട്ടുടൻ ചൊന്നാൾ:
"സ്വാമിജീ, തെററീട്ടില്ല; ഞാൻ തുണിയെടുത്തില്ല"
അപ്പൊഴേ ഗുരുവൊരു ചെമ്പിലെ വെള്ളം കൊണ്ടു-
വയ്പിച്ചിട്ടതിലൊരു പച്ചീർക്കിലിളക്കിനാൻ.
മൂന്നാവൃത്തിയുച്ചത്തിൽ വിളിച്ചു ചൊന്നാൻ: "തുണി
ക*ന്നമായെടുത്തോരു വംശക്കാർ വരട്ടിഹ"
കീ-കീ-കീ ശബ്ദത്തോടെ നാനാദിക്കിൽനിന്നായി-
ട്ടാഖുക്കൾ വന്നാരേററമുത്സാഹഭരിതരായ്.
കല്പനയുണ്ടായുടൻ "വസ്ത്രങ്ങൾ കക്കാത്തവ-
രപ്പിതിൽച്ചാടിസ്സത്യം ചെയ്തങ്ങു മാറീടണം"
ഓരോരോ മൂഷികന്മാനീററിൽച്ചാടിനീന്തി
വേറൊരു മൂലയ്ക്കുപോയ് സ്വസ്ഥമായിരിപ്പായി;
ഒററയാനൊരുത്തനാച്ചുരുവത്തിൻ ചുഴവും
പാററം വിട്ടോടീ കള്ളൻ വെള്ളത്തിൽ സ്പർശിച്ചീലാ.
ആജ്ഞയൊന്നുടൻ കേൾക്കായ്: "വസ്ത്രം നീയെടുത്തെങ്കിൽ
പോയതു തിരിച്ചിങ്ങു കൊണ്ടുവായെൻ ചങ്ങാതീ".
മൂഷികനുടനോടിച്ചെന്നൊരു ഗോളം തട്ടി-
ശ്ശ്രേഷ്ഠിപോലുരുട്ടിക്കൊണ്ടവിടെയെത്തീടിനാൻ.
പന്തതു മുഴുവനും ഭക്തന്റെ കൗപീനങ്ങൾ;
ചന്തമായ് സ്വാമി ചൊന്നാൻ വെള്ളത്തിൽ സത്യം ചെയ്വാൻ.
വെള്ളത്തിൽ ചാടീയെലി; കല്പനയും കേൾക്കായി:
"ഉള്ള കാലത്തും വസ്ത്രം തൊട്ടുപോകരുതെടോ."
തണ്ഡുലമിരുന്നാഴി പാത്രത്തിലിട്ടു നാരി
കൊണ്ടുവന്നവയ്ക്കുടൻ തിന്നുവാൻ ദാനം ചെയ്താൾ.
ആത്മീയ സിദ്ധികൾക്കൊരത്ഭുതം കാഴ്ചവെയ്ക്കാ-
നാത്മീയവേഷം കൊണ്ടിങ്ങാർക്കുമേ സാധിച്ചീടാ.
  സിദ്ധനന്നൊരു തെങ്ങിൻ തോപ്പിലൂടെപ്പോകുമ്പോൾ
ആർത്തി തീർക്കുവാനായിട്ടിളനീർ ചോദിക്കയായ്.
ചങ്ങാതിക്കഭിപ്രായമാരെയെങ്കിലും കണ്ടാൽ
"മന്നങ്ങോ" യടത്തിക്കാമായിരുന്നെന്നേയുള്ളൂ.
സിദ്ധന്റെയഭിപ്രായം "തെങ്ങിന്മേൽക്കയറാതെ-
യിത്തെങ്ങിൻ കരിക്കൊന്നു സേവിപ്പാൻ പററില്ലയോ?"
ആ മുഖത്തുടനൊരു പുഞ്ചിരിപ്രഭ വീശി
സ്വാമിയഗ്രത്തിൽ നോക്കിക്കൈയുമൊന്നതാ വീശി.
അൽഭുതം! കരിക്കൊന്നു സ്വാമി പൂജയ്ക്കായ് വീണു
കൂപ്പുകൈയോടെ കൂട്ടുകാരനും മുമ്പിൽ വീണു:

* മോഷണം (ഭവനഭേദനം)

കാനനസാനുക്കളിലുഗ്രമാം പാറത്തട്ടിൽ
സാനന്ദം നിവസിച്ചു നാട്ടിലെഗ്ഗോവർഗ്ഗത്തെ
ഹിംസിച്ചു ഭുജിച്ചുകൊണ്ടു നാടുവാണീടുന്ന
ഹിംസ്രജന്തുവാം വ്യാഘ്രരാജനെക്കണ്ടു സ്വാമി.
"എന്തിനീ സാധുക്കളാമാടുമാടുകളെ നീ
ചിന്തിക്കാതശിക്കുന്നു, മറ്റൊന്നും കിട്ടാഞ്ഞിട്ടോ!
ശല്യമാണി,വിടം വിട്ടന്യദേശം പൂകിനീ
വല്ലതുമശിച്ചോളു, നാളെത്താൻ പൊയ്ക്കൊള്ളണം."
ആ നിമിഷം താൻ വ്യാഘ്രമിറങ്ങിക്കുന്നും കട-
ന്നനാടിൻ ശല്യം നീക്കിപ്പോവതും നാട്ടാർ കണ്ടാർ.
ഇങ്ങനെ വിനോദവുമദ്ഭുതവും കോർത്തുള്ള
മംഗലരംഗങ്ങളിൽ പൂചൊരിഞ്ഞർച്ചിച്ചിടാം·
ജീവിതമെന്നാൽ 'ലീല' യെന്ന തത്ത്വരത്നത്തിൽ
പാവനൻ വിതറിയ ശാന്തിയാം പ്രകാശത്തിൽ
ബ്രഹ്മമെന്നാലെന്തെന്നു നേരിട്ടുകണ്ട ധന്യ-
നിമ്മഹിയിൽ കാട്ടിയതഖിലം ചിന്താസ്പദം·
ചിന്തയ്ക്കു വിരുതുള്ളോർ മാത്രമേ മഹാത്മാവിൻ
ദന്തുര ദർശനത്തിന്നാശയം ഗ്രഹിച്ചിടൂ.
നന്ത്യാരുവീട്ടിൽ സ്വാമിയെത്തിയാലാരാധക-
രന്തർമോദമോടെത്തും സന്ദേഹങ്ങൾ നീക്കുവാൻ·
നേരം പാർത്തവർ ചോദിച്ചു "വതാരമെന്നുള്ള
ധാരണയുൾപ്പൂകുന്ന വസ്തുത വിശ്വാസ്യമോ ?"
"എന്തിനു നാമങ്ങിങ്ങു പോയലയണമതു
ബന്ധുരമാം നമ്മുടെയന്തർഭാഗത്തു തന്നെ "
ഈ വാദം ശ്രോതാക്കൾക്കു സുഗ്രാഹ്യമാകാഞ്ഞപ്പോൾ
"യാവർക്കോ കേട്ടാലില്ല· കാണ്കിലോ ഗ്രഹിച്ചിടാം"
ദേശികനടുത്തുള്ളോരറയിൽ പ്രവേശിച്ചു
'പേശലമൊരു നാദം കേൾക്കുമ്പോൾ തുറക്കണം."
എന്നങ്ങു വാതിൽ ചാരി സ്വസ്ഥതയെത്തീ യോഗി
പിന്നൊട്ടും കഴിഞ്ഞീല; ഓംകാരം ധ്വനിക്കയായ്.
നിന്നവർ മുറിതുറന്നന്തരാ നോക്കുന്നേരം
ഖിന്നതപിണഞ്ഞപോൽ "സ്വാമിജീയടങ്ങണേ!"
എന്നുള്ള വിലാപത്തോടേവരും ബോധം കെട്ടു
നിന്നനില്പിൽ വീണുപോ"യത്ഭുതദൃശ്യം മൂലം."
സ്വാമിജിയെക്കാണ്മീല, രത്നകിരീടം ചൂടി
ഭീകരം സിംഹാനനം ജടയോ വിറയാർന്നും.
ദംഷ്ട്രയും വായിൽ നീണ്ടചെന്നാക്കും; കൈകൾ നാലിൽ
ശംഖചക്രങ്ങൾ ഗദാപങ്കജ, മുടൽ ചൂടാൻ

മഞ്ഞപ്പട്ടുമായ് സാക്ഷാ'ലാം*ച്ചിങ്ങം' കാണപ്പെട്ടു.
അപ്പോഴും ബോധം കെട്ടുവീഴ്‌വോരെഗ്ഗുരു തന്നെ–
യത്ഭുതാത്മാവായ് നിന്നു വിളിച്ചുണർത്തവേ
അത്ഭുതം ക്രൂറി ജനം 'സ്വാമിതാനില്ലാ സിംഹം
"വസ്തുത ബോധ്യം വന്നോ?" എന്ന ചോദ്യം കേട്ടപ്പോ–
ളസ്തമിച്ചുപോയ് മൗഢ്യം ബോധ്യമായവതാരം.
ആലയമതു 'നരസിംഹവിലാസ'മെന്ന
പേലവനാമം പൂണ്ടിട്ടിന്നുപേർ 'ലക്ഷ്മീനിവാസ്"
ദൈവജ്ഞചൂഡാമണി വീട്ടുകാരനാം ഭക്തൻ
നാരസിംഹമന്ത്രത്തെ സാധനചെയ്തും വന്നു.
അത്ഭുതമനുഷ്യന്റെയിത്തരം സിദ്ധികൾക്കു
പില്പാടും നിദർശനമേറെയുണ്ടറിയുവാൻ
പൂനിലാവൊഴുകീടും രാത്രിയിൽ ശിഷ്യന്മാരും
*'മേനി'യാം ഗുരുവും ചേന്നാശ്രമം നോക്കിപ്പോയി.
സിദ്ധനെ മുൻപിൽപ്പോകെ ദംശിച്ചാൻ മൂർഖൻ പാമ്പെ–
ന്നത്തലാലുൽക്കണ്ഠപൂണ്ടെല്ലാരും സമീപത്തിൽ
കാട്ടിലുൾപ്പൂകും നാഗത്തെക്കൊല്ലാനൊരുമ്പെട്ടു.
ചട്ടമ്പിചൊന്നാ"നൊന്നും വേണ്ടവൻ പൊയ്ക്കോള്ളട്ടെ."
ഒന്നുമേ കരുതാതെ യോഗിയാശ്രമം പൂകി,
അന്നങ്ങു പ്രശസ്തനാം വൈദ്യനെ വിളിക്കുവാൻ
ശിഷ്യന്മാരൊരുങ്ങവേ വിലക്കീട്ടവൻ ചൊന്നാ–
"നാശ്വസിക്കുവിനല്പമുറക്കം മാത്രം മതി.
മുത്താഴമിന്നു വേണ്ടാ, നാളെയേ വിളിക്കാവൂ"
മുത്താൻ മുറിപൂക്കു വാതിലുമടച്ചുപോയ്,
മററുള്ളോരുഴറോടെ തിണ്ണയിൽക്കാവൽ നിന്നു,
തെറെറന്നു നാട്ടാരെങ്ങും വാർത്തകേട്ടോടിക്കൂടി.
"കൊല്ലത്തെ മൂർഖൻ തൊട്ടാലാരുമേ ജീവിക്കില്ല
വല്ല നാട്ടിലും വന്നോ സ്വാമിക്കു സമാധിയും!"
പിറേറന്നു നിദ്ര വിട്ടു സത്തമൻ പുറത്തെത്തി,
"വറെറങ്ങാൻ കിട്ടീടണം, വല്ലാതെ വിശക്കുന്നു."
സിദ്ധിയിലുറച്ചോരു യോഗിക്കല്ലാതീവിധം
സാധ്യമോ വിഷപ്പാമ്പിൻ ചങ്ങാത്തം ദർശിക്കുവാൻ!
ഹിംസ്രജന്തുക്കളേതും സ്വാമിയെക്കണ്ടാലുടൻ
വിശ്രമിക്കാനെന്നോണം മടക്കം നടനാലും!
'ബുൾടെറിയർ' പട്ടിയോ വ്യാഘ്രമോ മൂർഖൻ പാമ്പോ
കാട്ടുവമ്പോയതൊന്നും ധന്യനു പ്രിയ മിത്രം.

ആറാം സർഗ്ഗം കഴിഞ്ഞു.

* ശ്രേഷ്ഠൻ

★ നരസിംഹം

## സർഗ്ഗം VII - വിവിധരംഗങ്ങളിൽ

(കേക)

പ്രാക്കുളം പത്മനാഭപിള്ളയ്ക്കു തോന്നീമോദാൽ
ഭട്ടാരകസ്വാമിയെയൊട്ടൊന്നു പരീക്ഷിക്കാൻ.
നാഗസ്വരത്തിൽ വിദ്വാൻ കുട്ടപ്പപ്പണിക്കരും
തകിൽക്കാക്കാകെയാശാൻ തമിഴൻ വിദഗ്ദ്ധനും
വന്നുചേർന്നൊരു മേളം ഹൃദ്രസം ചൊരിയുമ്പോ-
ളുന്നതൻ സ്വാമിക്കതിൽത്താളത്തിന്നിരിക്കാമോ!
കുട്ടപ്പപ്പണിക്കരോ തൻകുഴലെടുത്തില്ല
ചട്ടമ്പിയെയേററവും വിദ്വാനെന്നറികയാൽ
ചാരുവായ് തകിലൊന്നു വായിക്കാൻ കല്പിച്ചപ്പോൾ
ധീരനാം തമിഴനും ക്രുസാതെ തുടങ്ങിനാൻ.
നേരമല്പം കഴിഞ്ഞു വാദ്യക്കാരൻ കുഴഞ്ഞു
വീറോടെ സ്വാമി തകിൽ വാങ്ങിച്ചു പ്രയോഗിച്ചു.
വാദകൻ മുനിപാദം കുമ്പിട്ടു പറഞ്ഞുടൻ
"ഓ ! കടവുളേ, നീ താൻ മുരുകൻ, മന്നിപ്പിങ്കോ."
വിദ്യാധിരാജൻ കനിഞ്ഞൊരായോനിൽ സംപ്രീതനായ്
വാദ്യത്തിൽ മികവേറാൻ പൊൽപ്രകാശം വർഷിച്ചു.
മാവേലിക്കരയുള്ള കണ്ടിയൂർ ക്ഷേത്രോപാന്തേ
പോവുകയായി സ്വാമീ ഞൊണ്ടിപ്പിള്ളയുമായി.
ചാരത്തായവർ കണ്ടു ബാലന്മാർ ചാപല്യത്താൽ
ചേരയെയെറിഞ്ഞൊട്ടു നോവിച്ചു രസിപ്പതായ്.
കാരുണ്യനിലയനൻ വിലക്കീ ബാലന്മാരെ
ചേരയ്ക്കു ചാരേചെന്നു താണിരുന്നോതീടിനാൻ.
"വാ-വാ-വായെന്മക്കളേ, നീ ഭയപ്പെട്ടീടേണ്ടാ."
പാവമിങ്ങോടിച്ചുററിക്കൈനക്കിയിരുന്നല്ലും.
ദേവനഞ്ചിതസ്നേഹൻ ചേരയ്ക്കാശ്രയം നല്കി,
"ജീവികൾ കഴിഞ്ഞോട്ടെ; ഹിംസിക്കാതിരിക്കണം.
സ്നേഹം നിങ്ങൾ വർഷിച്ചാൽ നിങ്ങളെയവനൂനം
സ്നേഹിക്കു" മെന്നോതീട്ടു പോകയായ് കൃപേശനും.
കീർത്തിയിൽ മികവുററ വിദ്യാധിരാജൻ മുനി
വിത്തേശനാം ശിഷ്യൻെറ പത്തനം പൂകി ഭൃശം.
ഗേഹിനി ദീപം കാട്ടിപ്പാദതാർ വണങ്ങിനാ-
ളാഹാരാദികൾ കഴിഞ്ഞുരച്ചൂ കുശലങ്ങൾ.
വീട്ടുകാരിക്കു ചൊല്ലാനാവലാതിയൊന്നുണ്ടായ്
"നട്ടു കോരിപ്പുഷ്പിച്ച മാതളം കായ്ച്ചെങ്കിലും

സൗവർണ്ണരുചിരമാം സദ്ഫലം ലഭിക്കുവാൻ
കൈവല്യം കനിയാതെയുണ്ണികൾ വാഴ്കീടുന്നു.
കാരണമവിടുന്നു തൃക്കരളിൽച്ചേർക്കേണം
കായ്കളിന്നശേഷവുമുണ്ണികൾ തിന്നീടുന്നു"
ഭാമിനിതൻ വാണിയിൽ തൽക്കണവനും ചേർന്നു.
"ഭീമമാം നഷ്ടത്തിനു പോംവഴിയരുളേണം;
ഓടിച്ചാൽ കൂട്ടാക്കില്ല, വാലുലച്ചുവചിച്ചിൽ
പാടികൊണ്ടിളിച്ചീടും ഹാസ്യമെന്നതേസത്യം."
ദിവ്യനാം ഭട്ടാരകൻ "ചിച്ചിഞ്ചിൽ"ത്താളം കേട്ടു
ഭവ്യമായ്ച്ചിരിച്ചോതി: "യെന്തിതിൽദ്ദോഷം കാണ്മാൻ
അഷ്ടിക്കു വക വേറെയില്ലാഞ്ഞു ലഘൂദരം
പുഷ്ടമാക്കുകയെന്നാൽ ദുഷ്ടബുദ്ധികാണാമോ!
വേറൊന്നും വനികളിലില്ലാതെ വരുംകാല-
മേറെമോദത്തോടെത്തിത്തിന്നവർ തൃപ്തന്മാരാം.
താളവും സംഗീതവും നൃത്തവുമീശൻ മുൻപിൽ
മേളമായർപ്പിക്കുന്നതെത്രയോ ചിന്താരമ്യം!
നമ്മിലുമവരിലും കാണ്മതിന്നൊററപ്പൊരുൾ
തമ്മിലേ ഭേദംരൂപ. മായതോ മായാലീല"
ലോകമോഹത്തിൽക്കെട്ടുപെട്ടുവാഴും മർത്ത്യന്നു
ലോകനീതിതൻ ഗാനം പൊട്ടൻെറ കാതിൽ പോലായ്
രണ്ടാളും വീണ്ടുമൊരേ നാദത്തിൽസ്സന്ദേഹിച്ചു
"ഉണ്ണികളുണ്ണേണ്ടും കായുണ്ണികൾക്കായ്ത്തള്ളാമോ!"
വിജ്ഞാനിയാകും സ്വാമി സാമാന്യമനുഷ്യൻെറ-
യജ്ഞാനത്തെപ്പാർത്തുടൻ മാതളച്ചോട്ടിൽ ചെന്നാൻ.
അണ്ണാൻെറയണിയപ്പോൾ നിശ്ശബ്ദം നാണിച്ചപോൽ
കിണ്ണാരം ഭാവിക്കാതെ മാപ്പിരന്നിരിപ്പായി
"മക്കളേ, മതിയാക്കുകി,പ്പഴം തിന്നീടൊല്ലാ,-
യിക്കളിയീശൻ കാണ്മൂ വേറുള്ള കനികളും.
ദിവ്യൻെറയുപദേശം ജീവികൾ ചെവിക്കൊണ്ടു.
ഭവ്യമായിറങ്ങിപ്പോയ് ചർവിതം പോലും തള്ളി
കൊച്ചുജീവികൾ വന്നു വാലുലച്ചുലച്ചുകൊ-
ണ്ടച്ചരണാംബുജത്തിൽ ചുംബിച്ചു പുറപ്പെട്ടാർ.
വേദവിത്താകും ബാലഭട്ടാരകസ്വാമിതൻ
നാദവും മഹസ്സുമെന്തെന്നാരാണറിയുക.
വഞ്ചിയൂർ കഥകളി ഘോഷിച്ച വൃത്താന്തങ്ങൾ
സഞ്ചിതവിദ്യൻ മുനി ശിഷ്യരുമായ് ചൊന്നപ്പോൾ
ഓരോരോ വേഷത്തിലും നല്ക്കണിയർപ്പിച്ചോരിൽ
പാരമാമോദം പൂണ്ടങ്ങാശിസ്സുമർപ്പിച്ചുടൻ
കൊച്ചു നീലകണ്ഠപ്പിള്ളയ്ക്കു കലാപുത്രി
വഞ്ചിയൂർ കാർത്ത്യായനിയെന്ന തന്വംഗിയാളും

ഏവർക്കും മുഖശ്രീയാൽ ലാവണ്യസുധാരസം
തൂവിനിന്നതും ചെമ്മേ ചർച്ചയ്ക്കു വിഷയമായ്
"വേലുപ്പിള്ള" യ്ക്കു മാത്രം സ്വർഗ്ഗീയ സ്വപ്നാടനം;
ചേലുലാവിടും വിഭാവൻ സങ്കല്പപ്രേമംപൂകി.
ചട്ടമ്പിയതുകണ്ടിട്ടുത്തും ഗോല്ലാസം പൂണ്ടു
മട്ടോലുംമഹിളയിൽ ശിഷ്യൻെറ നീര*ാജനം
സ്വാമിക്കുരുരസം രണ്ടുകണ്ണിലും തിങ്ങി-
യാമനസ്സിൻ നൈർമ്മല്യം ചോർന്നൊരാപ്പുപ്പുഞ്ചിരി
ആശിസ്സായ് ലസിച്ചതന്നാരുമേയറിഞ്ഞില്ല-
യാശിഷ്യൻ രജനിയിൽ ബാണയുദ്ധം കാണാൻപോയ്
ബാണനന്ദിനി, സഖി ചിത്രലേഖയോടൊപ്പം
കാമുകസമാഗമരംഗങ്ങൾ വാചാലമായ്
മൂകാഭിനയത്തിലും കാവ്യകൗതുകം ചാർത്തി,
ഭാവഹാവങ്ങൾ കാട്ടിയാരെയും രസിപ്പിച്ചു.
അന്തഃപുരത്തിൽ രണ്ടു താരുണ്യപ്പൂഞ്ചോലകൾ
ചന്തത്തിലൊരുക്കുന്ന ശൃംഗാരാവിഷ്കാരങ്ങൾ
തെല്ലൊരു വികാരത്തിൻ പാൽപ്പുഴയൊഴുക്കിവി-
ട്ടുല്ലാസം ത്രസിപ്പിച്ചു വേലുപ്പിള്ള തൻ ഹൃത്തിൽ.
"കാമപുത്രനെക്കാണാഞ്ഞുഷയ്ക്കീച്ചാപല്യങ്ങൾ
കാമപുത്രനെക്കണ്ടാലുഷയ്ക്കെന്താകും ഭാവം!"
സിദ്ധശിഷ്യൻെറ ഭാവമിങ്ങനെയുലഞ്ഞപ്പോൾ
സത്തമനുറങ്ങാനായ് പോയെ,ന്നാലുറങ്ങുമോ?
രംഗസ്വാരസ്യത്തിലും ഹൃദ്യമാം മനോരസം
ഭംഗിയായ് നിദ്രാഹീനം സ്വദിച്ചാൻ വേലുപ്പിള്ള.
അന്തിയാമത്തിന്നൊളി പാരാകെ മിനുക്കുമ്പോൾ
ചന്തത്തിൽ പതത്രികൾ ഭൂപാള രാഗം പാടി.
സിദ്ധശിഷ്യനുമേററു മാഞ്ഞാലിക്കുളത്തിലെ
ശുദ്ധമാം സ്നാനത്തിലായ്ക്കടവിൻ നേർക്കായ് ശാന്തം,
വിസ്മയം വിരിയുന്ന ദർശനമെതിരെയും
സൃഷ്ടിവൈചിത്ര്യത്തിൻെറ ലാവണ്യം രൂപം പൂണ്ടോ!
കുന്തളമീറൻ പൂണ്ടും, നീൾമിഴി കോണിൽ ചോന്നും
സുന്ദരപ്രഭയീറൻ വസ്ത്രത്തിൽ പ്രസരിച്ചും
സാവധാനമായ് നടന്നേതൊരു യോഗീന്ദ്രനു–
'മാവതില്ലെ'ന്ന ഭാവം ചേർക്കുന്ന നാരീരൂപം
താമരമുകുളങ്ങൾ ലാസ്യപാടവം കാട്ടും
കാമനീയകം കണ്ടു 'പിള്ള'യും രാഗാർദ്രനായ്.
രണ്ടാളും ഗതികടന്നീടുന്ന മുഹൂർത്തത്തിൽ
തണ്ടലർശരം പകർന്തിർന്നൂ സന്ദേശവും.

* തിരിയുഴിച്ചിൽ. ഇവിടെ കടാക്ഷം.

'നന്നല്ല പരസ്ത്രീയിൽ മോഹവും ചാപല്യവു'
മെന്ന സൽഭാവം മാറി ഹൃത്തടം ത്രസിക്കയാൽ
വേലുപ്പിള്ള വീണ്ടുമാത്താരുണ്യം കൺകോണിനാൽ
ചേലുലാവീടും മട്ടിലാചമിച്ചുപോയ് നേരിൽ
വഞ്ചിയൂർ കാർത്ത്യായനിക്കിങ്ങോട്ടെന്താണോ ഭാവം!
സഞ്ചിതാത്മകൻ സ്വാമിക്കെന്താകുമഭിപ്രായം!!
കാലമേറെപ്പോയില്ല, ഫോറസ്റ്റുദ്യോഗസ്ഥനായ്
വേലുപ്പിള്ളയുമന്നു സക്കാർസർവീസിലായി·
പുഞ്ചിരികലർന്നന്നൊരാവേശം സമർപ്പിച്ച
വഞ്ചിയൂർ കാർത്ത്യായനിക്കിന്നിതാ വേലുപ്പിള്ള
മംഗല്യം ചാർത്തീ ദിവ്യഭട്ടാരകസ്വാമിയും
മംഗലാത്മകർ മററുശിഷ്യരും കാണെത്തന്നെ.
അത്ഭുതകരമായ വേഴ്ചയെന്നാരും വാഴ്ത്തി
ചിൽപ്രകാശത്തിൻ തീർച്ച ചട്ടമ്പി നേരിൽ വാഴ്ത്തി.
സന്യാസജീവിതജ്ഞാനിയുംനാട്ടിൽച്ചരിക്കവേ
ശിഷ്യരോടോതീടിനാൻ വള്ളികളാധാരത്തിൽ
ചുററിയും ബലപ്പെട്ടും പ്രേമവായ്പോടെയഗ്ര
ത്തെത്തുന്നു കൃപാവേശാലാ, ഗതിവിട്ടെന്നാലോ
ഖേദമോടവ വാടി ക്ഷീണിച്ചു നിലംപററും
മോദമോടവയെ നാം ചുററഴിച്ചിറക്കൊലാ.
ആ നവ്യജ്ഞാനത്തിലെ കൗതുകം നിരീക്ഷിപ്പാൻ
മാനസൗത്സുക്യം പൂണ്ടു കെഞ്ചിനാർ ശിഷ്യന്മാരും
സ്വാമിയോ മന്ദഹസിച്ചംഗുലി ചുഴററവേ
ഭൂമിയിലിഴകിവീണാവള്ളി ഖേദാന്വിതം
ഈശൻെറ രഹസ്യങ്ങളെങ്ങനെ വശത്താക്കി
ദേശികനെന്നു ശിഷ്യരാകവേ സ്മയം പൂണ്ടു.
ചെറെറന്നു വിരൽത്തുമ്പിൻ ചാഞ്ചാട്ടം ധരിച്ചിട്ടോ
ചെററുവൈഷമ്യം കൂടാതാവള്ളിയഗ്രം പററി.
എങ്കിലോ ഹൃദന്തത്തിൽ സാദം പൂണ്ടെന്നോണമാ
ത്തങ്കവല്ലരിക്കല്ലും മ്ളാനത കൈവന്നുപോയ്!
ശിഷ്യരോടോതീ ധന്യനീശൻെറ വിലാസങ്ങൾ
വിശ്വസിക്കാനായ്ക്കാട്ടീ; ഹിംസയാണതും നൂനം.
ചട്ടമ്പിയാലപ്പുഴപ്പട്ടണത്തിൽച്ചെന്നപ്പോ-
ളൊട്ടുപേർ ചൂഴ്ന്നു ചേലിൽ സിദ്ധികൾ നുകർന്നീടാൻ.
'സാഹിത്യപഞ്ചാനനൻ' വിദ്യാർത്ഥിയാണക്കാലം
മോഹനോത്സാഹം തൂകിയങ്ങെത്തി നിരീക്ഷിക്കാൻ·
സ്വാമിജി ലീലാപൂർവമുതിർത്താൻ തേൻതുള്ളികൾ
"ഓമനമക്കൾ വേഗമഞ്ചെട്ടിക്കഴിതീർത്താൽ
നല്ലൊരു വേലയിപ്പോൾ കാട്ടി ഞാൻ രസിപ്പിക്കാം;"
ഉല്ലാസത്തോടെയവർ തീർത്തുടനൊരു ഗർത്തം.

സിദ്ധനങ്ങിറങ്ങി നിന്നാഹ്ളാദം ചൊരിഞ്ഞേവം
“മക്കളേ, മണ്ണിട്ടിനിയാകണ്ണമുറപ്പിച്ചാൽ
നോക്കണം കിളവനിങ്ങേറിവന്നീടുന്നതും”
നോക്കിനിന്നീടാതവർ മണ്ണിട്ട കല്പിച്ചപോൾ
ഒട്ടുമേയമാന്തിച്ചില്ലേവരും ഭന്തം ഞെരി–
ച്ചൊട്ടൊരുദ്വേഗം കാട്ടി,–യുൽപ്ലവത്തിൻ കാഴ്ചയിൽ
സ്വാമികളതാ നില്പൂ! ലാഘവത്തോടെ, യെന്തു-
മാ മനസ്വി കാട്ടുന്നു ബാലർക്കായ് ലീലാപ്രിയൻ.
സിദ്ധികൾ പ്രകടിപ്പിച്ചൈന്ദ്രജാലികഭാവം
ബദ്ധരെക്കാട്ടുന്നതിൽ തൃപ്തി കണ്ടില്ലാസ്വാമി.
ആരാനും പരീക്ഷിപ്പാനുറച്ചാലവരുടെ
വാരെഴും ധൃതിയെയും ബന്ധിക്കാൻ കഴിയുന്നു.
ദേശികൻ പറവൂരിൽ വിശ്രമിക്കുംഗേഹത്തിൽ
പേശലമായ് നിദ്രയ്ക്കു തേടിനാൻ പടിപ്പുര.
അന്നേറെയപൂർവമായ്ക്കണ്ടൊരു ഘടികാര–
മെന്നമേ പടിപ്പുരതന്നിലായ് വെയ്ക്കും പകൽ
അന്തിയിൽ സൂക്ഷിക്കാനായ് മന്ദിരാന്തത്തിൽ വെച്ചാൽ
പന്തികേടില്ലാ, കള്ളൻ കൊണ്ടുപോകയുമില്ല.
സ്വാമിതൻ സാമീപ്യത്തിൽ കള്ളൻമാർ വരില്ലെങ്ങും
കർമ്മസാക്ഷിയെക്കണ്ടാലെങ്ങാനുമിരുട്ടുണ്ടോ?
അന്നൊരു രജനിയിൽ നിദ്രയിൽ നിലീനനായ്
ധന്യനാം സ്വാമിയപ്പോൾ ടൈംപീസും സമീപംതാൻ.
നേരവും പ്രഭവീശി വീട്ടുകാരനുമോഹം
ധീരനെപ്പരീക്ഷിക്കാം; മോഷണം തടയുമോ?
ടൈംപീസുമാററാൻ തൻെറ കൈചെന്നു പതിച്ചപ്പോൾ
കമ്പിടാനായീമോഹം; കൈചലിപ്പതുമില്ല.
വേണ്ടിടത്തോളം പാർത്തിട്ടുണന്നാൻ യതീശ്വരൻ
“വേണ്ടതായിരുന്നില്ല; വിട്ടേച്ചു പൊയ്ക്കൊള്ളണം.”
എത്രയോ ലഘുതരമക്കൈവിട്ടയാൾ പോയി
വൈദ്യുതിക്കുമില്ലിതുപോലുള്ള കാന്താഘാതം.
മറെറാരു ദിനം സ്വാമി രണ്ടനുചരർ കൂടി
മുററമുന്മേഷം പൂണ്ടിട്ടാലുവായ്ക്കെഴുന്നള്ളി.
ചെററദൂരം ചെന്നപ്പോൾ മുഷ്കരവൃന്ദം കൂടി–
ക്കററ കാട്ടാനായ്, ചന്ദ്രൻ മൗഢ്യമേലുമോ കാറിൽ
പ്രാണരോധനമെന്ന യോഗവിദ്യയാൽ യോഗി
പാണിയിൽ തങ്ങും വടി വിലങ്ങെപ്പിടിച്ചുടൻ.
മുന്നോട്ടു കുതിച്ചപ്പോൾ സ്പർശമേററഖിലരും
“ധിന്നെ”ന്നു നിലംപററി; മാർഗ്ഗവും സുഗമ്യമായ്.
പിറേറന്നു തിരിച്ചങ്ങു പോന്നപ്പോൾ ‘മറ’തട്ടാൽ
‘പററലർ’ തലപൊക്കിച്ചലിക്കാൻ പ്രാപ്തന്മാരായ്.

കൊല്ലം പട്ടണത്തിലെ 'യോലയി'ലന്നു ചില
മല്ലന്മാർ ഗുസ്തിക്കാരായുല്ലസിച്ചമരുമ്പോൾ
രാത്രിയിലൊരു നാളിൽ ചട്ടമ്പിയതുവഴി-
യാത്രയിൽ ചെന്നുപെട്ടു മുഷ്കരരുടെ മധ്യേ.
മററു മാർഗ്ഗമില്ലാഞ്ഞിട്ടപ്പോൾ തോന്നിയ വിധം
ചാട്ടുളികൊപ്പം തെററം പററുമായ്ക്കുറേയോടി
കൂട്ടത്തിൽപ്പെട്ടോരെല്ലാം തെറെറന്നു നിലംപററി-
യൊട്ടൊട്ടു നോക്കുന്നേരം യോഗിയോ ബഹുദൂരം.
മർമ്മവിദ്യയിലുള്ള പാടവമന്യാദൃശം
കർമ്മവൈവിധ്യത്തോടെയാരിലും ഹർഷം തൂകി.
മിക്കപ്പോഴുമദ്ദേഹം നല്കിവന്നഭയവും
പക്കത്തിൽക്കാണാറുള്ള കാരുറുമ്പിൻ കൂട്ടക്ക്.
ആയവ ഭഗവാനു കാലുറയണിയിച്ച-
തായിട്ടു തോന്നും മട്ടിൽ പാദങ്ങൾ മറച്ചിട്ടും.
ആനന്ദവിലീനനായദ്ദേഹമവയ്ക്കായി
മാനസാമൃതം തൂകും വാർത്തയും രസാവഹം
സ്നേഹത്തിൻ പ്രഭാവത്താലെത്രസന്ദർഭങ്ങളി-
ലാഹാരമേററിട്ടുണ്ണാൻ സ്വാമിയെ വണങ്ങിപ്പോം.
 ഭട്ടാരകസ്വാമിയും ഭക്തമന്ദിരം പൂകി
യിഷ്ടമായ് കൊടുങ്ങല്ലൂർ തങ്ങിനാനൊരുനാളിൽ
പിറേറന്നാളന്തിക്കതിർപ്പാല്പുഴ പൂശീടവേ-
യുററമിത്രങ്ങളുമായ് വള്ളത്തിൽ പറവൂർക്കായ്
യാത്രയായ്ക്കായൽമധ്യമെത്തിയപ്പോഴേയ്ക്കിരുൾ
ശത്രുതപോലെ വന്നു, നൗകയെ വിഴുങ്ങാൻപോൽ
വർഷാകാലത്തിൻലാസ്യം വാദ്യമേളത്തോടെത്തി
വള്ളക്കാരനോ ലേശം കൂസലാന്നൊരു ക്രിസ്ത്യൻ
നാലുപാടും നോക്കുകിലെങ്ങുമേ ദീപം മങ്ങി
നൂലില്ലാക്കയത്തിലെയോളത്തിൽ ചെന്നു വഞ്ചി.
എത്താത്ത കഴക്കോലും കൈയിൽ വെച്ചമരത്തു
ശൈത്യത്താൽ പരിഭ്രാന്തൻ നാവികൻ ചുരുണ്ടുപോയ്.
ലേശമെങ്കിലും ധൈര്യം നാമ്പിടാൻ വിളിച്ചിട്ടും
പാശത്തിൽക്കുരുങ്ങിയ തൊണ്ടതന്നിടർച്ചതാനു
സ്വാമിക്കു കുലുക്കമില്ലാമുളിപ്പാട്ടുണ്ടപ്പോ-
ളാമയമാക്കും തീക്കാ,നെങ്കിലും ചൊന്നാനൊരാൾ:
"ദിവ്യനും വാർദ്ധക്യത്തിലീഗതിയല്ലോ വിധി
ദൈവനിശ്ചയമാക്കാൻ ലംഘിക്കാവതോ വാഴ്‌വിൽ!"
കൂട്ടുകാരൻ നിശ്ശബ്ദം, വീരവാദങ്ങൾ മൂകം
പെട്ടെന്നു നീർവാലുമ്പോൾ വള്ളവും കടൽ പൂകം.
കൂട്ടുകാരന്ത്യത്തിലെ- 'ഓംകാരം' പ്രാർത്ഥിക്കാനായ്
ചട്ടമ്പിക്കുടെത്തെത്തീട്ടോതിനാർ "സ്വാമീ, സ്വാമീ"

“ആപത്തിന്നിപ്പോഠം നേരമായിട്ടില്ലാക്കും നമ്മിൽ
ദീപത്തിൽ പരിഭ്രമം മാററിടും സദ്വൃത്തരേ,”
ധന്യൻെറയമേയമാം പ്രാഭവം മനക്കാമ്പിൽ
മന്യുവിൻ തടസ്സമായ്ലാലസിച്ചാലും, വഞ്ചി
വൻ കടൽ ഗ്രസിച്ചെന്നാൽ രക്ഷയെങ്ങെന്നായ് ചിന്ത!
ശങ്കയങ്ങററു; ദീപം കോവിലിൽദ്ദർശിക്കയായ്.
മൂത്തകുന്നം ക്ഷേത്രത്തിലെത്തിയ യാത്രക്കാരെ-
യാത്തമോദം സ്വീകരിച്ചാഠക്കാരും പൂജാരിയും.
അന്നല്ലോ പെരുമ്പാവൂർ താമസിക്കുന്നുണ്ടൊരു
മേനവൻ ‘വേലപ്പ്’നങ്ങേററവുമാരോഗ്യവാൻ
തമ്മിൽ നിത്യവും കണ്ടു ഭാഷണം നടത്തവേ
ചിന്മയപ്രഭാവനോതിനാൻ മേനോൻ തുഷ്ട്യാ.
“നീന്തലിൽത്തന്നെത്തോല്പിച്ചീടുവാനാരും പോരാ
പന്തയം വെയ്ക്കാനും ഞാനൗത്സുക്യത്തോടെ നില്ക്കും”
സ്വാമിയും ചിരിച്ചോതി: “പന്തയമില്ലാതല്പം
കാമിതം പോലെ പരീക്ഷിക്കുവാൻ നോക്കാം ഞാനും.”
“മാററമില്ലതു നാളെ, വൻചിറയിൽ നീന്തിടാം’
“മാററമില്ലെന്നാകിലും സൗകര്യം പാത്താൽ മതി.”
മേനവൻ ശഠിച്ചപ്പോഠം പിറേറന്നു തന്നെ നീന്തൽ;
കാണുവാൻ ചിറയ്ക്കരക്കാളുകഠം തിങ്ങിക്കൂടി
നിർദ്ദേശം പാലിക്കാനായ് മേനവനരയ്ക്കയായ്;
“തെക്കുനിന്നാരംഭിച്ചാൽ നീന്തിയക്കരയ്ക്കെത്തി,
നില്ക്കാതെ തിരിച്ചിങ്ങു വന്നിട്ടേ ജയമാവൂ.”
“അക്കരെയല്പം നിന്നിട്ടെത്തിയാൽ പോരേ?” ധന്യൻ;
മേനവനതിലോറം ശാന്ത്യമായ് ചൊന്നാൻ: “പോരാ”
കാരണം ചിറയ്ക്കേറെ വിസ്താരമാർക്കും കാണാം.
വർഷാമങ്കതൻ നൃത്തം വേലിയേററം ചേക്കയാൽ
ഹർഷപൂർവമാദ്യമേ മേനവൻ ജലം തൊട്ടു
പിന്നാലേ സ്വാമികളും തുടങ്ങീ നീന്താൻ ചെമ്മേ
ധന്യനക്കരയ്ക്കെത്തിത്തങ്ങാതെ തിരിക്കയായ്.
സിദ്ധൻെറ പ്ലവ*നമോ മധ്യത്തു വന്നപ്പോഴും
പദ്ധതി കഴഞ്ഞപോൽ മേനവൻ ചിന്താക്ലാന്തൻ.
കാരുണ്യമൂത്തിയതിലരുളിൻ നിറം ചാത്തി-
യാരെയും ചിരിപ്പിച്ചു സുഹൃത്തിൻ കായം താങ്ങി
ഒററക്കൈക്കു മാത്രം തുഴഞ്ഞു തിരിച്ചെത്തി
ചെററു ലജ്ജിച്ചപോലെ മേനോനും തലതാഴ്ത്തി
പിന്നൊരു ദിനാന്തത്തിൽ സ്വാമികഠം സവാരിപോയ്
സ്നേഹിതൻ തലവടി കൃഷ്ണപിള്ള കൂടെയും.

* പ്ലവനം = നീന്തൽ

മദ്ധ്യേമാർഗ്ഗം കാണായി ബോധമററപോലൊരാൾ
സിദ്ധനെ സമീപിച്ചു തഴകിക്കണ്ണീർ വാർത്തു.
കൗതുകപരവശൻ കൃഷ്ണപിള്ളയും ചോദി–
"എന്തുവാനിതിനർത്ഥം? സ്പഷ്ടമാക്കണേ, സ്വാമി"
'സാരമാക്കാനില്ലെ'ന്നു ഭട്ടാരനൊഴിഞ്ഞിട്ടും
പാരമൗത്സുക്യത്തോടെ നിർബന്ധം വിരിഞ്ഞപ്പോൾ
സ്വാമികൾ വേരിയൊഴുക്കീടിനാൻ "രണ്ടോ മൂന്നോ
ജ്ഞാനികളുണ്ടായോരിൽ ഭാഗ്യവാനൊരാളിത്.
തൊട്ടടുത്ത നാളൊരു മണിയാം മുഹൂർത്തത്തിൽ
ചിട്ടയിൽ ദിവ്യൻ പൂകും പരമസമാധിയിൽ."
ആഹ്ളാദസമന്വിതമാവാർത്ത സൂചിപ്പിക്കാൻ
ആ വാർത്ത കണ്ണീരിനു കഴിഞ്ഞു 'മഹാഗോപ്യം'
വിദ്യാധിരാജൻ ചൊന്ന സന്മുഹൂർത്തത്തിൽത്തന്നെ
വിദ്യോതമാനൻ സിദ്ധൻ പൂകിനാൻ സമാധിയും.
ലൗകികർക്കീ ലോകത്തിൽ ബാഹ്യദൃഷ്ടികൾ കൊണ്ടു
പൂകുവാൻ കഴിയുമോ സച്ചിദാനന്ദം മാർഗ്ഗം.
ആദ്ധ്യാത്മിക മാർഗ്ഗത്തിലാദ്ധ തേടീടും ദിവ്യ–
സിദ്ധികൾ നിരത്തിയാലഗണ്യം താരങ്ങൾ പോൽ.
അന്നൊരു ദിനം ദിവ്യനേററുമാനൂർ ക്ഷേത്രത്തിൻ
സന്നിധിയിങ്കലുള്ള തന്ത്രിതൻ ഗേഹം പൂകി
തന്ത്രത്തിൻ രഹസ്യങ്ങൾ വേണ്ടത്ര വിവരിച്ചു
മന്ത്രണം ചെയ്തിട്ടങ്ങു സ്വസ്ഥമായ് കഴിയവേ.
പിറേറന്നു പ്രഭാതത്തിൽ ക്ഷേത്രാങ്കണത്തിലൊരു
കററവാർ കുഴലിയാൾ രക്ഷസ്സിൻ ബാധ നീക്കാൻ
മുററുമാഗ്രഹിച്ചിട്ടും പററാതെ രുജയാൻ
പററിടും പ്രേതാലയമെന്ന ഭാവം പൂണ്ടതായ്
ബന്ധുക്കൾ കണ്ണീർതൂകിയേററവും താന്താശയർ
പിന്തിരിഞ്ഞുപോകാനായ് വട്ടം കൂട്ടുകയായി.
അപ്പൊഴുതിൽസ്സിദ്ധനമണഞ്ഞു തന്വംഗിയോ–
ടുൾഭ്രമം നീങ്ങും മട്ടിൽ കേവലം ചോദ്യം ചെയ്താൻ
പെട്ടെന്നു പിടികിട്ടി, ഗണിത വിദഗ്ദ്ധനാം
വിഷ്ടപദേവൻ തമിഴ് പണ്ഡിതൻ·പരാധീനൻ
പ്രേതമായാവേശിച്ചീ തന്വിയെക്കുഴക്കുന്നു
ഭ്രുതകാര്യഗ്രാഹിയും ഭാഷണം തമിഴാക്കി.
തന്വംഗി സകലവും കാര്യമായ് ധരിച്ചപ്പോൾ
ധന്യനങ്ങാലപിച്ചു ഗാനത്തിൽ ലയിച്ചവൾ.
സ്വാമിചൊല്ലിടും 'ഹോരാ' പദ്യത്തിൻ പരഭാഗം
കോമളമാംനാദത്തിൽ പെൺമണിയുതിക്കയായ്
ചൊന്നതു മാത്രമല്ല ശാസ്ത്രഭാഗം മിക്കതും
വെൺമണൽത്തറയിലാ സോദരി കുറിക്കയും.

ഭാഷയിൽ വശമില്ലാതന്നവരും കുറിച്ചുള്ള
ഭാഷണവിഷയമായേവരും സ്മയം പൂണ്ടു.
'മാണിക്കവാശകർ' തൻ തിരുവാചകം ചൊല്ലി
യേണക്ഷികൾക്കനുഗ്രഹം നല്കിനാൻ ചട്ടമ്പിയും.
ഭട്ടാരകസ്വാമിയും പിന്നൊരുനാൾ രാത്രിയിൽ
കാട്ടുപാതയിലൂടെ ശിഷ്യരും ചേർന്നു പോകെ.
കേൾക്കിലുമുരു വിഷമാരെയും നടുക്കുന്നോ-
രുഗ്രനാഗത്താൻ ചീററിക്കൊത്തിനാൻ തൃപ്പാദത്തിൽ
വേഗത്തിൽസ്സംഭ്രാന്തരായ് കൂട്ടുകാർ വിറച്ചപ്പോൾ
വീരാഗ്ര്യൻ യതിതെല്ലും കൂസുമോ, ചത്തു സർപ്പം.
ചട്ടമ്പിസ്വാമിയെങ്ങും നേടിയപ്രശസ്തിയി-
ലാത്മവിദ്യാതൃപ്തനായ് പാരിതിൽ പ്രശോഭിപ്പൂ.
ഏററവും സുധികളായാനന്ദം ചൊരിയുന്ന
വാരിദസനാതനൻമാരിലുന്നതനായി
സജ്ജന ഹൃദ്പത്മത്തിൻ ഭാസ്കരജ്യോതിസ്സായി-
ട്ടിജ്ജഗത്തിൽ കാരുണ്യം വർഷിക്കും വേദാന്തിയായ്
ശരണാഗതർക്കാകെ സംസാരപാരാവാരം
തരണം ചെയ്യാൻ മാർഗ്ഗമരുളുന്നാചാര്യനായ്
ധന്യനും വിദ്വാനും നല്സന്യാസിപ്രമുഖനും
മന്നിലെ സംസ്കാരത്തിൻ വാരഞ്ചും ശ്രീകോവിലായ്
വാഗധീശ്വരിക്കെന്നും വിസ്മയപ്രദീപമാ-
യാഗമപ്രസൂനമായ് വാഴട്ടെ ഗുരുത്തംസം.
വാഗ്മിയും സരസനുമായ് വാഴും ചട്ടമ്പിതൻ
വാഗ്സുധാപ്രകാശത്തിൻ പ്രപഞ്ചം തത്വാനന്ദിതം
ധർമ്മസാരത്തെ മുററും നിഗ്ഗളിപ്പിച്ചു നേരിൽ
ഘർമ്മാംശു ജഗത്തിലെ ജീവസാക്ഷിയാകുംപോൽ.
അൻപെഴും കഥകളിൽ സദ്ഗുരുക്ഷേമം ചാർത്തി-
യിമ്പമായരചൻ തൊട്ടാട്ടിടയനോളവും.
നിർമ്മായവികാരം ചേർന്നുള്ളൊരു കടാക്ഷത്താ
ലമ്മുനി മുമുക്ഷുക്കൾക്കാശയം ഫലിപ്പിച്ചു.
തന്മുഖപ്രസാദമായെങ്ങുമേ പ്രസരിച്ചു
കന്മഷഹീനമായ സച്ചിദാനന്ദപ്പൊരുൾ.
നാന്മറയിങ്കലേററം പാടവം പൂണ്ടുള്ളോരു-
മുന്മേഷം വിഷയത്തിൽ മാത്രമായർപ്പിച്ചോരും.
സന്മുനി വരൻ തൻെറ പാദാരവിന്ദം മുദാ
സന്മനസ്സോടെ വരലബ്ധിയായുപാസിച്ചു.
ചിട്ടയൊന്നുമില്ലാതെ സ്വച്ഛന്ദംചരിക്കയും
ചിട്ടയിൽ ചിലേടത്തു ഭിക്ഷുവായ് വസിക്കയും
പിട്ടല്ല മഹാശ്ചര്യ, മാരിലും ചേത്തു നിത്യം
ചട്ടമ്പി വിവേകികൾക്കാചാര്യൻ മഹാസിദ്ധൻ.

അഷ്ടാംഗയോഗചര്യയ്ക്കുത്തമാഭ്യാസം നേടി
ശ്ലിഷ്ടനായ് യമനിയമങ്ങളിലുറപ്പോടെ,
ആശ്രിതാഭിലാഷങ്ങളേതുമുൾക്കണ്ണാൽക്കണ്ടു
സ്വാശ്രയത്തിങ്കലതു സർവവും ഫലിപ്പിപ്പോൻ.
ചിന്തതൻ സരണിയിൽ സ്വന്തസിദ്ധാന്തം കണ്ടു
ബന്ധഹേതുക്കൾ മാറി വന്നുള്ള ദർശനങ്ങൾ
വേദസമ്മതിയററതെന്നു ‘ച്ഛാ’ത്മയോഗം’
സാദമററനുഷ്ഠിച്ചു യോഗസിദ്ധിയിലെത്തി.
ആറു ദർശനങ്ങൾക്കും സൂക്ഷ്മമാം രഹസ്യങ്ങൾ
തേറുവാൻ മനീഷികൾ ശുദ്ധമായ്ക്കഴിഞ്ഞപ്പോൾ
ഉണ്മയിലേറിയാടാൻ ഷൺമുഖൻ കനിഞ്ഞിതേ
ഷണ്മുഖദാസൻ മുനി യോഗമാർഗ്ഗവുമേറി
ആനന്ദമനർഗ്ഗളം തികയും കടലിലെ
ആ നവ്യതരംഗത്തിൽ ലീലകളാടും ദിവ്യൻ
മാനസവിചാരത്തിൻ ചാരു സ്പർശമേല്ക്കാതെ
മാനവർക്കരുൾ നേടാൻ മുഴകീ തപസ്സിങ്കൽ
ഇന്ദ്രിയനിഗ്രഹത്താൽ പരിപാവനമായ
ചിന്മയവിദ്യകളിൽ ഹഠയോഗവും നേടി.
ക്രിയകൾ പലതിലും ‘സമ്യഗ്യോഗ’മേ ശ്രേഷ്ഠം
യമി“ഭൗതിക ബന്ധവസ്തി”യിൽ സിദ്ധിനേടി
“പ്ലാവിനി”, ‘കുംഭക’മെന്നുന്നതയോഗങ്ങളും
കോവിദ‘മുദ്ര’കളിൽ ‘മൂലബന്ധ’വും ദിവ്യൻ
മുഖ്യമായ് നിരന്തരം ശീലിച്ചു കലാലോലൻ
സംഖ്യമങ്ങുറപ്പിച്ചു, വൈദഗ്ദ്ധ്യം സമ്പാദിച്ചു
സന്യാസി ശ്രേഷ്ഠനെന്നുമാത്മാനുസന്ധാനത്താൽ
തന്നാത്മാവഖണ്ഡമാം ജ്ഞാനമെന്നതും പാർത്താൻ.
ആയതോ ജന്മാന്തരത്തിൽപ്രാപ്യമാണ,തിൻ മാർഗ്ഗം
വായുക്കൾ പ്രാണാപാനന്മാരുടെ യോജിപ്പുതാനു.
ശ്രേഷ്ഠമാം പ്രതിഭയും തത്ത്വജ്ഞാനവും മൂലം
ശ്രേഷ്ഠനാം മുനി ‘രാജ’യോഗത്തിൻ വരംനേടി
ഉന്നമായ് പരബ്രഹ്മം, ധനസ്സോ മഹത്താരം,
വന്ദ്യനാമാചാര്യനമാത്മാവാം ശരമെയ്തു.
വിദ്യാധിരാജസ്വാമി ബ്രഹ്മൈക്യം നേടീ വേലിൽ
വിദ്യാഭിരാമൻ നിത്യമാത്മാഭിരാമനു പരം.
ചട്ടമ്പിസ്വാമിനിത്യ സംതൃപ്തൻ മഹാ‘കവി’
കുട്ടികൾക്കകതാരിൽ കുട്ടുകാരനാം കുട്ടി
നമ്മഭാഷകന്മാരിൽ നമ്മഭാഷകൻ യമി
മാന്യന്മാർക്കിടയിലോ സമ്മാന്യൻ മഹാസിദ്ധൻ.
മഹാത്മാക്കൾ ചേർന്നൊന്നാൽ ചട്ടമ്പി മഹാത്മാവും
സന്യാസിസംഘത്തിലീ സന്യാസി സന്യാസിയും

വൈദ്യന്മാരിൽ വൈദ്യനും, യോഗികളിൽ യോഗിയും
സംഗീതജ്ഞന്മാർ മദ്ധ്യേയുന്നതൻ സംഗീതജ്ഞൻ
സംഗീതയന്ത്രംപോലെ വാദ്യോപകരണവും
കൈകാര്യം ചെയ്തീടുവാൻ പാടവമനന്യാദൃശം
ചിത്രകാരനാം സ്വാമി നമ്മചിത്രകാരനും
ചിത്രമെന്നേ ചൊല്ലാവൂ! എന്തുണ്ടങ്ങസാദ്ധ്യമായ്

ഏഴാം സർഗ്ഗം കഴിഞ്ഞു.

## സർഗ്ഗം VIII—ജീവിതരീതി.

— മഞ്ജരി —

വിസ്തൃതഫാലത്തിൽ ഭസ്മാമൃതം പൂശി
ശൗര്യം വഴിയും പുരികമാർന്നും
കാരുണ്യമോലുന്ന നേത്രോല്പലങ്ങളും
സാരള്യമൊത്ത നൂറമാനനവും.
മാറും കവിഞ്ഞുവിലസും വെൺശ്മശ്രുക്കൾ
ധാരാമധുരമാം വാക്സുധയും
പാരം വിശാല സുദൃഢമാം വക്ഷസ്സൂ-
മാജാനുലംബിയാം ബാഹുക്കളും
ആർക്കുമാനന്ദം ചൊരിയും ചെറുഗീതം
നേർക്കുന്നോരാശ്രയിക്കും ചിരിയും
വെള്ളവസ്ത്രത്താൽ സമാകർഷകം കായം
താളത്തിൻ പാകത്തിൽ മോതിരവും.
പ്രായത്തിനൊത്തുള്ള ശീലക്കുടയുമാ-
യായതിയാരോടും ലീലാലോലൻ
ലോകമേ തൻെറ തറവാട്ടുദിവ്യമാം
സ്നേഹമേ സ്വത്തു; ചരാചരങ്ങൾ
ആകവേയുററ സഹോദരൻ സ്വന്തമായ്
ഗേഹമേയില്ലൊ,രു ചങ്ങാതിയും
മാനത്തു പാടിപ്പറക്കും പറവപോ-
ലേനത്തിലെങ്ങും ചരിച്ചുകൊള്ളും
മിക്കപ്രദേശത്തും സ്വാമിക്കു സങ്കേതം
തക്കത്തിൽ നല്കുന്നു സജ്ജനങ്ങൾ
സാധു കൃഷീവലന്മാരുടെ വീട്ടിലും
സാധുത്വം കണ്ടങ്ങുതുഷ്ടിയേലും

മത്സ്യമാംസാദിപചിക്കമിടങ്ങളിൽ
താവളം കൊള്ളുവാൻ പോകാറില്ല
"തെങ്കിലേ വെള്ളം തൻ ചങ്കിലേ പോവുകിൽ
ചങ്കരനാനയും ചിങ്കിയാട്ടം"
മദ്യപൻമാരെയധിക്ഷേപിക്കാൻ സ്വാമി-
യിത്തരം ഗാനങ്ങളാലപിക്കും.
"മദ്യപാനാസക്തി സാമൂഹ്യക്ഷേമത്തെ-
യുദ്*ഗരിച്ചീട്ടു"മെന്നോതി സിദ്ധൻ.
നിത്യം നിരാഡംബരമായ ജീവിതം
സത്യപ്രപഞ്ചത്തിൻ ശീതളത്വം
പ്രാപഞ്ചികമായ സൗഖ്യത്തിൻ ഡംബര
മാപത്തിൻ ബീജമായ് സ്വാമികണ്ടു
രാജന്യൻ ശങ്കരൻ തമ്പിതന്നാതിഥ്യ-
മാജനസ്സ്നേഹി, നിരാകരിച്ചു
രാജഗോപാലാചാരിതൻ ക്ഷണത്തെയും
രാജയോഗിതള്ളിസ്സന്തുഷ്ടനായ്
സൗഖ്യത്തിൽ തുഷ്ടിയും ദാരിദ്ര്യ ദുഃഖവു-
മാഗമജ്ഞാനിക്കു തുല്യമോർത്താൽ
ബാല്യകാലത്തു നിരാഹാരനായ് വാണ
ശീലത്തിനിന്നും വിഷമമില്ല.
തണ്ണീരുയർന്നാലും താണാലും താമര
തിണ്ണമതിൻ മീതെ നില്ക്കുന്നില്ലേ!
എങ്ങുവസിച്ചാലും ഭോജനം കിട്ടിയാൽ
ചങ്ങാതികൾക്കതിന്നംശം നല്കും.
പട്ടി, യെറുമ്പു, മെലി, പൂച്ചയൊക്കവേ
ചട്ടമ്പിക്കുറ്റസുഹൃത്തുക്കൾ താൻ
സ്വാമിക്കു ഭോജനം ഹൃദ്യമായ്ത്തോന്നുവാൻ
താളും തകരയും ചേർന്നാൽ പാകം
അഭ്യംഗ സ്നാനവും സ്വാമി ശീലിച്ചില്ല
ശുശ്രൂഷയ്ക്കാൾക്കും വിഷമമില്ല.
ചാലേ, നിലത്തോ വെറും കട്ടിന്മേലായോ
ചേലിൽ മലർന്നുകിടക്കും യോഗി,
ബ്രഹ്മധ്യാനത്തിൽ നിരതനായ്ത്തൻ ശീർഷം
ചെമ്മേയിടം വലം വച്ചുരുട്ടും
അന്നേരമന്യൻെറ സാമീപ്യമേ രില്ല
സന്ന്യാസിയേകാഗ്രചിത്തനത്രേ.
ചൊന്നകിടപ്പിൽ വായിക്കേണ്ടും പുസ്തകം
മുട്ടുവള്ളയ്ക്കാതെ കൈയിൽച്ചേർത്തു്

* തള്ളിക്കളയുക

പുസ്തകമാട്ടും ചലനത്തിനൊപ്പിച്ചു
മസ്തകം ചായ്പും താൻ വായിച്ചീടും.
കാവിായാ, മററു ചിഹ്നങ്ങളോ കൂടാതെ
കേവലം മാമുനിയെങ്ങും തങ്ങി.
സംഭാഷണത്തിൻ സഹവാസരംഗത്തും
സാഭാവ്യമാം ഭ്രാതൃസ്നേഹം മാത്രം
ഒട്ടുസമയം രുചിരമാം നമ്മത്തിൽ
വിഷ്ടപശാന്തി രചിച്ചിരിക്കാം.
ഇഷ്ടത്താൽ കൂട്ടുക്കു പേരുകൊട്ടക്കാറു-
ണ്ടിഷ്ടമേയാക്കു മതിൽത്തോന്നിടു.
'കാരണവർ', 'കൊച്ചുകാരണവർ, 'കവി'
'ഭാഗവതർ' നല്ല 'പൊന്നുണ്ടയും
പിട്ടല്ലകേൾക്കിൽ 'രസച്ചരടം' ചൊല്ലും
ചട്ടമ്പിതൻ ഹൃത്തകന്മഷമാം.
സർവസാഹോദര്യം ദീക്ഷിച്ചു തുല്യത-
യുർവിയിലെങ്ങുമേ ഭവ്യൻ ചാർത്തി.
ജാതിസങ്കല്പത്തിൻ മാനദണ്ഡമാക്കാ-
നോതിയില്ലെങ്കും ജനനരംഗം
സ്വാമികൾ കണ്ടു ഗുണകമ്മമെപ്പോഴും
കാമ്യമായ്ക്കണ്ടു ശുചിത്വമെങ്ങും.
ചാന്നാന്മാരിസ്ളാങ്ങളെല്ലാവരിൽ നിന്നും
ചിന്മയനാർജിച്ചു വിദ്യ നേരിൽ
പൂവുകളേതിലും തേൻതുള്ളികണ്ടെത്തും
പൂത്തുമ്പികൾ, വർണ്ണഭേദം നോക്കാ.
ഈഴവഗേഹങ്ങളൊട്ടേറെ സ്വാമിജി
സ്വീയഗൃഹങ്ങളായ്ക്കണ്ടിരുന്നു.
കല്ലുവീട്ടിൽച്ചെന്നാലുണ്ടാകും സ്വാതന്ത്ര്യം
നല്ലപോലൊത്തു പെരുന്നെല്ലിയിൽ.
ശ്രീനാരായണഗുരുസ്വാമിയെയദ്ധന്യൻ
എന്റെ 'നാണ'നെന്നു ചൊല്ലുംമട്ടിൽ
ആശയത്തോടെ കുമാരനാശാനെയും
'എന്റെ തങ്കക്കുട'മെന്നും ചൊന്നാൻ.
എത്രയോ തുംഗമാം സ്നേഹപ്രകർഷമാ-
ണത്രയുമക്ഷരക്കൂട്ടം ചൊൽവൂ!
ലോകസംപൂജ്യന്മാരായ മഹാന്മാർക്കു
ലോഹ്യമാണെങ്കും ശിശുക്കളുമായ്
സ്വാമിജിയെന്നുമേ ബാലലോകത്തിന്റെ
നിർമ്മലസ്വാന്തമാം കോവിലികൽ
പഞ്ചാരപ്പുഞ്ചിരി ചെമ്മേ നിവേദിച്ചി-
ട്ടഞ്ചാതെ പുണ്യം സമാസാദിച്ചു.

പിഞ്ചോമനമക്കൾ യോഗിയെ ദർശിച്ചാൽ
ചാഞ്ചാടാനങ്ങോട്ടങ്ങാഞ്ഞു വീഴും.
ദുസ്സാദ്ധ്യമില്ലാതെ ഭീരുത്വമില്ലാതെ
തേഞ്ചോരിമുത്തുകൾ നോക്കിനില്ക്കും.
ദുശ്ശീലത്തിങ്കൽ പതിച്ചു തപിക്കുന്ന
കശ്മ*ലജാതർക്കും സദ്ഗുരുവിൻ
സദ്പരിലാളനം ലേശം ലഭിക്കുകിൽ
ഹൃദ്പരിവർത്തനം നേട്ടമാകും.
നാനാതരത്തിലുന്മേഷപ്രദമായ
കായികസംസ്കാരം നല്കും മട്ടിൽ
ബാലകലവിയിൽ വൃദ്ധനും പങ്കേറി-
യാലോലംതുള്ളി മുതുകിലേറും.
കുട്ടികൾ വെള്ളിമീശക്കമ്പിയിൽത്തൂങ്ങും
പൊട്ടെന്നങ്ങാനകളിക്കും ചേരും
ചട്ടമ്പിയാനന്ദമഗ്നനായ് തീരുമ്പോൾ
ചട്ടങ്ങളൊക്കെരസം വഴിയും.
അന്നൊരു നാട്ടിൽ കരപ്രധാനികൾക്കു
സന്ദർശനത്തിനു തക്കം കിട്ടി.
മാമുനിയന്നേരം ബാലകരൊന്നിച്ചു
കോമളലീലാ വിലോലനായി
മാനസോല്ലാസം പകർന്നങ്ങിരിക്കുമ്പോൾ
താനങ്ങുമാറിയാലെത്ര കഷ്ടം!
പിഞ്ചുഹൃദയത്തിൽ നൊമ്പരമുണ്ടാകും
തഞ്ചിത്തവുമേറെ വേദനിക്കും.
എന്ന നിദാനം താൻ കണ്ടു പിൻവാങ്ങാതെ
നന്ദനന്മാർക്കേകി നന്മരന്ദം.
കുട്ടികൾക്കൊപ്പം ലലനകൾക്കും യോഗി
ചിട്ടകൾ നല്കി ഗൃഹം ഭരിപ്പാൻ.
സ്വാമികളെങ്ങും സമഭാവന കാട്ടി
സാമമോതാ നല്ല; ചര്യകളിൽ
എങ്ങെപ്പോഴാകിലും താൻ നുകർന്നിടുന്ന
മംഗളം ചങ്ങാതിക്കും ലഭിക്കും.
ആരാനവർക്കൊരപകർഷം കാട്ടീടിൽ
ധീരനതിനെ പ്രതിഷേധിക്കും.
അന്നൊരുനാളിൽ പറവൂർ മജിസ്ട്രേട്ടാം
'ആണ്ടിപ്പിള്ള'യ്ക്കൊരതിഥിയായി
സദ്ഗുരു ചങ്ങാതിയും ചേർന്നു ചെന്നപ്പോൾ
സ്വീകരണം സ്വാമിക്കായിമാത്രം.

* കശ്മലം = പാപം

മംഗളകാംക്ഷിസുഹൃത്തിനെയും കൂട്ടി
മങ്ങാതെയാതിഥ്യം ശ്രേഷ്ഠമാക്കി
ഉച്ചയ്ക്കൂണിനു നേരമായ് വന്നപ്പോൾ
മച്ചകത്തായില രണ്ടു വച്ചു
ഒററയിലയാ വരാന്തയിൽ വച്ചപ്പോൾ
"പററില്ലാ, മൂന്നാൾക്കു രണ്ടിലയോ!"
സ്വാമിജി പോയീ വെളിയിലിലയുമായ്,
ആ മയം പൂണ്ട മജിസ്ട്രേട്ടുടൻ
ഒററയിലയും മെട്ടപ്പിച്ചകത്തിട്ടു
കുററമേററൊന്നിച്ചൂണും കഴിച്ചു.
മൂലൂർ കവീന്ദ്രനും ചട്ടമ്പിയെപ്പററി
പാലൂറും തൂമൊഴിയേവം ചൊല്വൂ:
"പുല്ലായ ശിഷ്യനെക്കൊണ്ടു വിരിപ്പിച്ചി-
'ട്ടപ്പനേ,യിങ്ങിരി' യെന്നു ചൊന്നാൻ
വാക്യാമൃതത്തിലെത്തേ നിന്നു മെൻകാതി-
ലേക്കിററു വീഴുന്നു മാമുനീന്ദ്ര."
സന്ന്യാസിമാരിൽ മികവും വിത്തേച്ഛാമുക്തൻ
ധന്യൻ ഭട്ടാരകനെത്രഭേദം·
സഞ്ചാരത്തിൽ പണം കൊണ്ടുപോകാറില്ല.
സഞ്ചയിച്ചീടാനും കൂട്ടാക്കില്ല.
യാത്രയിൽ ശിഷ്യർ പണാ കരുതും, ഗുരു-
വത്രയും ഭാരം കുറഞ്ഞു പോകും.
കോടനാട്ടുള്ള വനത്തിൽ തൊണ്ണൂറേക്കർ
*ഓടത്തിനുദ്യോഗസ്ഥൻ ചങ്ങാതി
പേരിൽ പതിച്ചുകൊടുത്തതു ചട്ടമ്പി
തൻപരിചാരകനായ് കൊടുത്താൻ·
ഇങ്ങു ധനലേശസ്പർശമേലാതുള്ള
മംഗലശാലികളാരു വേറെ?
പാപത്തിൻമൂലമായ് തീരുംധനമെന്നും
താപം ധനാശവളർത്തുമെന്നും
ലോകേശനെങ്ങും പ്രസംഗിച്ചതല്ലതു
ലോകാദർശത്തിനായാചരിച്ചു.
നൈഷ്ഠികബ്രഹ്മചര്യത്തിൽ മുഴുകിയ
പ്രേഷ്ഠയതിക്കു മഹാസിദ്ധികൾ
ഉൾക്കൊള്ളാനാൾക്കരുത്താത്മവീര്യാന്വിത-
മോക്കിൽ ലഭിച്ചതും നിഷ്ഠമൂലം.
താരുണ്യകാലത്തിൽ ലൗകികഭോഗത്തിൽ
പാരം നിരോധനം സാധിക്കുവാൻ

*ഓടം = തോട്ടം

ബുദ്ധിയും കായബലവും ലഭിച്ചതും
ശുദ്ധമാം ജീവിത നിഷ്ഠമൂലം.
സൗഹൃദമണ്ഡലം സ്വാമിക്കേററം കൃശം
സൗശീല്യബദ്ധരായൊട്ടു ശിഷ്യർ
    യോഗമാർഗ്ഗാന്വേഷണത്തിൽ താത്പര്യവും
വേദാന്തചിന്തയും ഗേഹസ്ഥർക്കും
ആകാമെന്നുള്ളൊരു തത്വം നിയമമായ്
ലോകർക്കു നല്കിനാൻ യോഗിവര്യൻ.
ആദർശമേതും പ്രചരിപ്പിക്കാനായി
വേദാന്തി തെല്ലുമേ യത്നിച്ചില്ല.
എങ്ങുമേ സംഘടനയ്ക്കു മുതിർന്നില്ല
രംഗംപ്രചാരണത്തിനുമില്ല.
എങ്ങും ഘടദീപംപോലെ പരിലസി-
ച്ചങ്ങൊട്ടും കാംക്ഷിച്ചില്ല പരസ്യം.
ചട്ടമ്പിക്കൊട്ടേറെ ശിഷ്യസമ്പത്തുണ്ട-
ങ്ങൊട്ടുപേർ ഗേഹസ്ഥരായുമുണ്ട്.
നാരായണഗുരുസ്വാമികൾ, ശ്രീനീല-
കണ്ഠതീർത്ഥപാദ സ്വാമികളും
തീർത്ഥപാദപരമഹംസ സ്വാമിയും
ഉത്തുംഗസ്ഥാനത്തു ലാലസിപ്പോർ.
ശിഷ്യന്മാരേററം പ്രശസ്തരായ്ത്തീർന്നപ്പോൾ
ശിഷ്ടനെ നേരിട്ടു പ്രാപിക്കാതെ
ശിഷ്യരിൽ നിന്നുപദേശം കൈക്കൊണ്ടവർ
ഗേഹസ്ഥ ശിഷ്യരായും പുകഴ്നാർ.
ശ്രീലനാം നാരായണഗുരുസ്വാമികൾ
ബാലസുബ്രഹ്മണ്യമന്ത്രം മൂലം
യോഗസിദ്ധിനേടി വിദ്യാധിരാജന്റെ
ശിഷ്യനും നവ്യസഹചരനും
എന്ന നിലയാർന്നിട്ടാധ്യാത്മിക ചിന്താ-
തത്പരനദ്വൈത മാർഗ്ഗഗാമി
ഈ മട്ടിൽ രണ്ടാളുമൊപ്പം മലനാട്ടിൽ
സംസ്കാരികവേദിയുദ്ധരിച്ചു.
ബ്രഹ്മാനന്ദ വിവേകാനന്ദമാഹാത്മ്യ-
മമ്മുനിമാരെങ്ങും വാഴ്ത്തിപ്പാടി.
കേരളഭൂമിയിൽ നവ്യപ്രകാശത്തിൻ
വാരൊളിയിങ്ങനെ വന്നുദിച്ചു.
ആദർശവാൻ, കവി, മേധാവി, സാധിഷ്ഠൻ,
യോഗി, മതാചാര്യനെന്നീവണ്ണം
വർണ്ണപ്പകിട്ടുകൾ വ്യാകീർണ്ണമായ്ക്കാട്ടും
നാരെയോഗീശ്വരൻ തൻ പ്രശസ്തി

സീമതടസ്സമായ്ത്തീരാതെ നാടാകെ-
യാമഞ്ജു തേജസ്സുപോയ് പരന്നു
ഈഴവർ തൊട്ടുള്ള ധഃസ്ഥിത വർഗ്ഗത്തെ
യാഴത്തിൽ നിന്നുദ്ധരിച്ചീടാനായ്
'അരുവിപ്പുറത്തു' പടുത്ത സംഘംവഴി
നരസഞ്ചയം മുന്നോട്ടാഞ്ഞുവന്നു.
ഗുരുസ്വാമിയെയാരും മാനിച്ചനുസരി-
ച്ചരുളപ്പാടെമ്പാടും മുഖരിതമായ്
ഈഴവവർഗ്ഗമിരുളിൽ നിന്നത്യര-
മുല്ക്കർഷത്തിൻ കാന്തിയാസ്വദിച്ചു.
ഇക്കാലസീമയിൽ യോഗീശ്വരനായി
ശ്രീ നീലകണ്ഠനാം തീർത്ഥപാദർ
പാണ്ഡിത്യയുക്തമാം വേദാന്തജ്ഞാനവും
ശുദ്ധമാം യൗഗിക ജീവിതവും
മിന്നുന്ന മഞ്ജുളൻ പേരാർന്ന സന്യാസി-
യുന്നതാദർശങ്ങൾ കാഴ്ചവച്ചു.
നായർ സമുദായോദ്ധാരണം ത്യാഗിതൻ
മായമെഴാത്ത നവോന്മേഷത്താൽ
അന്തരീക്ഷത്തെ സുരഭിലമാക്കുന്ന
ബന്ധുരാചാരങ്ങൾ നേടിയില്ല.
സ്വാമിതൻ പാണ്ഡിത്യധേനു ചുരത്തിയ
വിജ്ഞാനമെങ്ങുമൊഴുക്കി വേഗം
ഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടജ്ഞാനക്കൂരിരുൾ
നിർമ്മാർജനം ചെയ്യാൻ യത്നമായി
താണനിരയിലെ സാധാരണക്കാരി
'ലാചാരപദ്ധതി' നാമ്പിട്ടില്ല.
ഉത്തമഭക്തനാം തീർത്ഥപാദൻ തൻെറ
'തീർത്ഥനമസ്കാരം' വിശ്രുതം താൻ
ദൂരെ ഗുരുവിൻെറ ദർശനമാത്രയിൽ
സാഷ്ടാംഗമാം നമസ്കാരം കൊണ്ടു്
നിത്യഗുരു പൂജ ചെയ്വതിൽ തീർത്ഥരെ-
യത്യന്തമുന്നതനായിക്കാണാം
തീർത്ഥപാദപരമഹംസരെന്നെന്നും
കീർത്തി പരത്തിയ ശിഷ്യോത്തംസം
രണ്ടു പുഷ്പങ്ങളർപ്പിച്ചു സ്വവൃത്തിയിൽ
സാമുദായികം മതപരവും.
വാഴൂരെമണ്ണിലൊരാശ്രമപ്പൂവല്ലി-
യേഴൂരിലും കാന്തി പാറും മട്ടിൽ
സ്ഥാപിച്ചതിങ്കൽ പ്രചാരണതന്ത്രവും
സംഘടനാമന്ത്ര പീയൂഷവും.

ഒപ്പം തളിച്ചതിൽ, പുഷ്ടമാം സൗരഭം
ചില്ലുമാൻ നല്കിയ പാൽക്കടലായ്
കർമ്മപരിപാടിക്കാക്കം വളർത്തുന്ന
നിർമ്മലസേവന രംഗമാക്കി
ചട്ടമ്പിസ്വാമിതന്നിംഗിതമാകവേ
ചിട്ടയോടേററതും തീർത്ഥപാദർ.
തൻഗുരുവിൻെറയാദർശം പ്രയോഗിപ്പാൻ
കേന്ദ്രമായ് വേണ്ടൊരു സ്ഥാപനവും
ആവശ്യമായ്ക്കണ്ടു സ്വാമി, സദാനന്ദ-
യോഗിയെക്കണ്ടാശയം പകർന്നു.
സംയുക്തഹൈന്ദവ സംഘടനയ്ക്കായി-
ട്ടുത്സാഹിച്ചെങ്കിലുമെന്തു കൊണ്ടോ
അച്ചെടി പൂവണിയാതെ മുരടിച്ചു
മച്ചകത്തെങ്ങോ മറഞ്ഞുപോയി
സ്വാമിതൻ സന്തതസാഹചര്യത്തിനും
ബാഹ്യപരിചരണത്തിനുമായ്
ആത്മഗുരുവിൻ നിഴൽ പോലെവിടെയും.
കാണ്മതു പത്മനാഭപ്പണിക്കർ.
ശിഷ്യൻെറയാലയം 'കല്ലറയ്ക്കൽ' ശ്രീലം
നാസ്യസങ്കേതം പവനലോലം
സ്വാമികൾ വിശ്രാന്തിക്കേററവും വിശ്രുത-
മാത്മാർത്ഥമായുള്ള ശുശ്രൂഷയും.
ഭവ്യൻെറ ഭാര്യയാമമ്മാളുവമ്മയും
ദിവ്യസപര്യവ്രതമായ്ക്കണ്ടു.
എന്താണെന്നാലും ഫലം പണിക്കർക്കെന്തു
ചിന്തിച്ചാൽ ഭൗതികത്തിൻെറ മിന്നൽ
ഒട്ടേറെ ശ്രേഷ്ഠശിഷ്യന്മാരെ നേടുവാൻ
ചട്ടമ്പിക്കാത്മമാർഗ്ഗം തെളിഞ്ഞു.
രാമാനന്ദസ്വാമി വേദാന്തസാഗര-
മാമോദപൂർവം നുകർന്ന ധന്യൻ
പുത്തൻ കുരിശിൽ മഠാധിപതിയായി,
പൂർവാശ്രമത്തിലൊരുദ്യോഗസ്ഥൻ.
നന്ത്യാരുവീട്ടിൽ പരമേശ്വരൻപിള്ള
ഡോക്ടർ ശ്രീ കെ. ജി. ഗോപാലപിള്ള
ആണ്ടിപ്പിള്ള മജിസ്ട്രേട്ടെന്നയോഗിയും
ഭക്തോത്തംസം ശിവരാമപിള്ള
ഭക്തൻ ശ്രീകണ്ഠേശ്വരത്തു വളർത്തിയ
ശുദ്ധഭജനമഠത്തിൽ സ്വാമി
വേദാന്തവ്യാഖ്യാനത്തോടു കലാരസം
പ്രാദുർഭവിപ്പിച്ചതെത്ര രമ്യം!

തച്ചുടയക്കൈമ ളാറമ്പുള വൈദ്യൻ
പന്നിശ്ശേരി നാണുപിള്ളയേവം.
സേവിച്ച ശിഷ്യപ്രശിഷ്യന്മാരെങ്കിലും
സ്വാമി, ജലത്തിലെപ്പത്മ പത്രം.
സർവാന്തര്യാമിയാമാത്മാവൊന്നേ, യതിൻ
ബാഹ്യസ്ഫുർണമിങ്ങെങ്ങും കാണ്മൂ.
എന്ന മഹത്തത്ത്വമാക്കും വിശദമായ്
മന്നിൽ പരത്തീ ഭട്ടാരസ്വാമി
ദിവ്യൻ ഭേദം കൂടാതൊന്നായിട്ടർശിച്ചു
ഭവ്യമായ് പട്ടി-പശുക്കളെയും
മാനുഷനൊപ്പം ചെറുപ്രാണിജാലവും
പ്രാണികൾ സിദ്ധനെയുമപ്പോലെ
"ജീവകാരുണ്യ നിരൂപണ"മെന്നൊരു
ഭാവപ്രദീപ്തമാം കൊച്ചുഗ്രന്ഥം
ഹിംസയെ പ്പാപമായ് സ്ഥാപിച്ചുകൊണ്ടങ്ങു
സഞ്ചയിച്ചുള്ളതുമെത്ര ഹൃദ്യം!
ജീവൻ പ്രിയമെന്നാലാരും ഹിംസിക്കാതെ
പോവുമഹിംസയെ ത്തേടിയെങ്ങും
ജീവികൾ കാരുണ്യ മർഹിക്കുന്നെന്നല്ല,
ജീവൻ വിലയുള്ളതെന്നും നേരിൽ
ഊന്നിപ്പറഞ്ഞു മാത്രമോ സ്വാമികൾ
തന്നിലാത്തത്വം പകർത്തിക്കാട്ടി.
"പണ്ഡിതന്മാരേത്തു മൊപ്പം ദർശിപ്പ"തായ്
പാണ്ഡിത്യഹീനൻ ജനത്തെക്കാട്ടി·
സർവചരാചര രഞ്ജകനാകയാൽ
ദിവ്യൻ ഭീരുത്വമറിഞ്ഞിട്ടില്ല
"സ്നേഹമാണൂഴിയിൽ സാരവത്തെ"ന്നുള്ള
ലോകതത്വം തൻെറ ലീലയാക്കി.
കൊല്ലാനുഴറുന്ന ഹിംസ്രമൃഗമാട്ടെ,
തല്ലാനായും മദ്യപാനിയാട്ടെ,
സ്വാമിയടുത്തെന്നാൽ പൂച്ചയെക്കാൾ പാവ-
മോമനമക്കളുമച്ഛനും പോൽ.
സാകാരോപാസന ചെയ്വതിൽ സ്വാമികൾ
സാക്ഷാ'ലഹ'മെന്നതെന്തെന്നോതി.
മന്ത്രദീക്ഷ നല്കി ശിഷ്യർക്കുപാസിത-
ദേവതാരൂപവും കാട്ടി നേരിൽ.
ശ്രീ സുബ്രഹ്മണ്യനും ശ്രീ ബാലാദേവിയു-
മാരാധ്യരായെന്നും സ്വാമിജിക്ക്.
ദേവീപൂജയ്ക്കായി ശിഷ്യർക്കു നല്കിയ
"ശ്രീചക്രപൂജാകല്പം" പ്രസിദ്ധം

“ബാലാപൂജാകല്പ”മെന്ന വിധിയും താൻ
ലോകർക്കു പൂജാവിധിയായ് നല്കി.
സ്വാമി മലയാളം സംസ്കൃതവും തമി-
ഴെന്നിവയിലവഗാഹം നേടി
‘ഖുർ-ആൻ’ പഠിക്കുവാൻ സിദ്ധനറബിയു-
മാമോദപൂർവം പഠിച്ചാൻ വേഗം
ആശയമൊട്ടുഗ്രഹിച്ചാലജ്ഞാതമാം
ഭാഷയും മേധയിൽ ചേർന്നു നില്ക്കും.
പൃത്തേഴം രാമമേനോനൊന്നൊരു സംഭവം
ചിത്തം തെളിഞ്ഞെന്നും ചൊല്ലീട്ടുണ്ട്.
‘ടെന്നിസൻ’ പാടിയ കാവ്യഭാഗമല്പം
മേനോൻ വായിച്ചു രസിച്ചിരിക്കെ.
ചില്ക്കാതലാം സ്വാമി ചെന്നങ്ങുകേറിനാൻ
സല്ക്കാരവ്യഗ്രനായ് വീട്ടുകാരൻ
സ്വാമി“ക്കാംഗ്ലേയ”മാം കാവ്യം സ്വദിക്കുവാ-
നാമോദം തിങ്ങിയനേരം; മേനോൻ
വായിച്ചഭാഗം വിശദീകരിച്ചിട്ടു,
ചൊല്ലാൻ കഴിയുമോ” എന്നാരാഞ്ഞു.
സ്വാമി “ശ്രമിക്കാ”മെന്നാമുഖത്തോടുടൻ
സാമാന്യരാഗത്തിൽ ചൊല്ലി ‘ഭാഗം’
സത്യം സാക്ഷാത്കരിച്ചിട്ടുള്ളവർക്കെങ്ങും
തത്വത്തിൽ ഭാഷാ-കാലങ്ങളില്ല
ലോകം കളിസ്ഥലമായ്ക്കണ്ട യോഗിക്കു
മോഹിച്ചതെല്ലാം വിനോദമത്രേ
ചിന്താപരമാം ഗവേഷണമാർഗ്ഗത്തി-
ലെന്തെല്ലാമാപ്രാജ്ഞൻ കണ്ടെടുത്തു!
ആദിയിൽ സ്വാമി രചിച്ച കൃതി തമിഴ്-
വാണിയിലാണതു “മാദിഭാഷ”
എങ്കിലും ധീമാനതൊട്ടൊക്കെയന്ത്യത്തിൽ
ഭാഷാന്തരം ചെയ്തു കാട്ടിത്തന്നു.
ആദിഭാഷയെന്നാൽ “തായ്മൊഴി”യെന്നതു
മാതൃഭാഷയായിക്കല്പിച്ചിടാം
ആദിജനതതന്നുല്പത്തിദേഷ്യയിൽ
കന്യാകുമാരിക്കു തെക്കുമാറി
ഊഹിച്ചാലിന്നും ചരിത്രത്തിൽപ്പെട്ടുള്ള
ഭാഗം “കുമാരിക്കോടാ”യിരിക്കാം,
അന്നവിടുള്ള ‘പറളി’ നദിയുടെ
മഞ്ജിമയിന്നും മറഞ്ഞിട്ടില്ല.
സൂര്യോദയത്തിനുമസ്തമനത്തിനും
വാരൊളിചേർപ്പതാ സ്ഥാനമല്ലോ

ആ നിലയ്ക്കാദിമഭ്രമിയും മാനവ-
ജന്മവും കല്പിക്കാമാദിഭ്രുവിൽ.
'തായ്മൊഴി' പിന്നീട്ട ചൊല്ലിച്ചുരുങ്ങീട്ടു
നാട്ടിൽപ്പുരക്കെത്തമിഴായ് മാറി.
ഭാഷയെന്നർത്ഥത്തെപ്പേറും 'തമിഴി'നെ
ഭാഷയിലാദിമമായ്ക്കരുതാം
ചട്ടമ്പിയിങ്ങനെയെന്തെന്തു വിജ്ഞാന
രത്നത്തിൻ രാശികൾ ധീരമായി
മാനുഷരാശിക്കു മാധുര്യമായ്ത്തീരാൻ
ആനന്ദാത്മാവിൽ കിരണമായി
നാട്ടിൽ വിതറിക്കളിച്ചുചിരിച്ചെന്നു
ചിട്ട വച്ചുൻപാർന്നു പാഠമാക്കാം.
"ഹിംസയെ വർജിച്ചു മാനവൻ ജീവിക്കിൽ
വിശ്വം കൃപാപൂർണ്ണം" ചൊന്നാൻ സിദ്ധൻ.

എട്ടാം സർഗ്ഗം കഴിഞ്ഞു.

## സർഗ്ഗം IX — പ്രാചീന മലയാളം

(മഞ്ജരി)

സിദ്ധനാം ദേശികൻ ദേശസഞ്ചാരത്താ-
ലുത്തരദേശത്തു കാന്തി പൂശി.
ദക്ഷിണദേശത്തും സാമൂഹ്യാചാരത്തിൽ
ഉൽക്ഷിപ്തമായൊരു നവ്യകാന്തി.
ഓളം വെട്ടിപ്പൊങ്ങുന്നോരഭിവൃദ്ധിതൻ
നാളമായ് മിന്നും സമുദായങ്ങൾ
നായരുമീഴവരുമൊപ്പം സാമൂഹ്യ-
നായകന്മാരാൽ സമുദ്ധൃതരായ്.
സീ. കൃഷ്ണപിള്ള സമുദായോത്തേജകൻ
നായർക്കു നായകനായ് ലസിച്ചു
എന്നാലും നേതൃത്വബാഹുല്യം ഭിന്നമാം
സന്നാഹത്തിൻകീഴിൽപെട്ടു നിന്നു.
ഒററക്കൊടിക്കീഴിൽ സ്വസ്ഥമായൊന്നിക്കാൻ
ഉററവർപോലും പരുങ്ങി നിന്നു.
ഈഴവരിന്നു ശ്രീനാരായണധർമ്മം
യോഗമായ് കൈക്കൊണ്ടു സംഘടിച്ചു

ജീവിതശുദ്ധിയും ത്യാഗവും കർമ്മവും
മൂർത്തിമത്താംയോഗി ചൊന്ന മാർഗ്ഗം
അംഗീകരിച്ച സമുദായരംഗത്തു
തുംഗമാം ശക്തി പരിലസിച്ചു.
എസ്സെൻഡീപി യോഗകല്പ വൃക്ഷച്ഛായ
നിസ്സീമമാർത്തർക്കങ്ങാലംബമായ്.
ബ്രഹ്മനിഷ്ഠാമഠ സ്ഥാപനമാത്രത്തിൽ
ചെമ്മേ സദാനന്ദസ്വാമി നാട്ടിൽ
നായന്മാർ ചേരികൾ മാറിപ്പുരോഗതി
നേടുവാൻ സന്ദേശം പാകി മോദാൽ
ചട്ടമ്പിസ്വാമിയെയന്നു സമുദായ-
ചട്ടങ്ങൾക്കാചാര്യനായിക്കണ്ടു.
വൈദുഷ്യം വാഗ്വൈഭവം സംഘനേതൃത്വ-
മാദരമെന്നിവയ്ക്കാലയമാം
ധന്യൻ സദാനന്ദസ്വാമി തലസ്ഥാന-
ത്തുന്നതമാമുന്മേഷം ചമച്ചു.
സാമൂഹ്യക്ഷേമ മഠങ്ങൾ പലേടത്തു-
മാമോദത്തിന്നുദയം കുറിച്ചു.
എങ്ങുമധികാരസമ്പന്നന്മാർ ചേർന്നു,
മങ്ങാതെ ഹിന്ദുമതം പുലർത്താൻ.
അത്തവ്വിൽ ശാരദവാനത്തിരുളേററാൻ
തത്തിക്കയറി യജ്ഞാനിവൃന്ദം;
സ്വാമിതന്നുത്സാഹം മന്ദീഭവിച്ചാലും
കാമിതം മേലിൽ ഫലിച്ചു ചേലിൽ
എപ്പൊഴുംതൻ സമുദായത്തിന്നുൽകർഷ
മുൾപ്പൂവിൻ ജ്യോതിസ്സായ്പ്പാർത്താൻ ധന്യൻ.
മങ്ഗളാത്മാവിൻ പ്രഭാഷണചാതുരി
സംഘടനാശേഷിക്കാത്മ ബന്ധു.
അന്നത്തെക്കാർകൊണ്ടൽ വീശാതിരുന്നെങ്കിൽ
ഇന്നെത്ര ബന്ധുരം ഹൈന്ദവൈക്യം!
ചട്ടമ്പിസ്വാമി സമുദായാചാര്യനാ
യൊട്ടുനാൾ വന്നു പ്രതിഷ്ഠയേല്ക്കാൻ.
നായർപ്രമാണികൾ ചെയ്തശ്രമത്തിനു
തുമൊഴിയേററം പ്രതികൂലമായ്:
“നാരായവേരററു നില്ക്കും സമുദായ-
മാരുദ്ധരിച്ചാലും നേരിലാമോ?
അങ്ങനെ നേതൃത്വം സ്വാമി നിരാകരി-
ച്ചിംഗിതം ശിഷ്യനിലർപ്പിച്ചപ്പോൾ
തീർത്ഥപാദസ്വാമി തീർത്തും പഴകിയ
നീതികൾ മാററി നവീനമായി

ആചാരപദ്ധതിക്കസ്തിവാരമിട്ട,
ആചാര്യനെ വാഴ്ത്തി സജ്ജനങ്ങൾ.
ശ്രീലനാം ശിഷ്യൻെറചര്യകൾ ലാഘവ
മേലുവാനായ്ത്തനാം സദ്ഗുരുവും
ചിന്തയും ഗ്രന്ഥപരിചയവും ചേർത്തു
ചന്തമെഴും പ്രജ്ഞാദീപം കാട്ടി
വന്ദ്യൻ 'പ്രാചീനമലയാള'മെന്നുള്ള
മൂന്നു ഭാഗങ്ങളിൽ തീരും ഗ്രന്ഥം
സഞ്ചാരവേളകളിൽ സൗകര്യം പോലെ
സഞ്ചയിച്ചുല്പിച്ചാനൊട്ട പേരെ.
ഗ്രന്ഥം രണ്ടും മൂന്നും ഭാഗങ്ങളച്ചിടാ-
തന്ധക്രപത്തിലങ്ങാണ്ടുപോയി
ഒന്നാം ഭാഗം വെളിച്ചത്തുവന്നായതിൽ
കന്നലനാടിൻ ചരിത്രഭാഗം
നേരാം വഴിക്കതാൻ നല്പനിറം പൂശി-
യാരാലുമാരാധ്യമായ് തെളിച്ചു.
കേരളരാജ്യത്തിൽ നായർക്കെല്ലാം സ്ഥാന-
മാരമ്യഗ്രന്ഥത്തിൽ കാട്ടി സിദ്ധൻ.
നമ്പൂരി,യെമ്പ്രാനും പോററിയും സത്യത്തിൽ
നായർ താനെന്നതു രണ്ടാംഭാഗം
ഉച്ചത്തിൽ ചൊല്ലുന്നു സംസ്കൃതഗ്രന്ഥങ്ങ-
ളിച്ചൊന്ന വസ്തുതയ്ക്കാലംബവും.
പ്രാമാണികവചസ്സേതുമാധാരമായ്
മാമുനി തേടുന്നു യുക്തിയുക്തം.
ബുദ്ധിക്ക ലബ്ധമാമഭ്യാസപാടവം
സിദ്ധാന്ത ഹേമത്തിൻ സൗരഭ്യം താൻ.
പ്രാചീനകേരളം പത്തായ് പകുത്തിട്ട
മേചകകാന്തി വരച്ചുചാർത്തി
കേരളമിപ്രപഞ്ചത്തോടൊപ്പം സൃഷ്ട-
മാരണക്കായ് രാമൻ സൃഷ്ടിച്ചില്ല
കേരളമാഹാത്മ്യം സഹ്യാദ്രിഖണ്ഡവും
കേരളോല്പത്തിയീ ഗ്രന്ഥങ്ങളും.
ഉദ്ധരിച്ചുത്തുംഗധീമാനാം ചട്ടമ്പി
യിദ്ധരയിൽ നായർക്കുള്ള സ്ഥാനം
പ്രാമാണികമായി പാരമ്പര്യങ്ങളും
സാമാന്യജീവിതത്തോതും[1] കാട്ടി
നന്നായ് ഗവേഷണം ചെയ്തിട്ടനുമാന-
രീതിയിൽ ധീരമായ് മുന്നേറുന്നു.

I ജീവിത + തോതു് = ജീവിതത്തോതു്.

എന്തിനധികമീയന്തണജാതിക്കീ
ബന്ധുരദേശത്തിലെന്തു ബന്ധം!
ചട്ടമ്പി തന്റെ ഗവേഷണഗ്രന്ഥത്തി-
ലൗൽകൃഷ്ട്യം നായർക്കു സ്ഥാപിക്കുന്നു.
ബ്രഹ്മതത്വോപദേശം ലഭിച്ചുള്ളോരു
ധർമ്മജ്ഞൻ ഭാർഗ്ഗവൻ പാപിയാമോ?
അപ്പോൾ പാപപരിഹാരത്തിനായിട്ടു
ചില്പുമാൻ ഭൂദാനം ചെയ്യേണ്ടല്ലോ.
ദാനസ്വീകാരത്താൽ പാതിത്യം വന്നോർക്കു
ദാനത്തിനർഹതയില്ലതാനും
അങ്ങനെ കേരള സൃഷ്ടിയും ദാനവും
മങ്ങലേശിപ്പോയ കമ്മട്ടം താൻ
നായന്മാർ നാടിന്നുടയോരെന്നുള്ളൊരു
കാര്യം പ്രതിപാദ്യമായ്ത്തീരുമ്പോൾ
ഭട്ടാരകസ്വാമിയെത്രയോ രത്നങ്ങൾ
ചിട്ടയായിങ്ങു നിരത്തിവയ്പൂ!
നാഗാരാധനയാൽ നാഗന്മാരായ്‌വരാം
നാഗർ നഗത്തെസ്സംബന്ധിച്ചാകാം.
പർവതമാണു നഗമെങ്കിൽ ഭാരത-
മുർവിയിൽപ്രാന്തം നിറഞ്ഞതല്ലേ?
നാഗന്മാർ നൂനം മലയോരദേശത്തു
യോഗം ചേർന്നൊന്നോ വസിക്കമൂലം
ദേശാധിപത്യത്താൽ നാകന്മാരായിട്ടും
പാരമ്പര്യത്തിലോ "നായന്മാരും"
കാലചക്രത്തിൻ ഗതിയിൽ മലയാള
നാടിനു നായന്മാർ നാഥരായി
വസ്തുതയാകെപ്പൊതിഞ്ഞ മൂടുപടം
നിസ്തുലപ്രജ്ഞയാൽ യോഗിവര്യൻ
മാററിത്തെളിച്ചപ്പോൾ പൂർവസംസ്കാരത്തി-
ന്നീററില്ലം പുണ്യകേദാരമായി.
ഗ്രന്ഥം വിശദമായ്ക്കാട്ടുന്ന തേജസ്സിൻ
ചന്തം സമാസ്വാദ്യമാകും നിത്യം.
"ഭാർഗ്ഗവനില്ല മലയാളത്തിൽ ബന്ധം
മാർഗ്ഗം പലതും പരിശോധിച്ചാൽ
ദേശം, കുടികൾ, സർക്കാർ, സാമന്തന്മാരും,
ദേവസ്വം, രാജാക്കൾ, ധർമ്മമം,
യാതൊന്നും ഭൂസുരന്മാർക്കോ ഭൃഗുരാമ-
വൈഭവത്തിന്നോ തെളിഞ്ഞിട്ടില്ല.
നായന്മാർക്കാരാനും സ്ഥാനമാനം നല്കി-
യാചരിച്ചെങ്കിലതന്തണന്നോ?

രാമനോ അല്ലെന്നു സ്വാമികല്പിക്കുമ്പോൾ
ക്ഷേത്രാചാരങ്ങളിൽ നായർ മുൻപിൽ.
കേരളഭൂസുരനാൽ നായർ വന്ദ്യനായ്–
ത്തീരുവോരാചാരമെങ്ങു പൂഴ്ത്താൻ?
ഒന്നുമേ സ്വാമി വിഭാവനം ചെയ്തല്ല
ചൊന്നതു, പൂർവോക്തമുദ്ധരിച്ചാം.
എങ്ങനെയീ "മലയാള" പദത്തിനോ–
ടങ്ങവർ "ബ്രാഹ്മണ" വാക്കു ചേർത്തു?
രണ്ടുഭാഷയ്ക്കും വിഭിന്ന കുടുംബമാ–
ണെന്നോ സന്ദേഹമതുകേട്ടാർക്കും?
എങ്ങനെ ബ്രാഹ്മണരിങ്ങുവന്നെന്നതു
ശങ്കിയാതാർക്കും പഠിക്കാമല്ലോ.
കേരളഭൂമി ഭരിക്കുവാനീനാട്ടിൽ
ധീരന്മാർ പാടവശാലികളും.
സദ്ഗുണസമ്പന്നന്മാരും സദാചാര
വല്ഗുഗതികളും വാണിടുമ്പോൾ
ദാരിദ്ര്യം കാർന്നു നടയാടിവീഴുവോർ
പാരം വിശപ്പിനു ശാന്തിനേടാൻ
കൂട്ടത്തോടെയിന്നും വന്നുപോകാറുള്ള
നാട്ടുകാർക്കൊപ്പം കടന്നുവന്ന
പാളത്താറും പിൻകുടുമ്മയും പുണ്ഡ്രവും
തോളിലെ മാറാപ്പും ചേർന്നകൂട്ടർ
പിന്നിൽ പിന്നിൽ വന്നു സൂത്രങ്ങളോതുമ്പോൾ
നാട്ടുകാരെത്ര തുരത്തിവിട്ടു!
എന്നിട്ടും കൗശലക്കാരവർ മന്ത്രവും
തന്ത്രവും സംസ്കൃതഭാഷണവും.
ഭംഗിയിൽ കൊഞ്ചി 'മര*ാള' മനോഹര–
രംഗത്തിൽ പ്രീതിയും കൈവരിച്ചു.
തന്ത്രജ്ഞരിങ്ങനെ താവളസ്ഥാനം ക–
ണ്ടിന്ദ്രജാലങ്ങൾ പലതും കാട്ടി.
മേൽകോയ്മയായി 'മലയാള ബ്രാഹ്മണർ'
മേല്ക്കുമേൽ സ്ഥാനമാനം ധരിച്ചു.
എത്ര തികഞ്ഞാലും സംയുക്ത ഭാഷതൻ
കൃത്രിമഭാവം ധരിക്കാമല്ലോ.
തന്നത്താനുള്ള ബഹുമതിയാർജിച്ചു
'വന്നവരെ'ങ്ങും വിലസിമേന്മേൽ
കേരളമെങ്ങനെയുണ്ടായെന്നാരാഞ്ഞാ–
ലാരും കടൽവയ്പ്പെന്നോതും നൂനം

* വഞ്ചന നിറഞ്ഞ

കേരള മാഹാത്മ്യം കേരളോല്പത്തിയും
വാരുററ ലക്ഷണം ചൊന്നീടുന്നു.
"കേരളം–യ[1]ദ്, ഭ[2]ക, രളതി" യെന്നുണ്ടൊരു
സാരവത്തായ വചനം ശാന്തം.
അക്കടൽ വയ്പ്പിനു മുൻപു മലംഭാവം
കൈക്കൊണ്ട നാഥന്മാർ പില്ക്കാലത്തും
മണ്ണിന്നുടയോരും കൈവശക്കാരുമായ്
തിണ്ണം വിളങ്ങിയതത്ഥവത്താം.
നാകന്മാരെപ്പോഴും ശൂരന്മാർ ധർമ്മികൾ
യോഗികളൗദാര്യശീലന്മാരും.
ഏററവും കായബലമുള്ളോർ യോദ്ധാക്കൾ
ദുർജനനിന്ദകരഭ്യാസികൾ.
കല്ലേറും, ചാട്ടം മറിച്ചിലും മർമ്മവും
വില്ലു–വാളൊപ്പം പഠിച്ചിട്ടുള്ളോർ
കള്ളം പറയാതെ ദാനശൗണ്ഡന്മാരാ
യീശ്വരാരാധനാ തല്പരരായ്.
മദ്യവും മാംസവും മൽസ്യവും വേണ്ടാതെ–
യന്യസ്ത്രീചിന്തമുളച്ചിടാതെ
ജ്ഞാനികളിൽ മുററും വിശ്വാസം വർദ്ധിച്ചു
നീതിപുലത്തിയീ ദേശം വാണു.
നോക്കിൽ ഗുണകർമ്മ നിർണ്ണയമാർഗ്ഗത്തി
ലുത്തമസ്ഥാനത്തിനർഹരുണ്ടാം.
അല്ലാതെ ജന്മം കൊണ്ടാരാണു ബ്രാഹ്മണ
നുത്തമകർമ്മികളെങ്ങും കാണാം.
ആസ്ഥിതിപോകട്ടെ ശൂദ്രനെയാർ കണ്ടു?
ശൂദ്രത്വം മാനവർക്കെങ്ങു കിട്ടി?
കേരളനാട്ടിലെയാചാര മര്യാദ
നേരെ വിളിക്കുന്ന സംബോധന.
വസ്തു കൈമാറും പ്രമാണവും ശോധിക്കാം.
ശൂദ്രശബ്ദത്തിൻ പ്രസക്തിയെന്തേ?
നല്ല മലയാംപദങ്ങൾ തിളങ്ങുമ്പോൾ
വല്ലോരും സംസ്കൃതം പേറിടുമോ?
മുമ്പീനാലുള്ള പ്രമാണങ്ങൾ, സംബുദ്ധി–
യെന്നിവ നോക്കിയാൽ കാണുന്നതും

* – (1 യാതൊന്നു്) (2 കേ = ജലേ) (3 രളതി = രാജതി)

യാതൊന്നു വെള്ളത്തിൽ ശോഭിക്കുന്നുവോ അതു കേരളം

[ക്രോ: കേ: P. 81]

കേട്ടുകേഴ്‌വിക്കു നിരക്കുന്നതുമെല്ലാം
പിട്ടല്ല 'നായരെ'ന്നുള്ള നാമം.
ശൂദ്രനെന്നുള്ളതോ സാംസ്കൃതസംജ്ഞയാ-
ണാർദ്രമാം ദ്രാവിഡമുള്ള നാട്ടിൽ
ശൂദ്രശബ്ദത്തിന്റെയർത്ഥം ബോധിക്കുവാൻ
ശാസ്ത്രംശോധിക്കുന്നു സിദ്ധയോഗി.
വർണ്ണത്തിൽ നാലാമതായ് നില്ക്കും ശൂദ്രനു
നിർണ്ണയം മാറുള്ളോർക്കൊപ്പം നില്ക്കാൻ
ബുദ്ധിയില്ലായ്കയാൽ ശോകിച്ചുമേവുന്നോൻ
ബദ്ധനായ് ശോകിക്കുംമട്ടിലെന്നും
താഴ്ന്നനിലവാരം പൂണ്ടുന്നോനാണെന്നും
കഷ്ടിച്ചുരൂപം വരുത്തിനാട്ടിൽ.
എന്തിനീച്ചെപ്പടിവിദ്യകൾ കാട്ടീട്ടു
സന്തുഷ്ടികൊണ്ടഭിഷേകം ചെയ്‌വൂ!
ചാതുർവർണ്ണ്യത്തിലെയോരോരോ വർണ്ണവും
വ്യക്തിഗതമായി മാറിക്കാണും.
ജാതി-തൊഴിൽഗുണമാശ്രയിച്ചെന്നാകി-
ലോതിടാം ജന്മത്തിലെന്തു ജാതി?
ബ്രാഹ്മണനോരോരോ ദേശത്തും ബദ്ധനായ്
ചര്യകളെമ്പാടും മാറുന്നില്ലേ?
ഗൂർജരദേശികർ തോൽവെള്ളംസേവിപ്പോർ
ദാസീഗമനക്കാർ ദാക്ഷിണാത്യർ
കർണാടദേശത്തു പല്ലുതേയ്പില്ലെങ്കിൽ
കാശ്മീരത്തിങ്കലലക്കജോലി
തെലംഗദേശത്തു ഗോവാഹനമെങ്കിൽ
ദ്രാവിഡനാട്ടിൽ പഴഞ്ചോറുണ്ണാം.
ഗൂർജരസ്ത്രീകൾക്കു മേല്കച്ചപാടില്ല
വൈധവ്യംകാട്ടാനോ റൗക്കവേണം.
എന്തിനധികം ദോഷങ്ങൾ നിരത്തണം
ചന്തത്തിലാകവേയിങ്ങു മാററി.
മുൻചൊന്നമാതിരിയാഹാരമോഹിക-
ളഞ്ചാതെ മാറാപ്പും ഭേസി വന്നോർ
വേഷവും ഭാവവുമപ്പപ്പോൾ കൈമാറി-
യാശ്രിതരക്ഷകരെസ്സേവിച്ചു.
തക്കം പോലായവർ ദാസ്യത്തിൽ ജീവിച്ചു
മിക്കവർ ക്ഷുദ്രത്താൽ സ്വത്തുനേടി.
വേറെ ചിലർ ഛിദ്രവാസന കൈയാളി
വീറോടെ തല്ലിച്ചു നേടീ ധനം.
ഒട്ടുപേർ കൂട്ടിയടുക്കളെ വേലയ്ക്കാ-
യഷ്ടിക്കു ഹീനതമാരുകണ്ടു?

സ്കന്ദൻ പറഞ്ഞ മറുപടിയാണിതു
ചോദ്യം ശതാനീകൻ ചോദിച്ചപ്പോൾ.
എങ്ങോ പരിഭ്രഷ്ടർ ശാപധനർ വന്നു
മംഗലാത്മക്കളായ് വേഷമാടി.
അന്തഃപുരത്തിലും കന്യാഗാരത്തിലും
ബന്ധുവായ് ദുർഭരണം തുടർന്നു.
ക്ഷേത്രത്തിൽ പൂജാരി വീട്ടിലെ കാര്യസ്ഥൻ
സൂത്രത്തിൽ മണ്ണിന്റെ ജന്മിയുമായ്
സംസ്കൃതഭാഷയിലെപ്പൊഴുമോത്തായി
സംസ്കൃതം മററുള്ളോർ കേട്ടാൽ ദോഷം
'സഹ്യാദ്രിഖണ്ഡം' പോലുള്ള ഗ്രന്ഥങ്ങളിൽ
ഗ്രാഹ്യമായ് ചേർത്തവർ സ്വാർത്ഥനീതി
ഭൂസുരവർഗ്ഗത്തിൽ സീമന്തപുത്രനേ
ഭാസുരമാം വേളി ചെയ്തിടാവൂ.
മററുള്ളോർ നായർഭവനങ്ങളിൽക്കൂടി—
യുററ"സംബന്ധ"ങ്ങളാചരിക്കാം.
കുട്ടികൾക്കൊക്കെ മരുമക്കത്തായത്തിൽ
പുഷ്ടികൈവന്നിടും ദാസ്യവുമാം.
ദേവസ്വസർവം നടയ്ക്കുവച്ചപ്പൊഴേ
ദേവകാര്യസ്ഥന്മാർ ജന്മികളായ്.
വസ്തുവുടമകൾ പാട്ടക്കൃഷിക്കാരായ്
ജന്മിതൻ തൃപ്തി 'നിലനില്പു'മായ്
ഓരോ ദേശത്തിലും ജന്മി, 'തിരുമേനി'
വാരുററഗേഹം മഠം, മനയും.
ദാസ്യത്തിനാളായി 'ശൂദ്രൻ' തന്നെവേണം
ദ*സ്യുക്കളില്ലവർക്കാരും തന്നെ.
വട്ടക്കടയും വൃഷലിയുമായ് സ്ത്രീക-
ളിഷ്ടം പോലുല്ലസിച്ചങ്ങുവാണു.
പാടത്തു പോകേണ്ടാ, ചോരതിളയ്ക്കേണ്ടാ
മാടമ്പിമാരും പരിചരിക്കും.
വർണ്ണസൗഭാഗ്യത്തിലുത്തമ വർണ്ണത്തി-
'ലൂർണ്ണ*2 നാഭി'ക്കൊപ്പം വാണു നാട്ടിൽ.
നായർ സ്ത്രീകൾക്കു പദവികൊടുത്തു ദ്വി-
ജാതി രമിക്കാനായ് ന്യായശാസ്ത്രം
കേരള മാഹാത്മ്യം തുന്നി നിറംചാർത്തി
യിന്ദ്രസദസ്സിലെ വേശ്യകളായ്

* ദസ്യു = ശത്രു.

*2 ഊർണ്ണനാഭി = എട്ടുകാലി.

കേരളത്തിലതേ വൃത്തിനടത്തിക്കൊ-
ണ്ടാരണ പുത്രരെസ്സംരക്ഷിക്കാൻ
നൈപുണ്യം നല്കിയ കാലഗതിയേറെ
പ്പാപമായീ നാട്ടപോറീ കഷ്ടം.
ചട്ടമ്പി സ്വാമിക്കീവൈചിത്ര്യകല്പന
കഷ്ടമായ്ത്തോന്നിയ സന്മുഹൂർത്തം
അച്ഛനെ നേരിലറിയാത്ത കുട്ടികൾ-
ക്കാശ്ചര്യമേറുന്ന പുണ്യവായ്പായ്
കാര്യം മനസ്സിൽ പതിഞ്ഞു വിദ്യാഭ്യാസ-
ചര്യയിൽ നായന്മാർ ദീപം കണ്ടു.
സ്വന്തസമുദായത്തിൻെറ യൈകൃത്തിനും
തൻകുലം പൂണ്ടൊരു ഖ്യാതിക്കുമായ്
എത്രയെതിരുകൾ വന്നിട്ടും സ്വാമികൾ
മിത്രമായ് നിന്നെല്ലാം തീർത്തുധീരൻ.
ഗ്രന്ഥത്തിൽവേണ്ടുന്ന സത്യപുഷ്പങ്ങളെ
സ്വന്തമാം യുക്തിയിൽ കോർത്തു വിദ്വാൻ
കേരളത്തിൻെറയഭിമാന വേദിയിൽ
വാരെഴും തത്വമുപാസിക്കയായ്.
നേരെ പുകഞ്ഞേറുമാക്രമണങ്ങളിൽ
നീരസം തോന്നീ പുരോഹിതൾക്ക്
അപ്പോഴവിടേയ്ക്കു കാട്ടുവാനുണ്ടായി
മുപ്പാരിലാദിയിലേകവർണ്ണം.
എന്നതു ചൊല്വതു 'ഭാഗവത'മെങ്കിൽ
പിന്നെയും നോക്കുക 'ഭാരതത്തിൽ
"ഈ ലോകത്തേകമാം ജാതി, വർണ്ണംപെടാ"
വേറുള്ളതൊക്കെയും സ്വാർത്ഥജാതം.
"സ്വാമി വെറുംനായരെ"ന്നും ചിലർ ചൊന്നു;
യോഗിയാം ജ്ഞാനിക്കോ ക്ലേശമില്ല.
ദീർഘവിശ്വാസവുമാചാരവുംമൂല-
മോ*ഘമായ് വേരുറച്ചുള്ളശീലം.
നേരെകടപുഴക്കിക്കളഞ്ഞെങ്കിലേ
സാരവത്തായ് സമൂഹംപുലരൂ.
എന്നുറച്ചേററം സമചിത്തതപൂണ്ട
പുണ്യവാനൊട്ടും തളർച്ചയേലാ.
ദിവ്യൻെറ ശാസ്ത്രീയമായനിരൂപണ-
മവ്യക്തമെന്നാരും ചൊല്ലീട്ടില്ല.
എല്ലാം നീരന്ധ്രമായ് കെട്ടിപ്പടുത്തിട്ടേ
വല്ലവർ മദ്ധ്യത്തിൽ കാഴ്ച വയ്ക്കൂ

* ഓഘം = പാരമ്പര്യോപദേശം.

ചട്ടമ്പി ചൊല്ലുമഭിപ്രായംശോധിച്ചാൽ
പുഷ്ടിദമാമുരം വിശ്വാസവും
രാസക്രിയനല്കാൻ സേചനംമേധയു-
മാസകലംചേൎന്ന സദ്വല്ലരി
ചാഞ്ചാടിയാടി മരന്ദമനോഹര-
മഞ്ചിതംചിന്താസുമത്തെ നല്കും.
ഈ നിലയിൽ "പ്രാചീന മലയാള"ത്തിൽ
ലീനമാം കാന്തിതാൻ ബ്രഹ്മാനന്ദം.

ഒൻപതാം സൎഗ്ഗം കഴിഞ്ഞു

## സർഗ്ഗം X

### വേദാധികാരനിരൂപണം

(കേക)

വേദാധ്യയനത്തിനിന്നാരധികാരിയെന്നു
ചോദിക്കാനേറെ നാളായ്പ്രാജ്ഞന്മാർ തുനിയുന്നു.
പണ്ടൊരുകാലം ജ്ഞാനമണ്ഡലം ദ്വിജന്മാൎക്ക
മണ്ഡനം ചേൎത്തെങ്കിലും കൈവന്ന രന്ധ്രംവഴി
ക്ഷത്രശൂദ്രന്മാർ കടന്നുള്ളസദ്വേദത്തിലെ
ചിത്രമാം കലാഭംഗിയാസ്വദിച്ചാടൽ നീക്കി.
അന്നുമുണ്ടവിടൊരു കോട്ടതൻ നിരോധനം
ചെന്നുപോകരുതാരു 'മദ്വിജർ' വേദത്തിങ്കൽ
ആരണരീവിധത്തിൽ സ്വീയമായ് പൂഴ്ത്തും വേദം
ആരാനും കണ്ടോ? അതിൽ ജ്ഞാനത്തിൻ വകയുണ്ടോ?
യാതൊന്നിൻ സഹായത്താൽ ധർമ്മാധൎമ്മങ്ങൾ നേരിൽ
ചേതസ്സിലുറയുന്നോ, ആയതേ 'വേദം' ചൊല്ലാം.
വേദമെപ്പോഴും ജീവാത്മാപരമാത്മാക്കൾക്ക
ഹേതുബന്ധങ്ങൾ സ്വരൂപാദിയും കാട്ടീടുന്നു.
വേദത്തിന്നൊളി കൂട്ടാനിപ്രപഞ്ചം ചേരുമ്പോൾ
വേദമേപ്രപഞ്ചമെന്നോതുന്നു തത്വജ്ഞന്മാർ
'വേദമനന്ത'മെന്ന വാക്യത്തെശ്ശോധിക്കുമ്പോൾ
വേദമാം പ്രപഞ്ചത്തിൽ സീമയില്ലെന്നു കാണാം.
വേദത്തിൻ പ്രാമാണ്യത്തെ നോക്കാനും വഴിവേണം
ദേവദത്തൻെറയൂണു കാണുകിൽ 'പ്രത്യക്ഷ'മാം
"അനുമാന"മാം വീർപ്പിൽ, ഭക്ഷിച്ചെന്നുള്ള തോന്ന-
ലന്യൻെറ ചൊല്ലിൻപടി ധാരണം ശബ്ദജ്ഞാനം.

ഈ വിധമനുഭവ വൈരുധ്യയുക്തികളിൽ
വേദത്തെയത്ഥവാദമായിട്ടും ചിലർ ചൊന്നു.
"ഓം"മിത്യേകാക്ഷരത്തെ ബ്രഹ്മമായ്ചൊൽവൂ ശാസ്ത്രം
'ഓം'പ്രകാശരൂപമാം; സർവവും രക്ഷിപ്പതും.
ബ്രഹ്മത്തെ നിർവചിക്കാൻ 'ഓംകാര'മതേ ശക്തം
ബ്രഹ്മമോ പ്രണവത്തിൻ വാച്യമായിട്ടും നില്പൂ.
ആദ്യന്തവിനിർമ്മുക്തം പ്രണവാത്മകം വേദം
വേദ്യമാം പരമേശ പ്രോക്തമെന്ന സംശയം.
ആദിവേദമെന്നതോ; ഓംകാരരൂപം മാത്രം.
സർവവാങ്മയമായി പ്രണവം ലസിച്ചന്നു്
പാടവം പോലെയോംകാരത്തിന്റെ വൈശദ്യമായ്
പാടിടാമിന്നുകാണും വേദങ്ങൾ പലവിധം.
ഏതുമാകട്ടെ ദിവ്യവേദത്തിൻ പൊരുളറി—
ഞ്ഞേതുമാനവനുമതൊന്നുപോൽ കരുതീടാം.
ഈ ലോകമനീതികളൊട്ടേറെക്കണ്ടെങ്കിലും
ചിത്സുഖാനന്ദം സ്വദിച്ചീടുവാൻ "ബ്രഹ്മജ്ഞന്മാർ"
മ്ലേച്ഛമാം വിഷധൂമം പോലെയീവേദാമൃത-
മന്യർക്കസ്പൃശ്യമാക്കി വച്ചതാസ്പദഹീനം.
വേദമഭ്യസിപ്പിക്കാനർഹതയന്തണന്നോ
വേദം പഠിക്കാൻപോലുമന്യർക്കർഹതയില്ലേ?
ആശ്ചര്യകരമാമീ നീതിശാസ്ത്രത്തിൻ പേരിൽ
ദുശ്ചര്യകളിനാട്ടിലെത്രയോ നടന്നുപോയ്!
പുരുഷർക്കെല്ലാം ദാസ്യം; കൊണ്ടൽവേണിമാർക്കൊട്ടും
കാര്യശേഷിയും ഭോഗചര്യയും'മന്തണർക്കും'
സ്വന്തബീജത്തിൽ നിന്നും ജാതമാം സന്താനത്തെ
ഹന്ത! കൈതൊട്ടാൽ സ്നാനം വേണ്ടുവോൻ മനുഷ്യനോ!
അന്തണപ്പുരിഷയെയെന്നിട്ടും പൂജിപ്പതിൽ
കാന്തിപൂണ്ടവർക്കൊക്കെ, പേടിസ്വപ്നമായ് 'സ്വാമി'
ചന്തത്തിലെഴുതിയും വാഗ്വൈഭവം കാട്ടിയും
സ്വന്തനാട്ടിലെയനാചാരധ്വാന്തത്തെ നീക്കാൻ
ചട്ടമ്പിയുയർത്തിയ ദീപവൈജയന്തിതൻ
പുഷ്ടമാം ജ്യോതിസ്സിനെ നാട്ടുകാർ കെടുത്തായ്വിൻ!
ചാതുർവർണ്ണ്യത്തിൽ പെട്ടോർക്കൊക്കവേ വേദം നേരിൽ
ചാതുര്യത്തോടെ പഠിക്കാനും പഠിപ്പിക്കാനും
കാലാന്തരത്തിൽത്തന്നെയർഹതയനുഭവം,
തൂലംപോൽ പറത്താതെ സ്വാമികളതു ചൊൽവൂ.
അന്തണനായ 'ഗാർഗ്ഗ്യ'നജാത ശത്രുവോടു
ബന്ധുരം ബ്രാഹ്മവിദ്യയഭ്യസിച്ചതു തെറ്റോ?
രാജാവാമശ്വപതി ബ്രഹ്മവിദ്യയ്ക്കായ്ച്ചെന്ന
വേദാചാര്യരായുള്ളോ "രിന്ദ്രദ്യുമ്ന" നോടൊപ്പം.

“പ്രാചീനശാലനെ” പോൽ “സത്യപ്രജ്ഞനം” സ്പഷ്ട-
മാചാര്യനായ്ത്തീർന്നതിലാരാനും കുററംചെയ്തോ?
ശ്രീശുകൻ ബ്രഹ്മവിദ്യ യാചിച്ചപ്പോൾ ജനക
നാശയം കനിഞ്ഞതുമെത്രയോ സമാസ്വാദ്യം !
ഇക്കാണുംപ്രപഞ്ചമേ മിഥ്യയെന്നതിനാലാ-
പകമെ ഹൃത്തിൽനിന്നു നിർമ്മാർജനം ചെയ്തീടിൽ
ബ്രഹ്മാനന്ദാനുഭൂതി കൈവരികയായുടൻ
സൂക്ഷ്മതത്ത്വാലോകത്തിലങ്ങൊരു കുശലനും
“അങ്ങയ്ക്കുലഭിക്കേണ്ടതാകവേ സ്വവശമാ-
യങ്ങിന്നു സ്വരൂപസാക്ഷാൽക്കാരസമ്പന്നനും,
അങ്ങയ്ക്ക നിർവിശങ്കം നിർവാണപദമായി”
ശ്രീശുകനിതുകേട്ടു ചിത്തവിശ്രാന്തിനേടി.
ഓടക്കാരിപ്പെണ്ണിൻെറപുത്രൻ പരാശരനും
മുക്കുവത്തിപെററുള്ള വ്യാസനും ജ്ഞാനികളായ്,
വേദങ്ങൾ ചമച്ചതും ബ്രാഹ്മണരായിട്ടാണോ
ബ്രാഹ്മണബീജംമൂലം നിന്ദ്യരല്ലാതെവന്നോ !
എങ്കിലോ വ്യാസപുത്രർ ബ്രാഹ്മണരായിത്തീർന്നോ ;
പാണ്ഡുവും ധൃതരാഷ്ട്രമന്നനും ക്ഷത്രിയർതാൻ.
പണ്ഡിതൻ വിദുരരോ ദാസിയിൽ വ്യാസജാതൻ
ശൂദ്രനായ് ജീവിച്ചെങ്കിലെന്തതിൽ വൈചിത്ര്യവും ?
ഈ നിലശോധിക്കുമ്പോൾ ബ്രഹ്മണബീജോത്ഭൂത-
രാകവേവേദാധ്യയനാധ്യാപനത്തിനർഹൻ
യോഗ്യതയിൽപ്രധാനം മാതാവിൻ ‘വ്യഭിചാരം’
ദാസീപുത്രനും ചൗളോപനയനങ്ങളാകാം.
അല്ലെങ്കിൽ ദാസീപുത്രൻ വർഗ്ഗനിഷ്കാസിതരാം
വ്യാസപരാശരന്മാർ ബ്രഹ്മണരല്ലെന്നുമാം
കർമ്മലോപം കാരണം ബ്രാഹ്മണ്യം പൊയ്പോയെങ്കിൽ
ജന്മത്താൽ കൃതമില്ലെന്നുള്ളതും സിദ്ധമല്ലേ?
അത്ത്വിൽ നിയമത്തിൻ നാമ്പിതാ മുളയ്ക്കുന്നു
കർമ്മത്താൽ ബ്രാഹ്മണ്യവും സിദ്ധിക്കാൻ വഴിയത്രേ.
“ജന്മത്താലെവൻ ശൂദ്രൻ കർമ്മത്താലവൻ ദ്വിജ—
നെന്നുള്ള ധർമ്മശാസ്ത്രമിങ്ങവക്കാലംബവും.
ക്ഷത്രിയൻ വിശ്വാമിത്രൻ കർമ്മത്താൽ ബ്രഹ്മർഷിയായ്
ശൂദ്രനാം ‘കവഷ’നും കർമ്മത്താൽ ബ്രഹ്മർഷിയായ്.
എന്തിനേറെച്ചൊല്ലുന്നു ബ്രാഹ്മണ്യം ജന്മത്താലോ
ചിന്തിതകർമ്മത്താലോ കൈവരുന്നീലാ നൂനം.
വേദജ്ഞാനങ്ങൾ സമ്പാദിച്ചൊരു ദ്വിജൻപോലും
ഗർദ്ദഭസമനത്രേ കർമ്മഹീനനാണെങ്കിൽ
ജ്ഞാനസമ്പാദനത്തിൽ ബ്രഹ്മണനല്ല സാധ്യം
ശൂദ്രാദികൾക്കുമതു സാധ്യമാണസന്ദിഗ്ദ്ധം.

ബ്രഹ്മജ്ഞാനമില്ലാതെ വേഷങ്ങൾ ചമഞ്ഞെന്നാൽ
ബ്രാഹ്മണനാ,മെന്നതു ഭോഷ്കെന്നുസുസ്പഷ്ടം താൻ.
വീണ്ടും സ്വാമികൾ യുക്തിസഞ്ചയം കാട്ടിച്ചൊൽവൂ
"ശൂദ്രനും വേദാഭ്യാസം ചെയ്യുവാനർഹ"നെന്നു്.
ഛാന്ദോഗ്യോപനിഷത്തിൽ ചൊന്നിട്ടുമുപാഖ്യാനം
ഛാത്രത്വസമ്പാദനമാർഗ്ഗവും തെളിയിക്കും
ജാനശ്രുതിയെന്നൊരു ദ്രവ്യസ്ഥൻ ശൂദ്രൻ മെല്ലെ
'രൈക്വ'നെന്നൊരു ദ്വിജാചാര്യനെസ്സമീപിച്ചു
ഭൂരിദ്രവ്യമർപ്പിച്ചു ബ്രഹ്മവിദ്യയാചിക്കെ
"ശൂദ്രനാം നിനക്കുപദേശ്യമല്ലെങ്ങും വേദം,
ദ്രവ്യമങ്ങെടുത്തോളൂ നീതന്നെ"യെന്നും ചൊന്നാൻ
ജാനശ്രുതിഖിന്നനായ് പോയിട്ടു തൻ പുത്രിയാം
മാനിനിയേയു മേറെ ദ്രവ്യവുമാനയിച്ചു
"രൈക്വ"നു സമർപ്പിച്ചു ബ്രഹ്മവിദ്യയ്ക്കായ് നിന്നാൻ.
പൂക്കളിൽ മകരന്ദം കണ്ടൊരു ഭൃംഗത്താൻ പോ-
ലാക്കമോടാചാര്യനും ബ്രഹ്മവിദ്യനല്കിനാൻ.
സ്വല്പവിത്തനായ്ചെന്ന ജാനശ്രുതിനൈരാശ്യം
കല്പിച്ചുമകളെയും ഗ്രാമവും വിഭവവും
സമ്മാനിച്ചപ്പോൾരൈക്വൻ പ്രീതനായ്നയംമാററി
തന്മനംപ്രസാദിച്ചാൽ നീതിശാസ്ത്രങ്ങൾ ശുഷ്കം
        അത്യന്തരസമൂറം മററൊരുകഥ സ്വാമി
യുക്തിപൂർവംചൊന്നതുമഭ്യാസാധികാരത്തിൽ
ആട്ടിടയനാം സത്യകാമൻതൻ മാതാവോടു
ഗോത്രമാരാഞ്ഞു തനിക്കാശയായ് വേദംചൊല്ലാൻ
ഗോത്രമജ്ഞ നനിക്കു നിശ്ചിതമല്ലാതെപോയ്
ധാത്രിയായലഞ്ഞുളവായവൻ സഞ്ജാതനായ്
താരുണ്യം കതിരിട്ടു മോടിയിൽ 'ജബാല' ഞാൻ
വാരെഴും 'ജാബാലനാ ' നിന്മാതാവായിത്തീർന്നു.
സുന്ദരനാം ജാബാലനധ്യയനം കാമിച്ചു
ഗൗതമാചാര്യനെക്കണ്ടിംഗിതമറിയിച്ചു
ബാലനിൽ ശങ്കപൂണ്ടിട്ടാഗ്ഗുരു സത്യംചെയ്യി-
ച്ചാലോലൻ "ശൂദ്രനല്ല"; പിന്നുടൻ പഠിപ്പിച്ചു.
ഇക്കഥചൊന്നതിലും സാരാംശ'മസൂയ'യായ്
ചില്ലാമ്പാം മുനീശ്വരൻ കാട്ടുന്നുസനിഷ്കർഷം.
വിദ്യയ്ക്കു ശൂദ്രനർഹനല്ലതിനാലവനെ
യാതൊന്നും പഠിപ്പിക്കാൻ പാടില്ലെന്നതേ'നീതി'!
അക്കാലം ജാബാലനോ ചെന്നതുപഠിക്കാനും
ഗൗതമൻ സത്യംചെയ്യിച്ചെന്നതിൻ മൂലം 'ശങ്ക'.
ഏതുമാർഗ്ഗത്തൂടെയും വിദ്യാമോഷണത്തിനു
ചേതസ്സുററവനെന്നു ഗൗതമന്നുള്ളിൽത്തട്ടി

പോരെങ്കിലനൃതവാക്കെന്നൊരുബിരുദവും
ബാലന്റെ ശിരസ്സിങ്കൽചാർത്തുവാൻസന്ദർഭമായ്
എന്നിട്ടോഗ്ഗുരുവര്യനാരോട്ടുമാരാഞ്ഞില്ലാ.
അഭ്യാസത്തോടെയുപനയിപ്പിക്കയുംചെയ്തു.
ഈ രഹസ്യത്തിലൂടെ ഗൗതമമനശ്ശാസ്ത്രം
ശാശ്വതമാകും തീർപ്പല്ലെന്നടൻകണക്കാക്കാം.
ആയവൻ പഠിച്ചാകിൽ ദോഷമുണ്ടാകുമെന്നോ
ശൂദ്രനല്ലെന്നാകിലേയഭ്യാസം പാടുള്ളെന്നോ
ഗൗതമൻ കല്പിച്ചില്ല ജാതിഃയത്നമാകട്ടെ
ശ്രദ്ധയുള്ളവനെങ്കിൽ ബ്രഹ്മവിദ്യയ്ക്കർഹനാം
ആധാരമൊന്നേയിങ്ങു പ്രാധാന്യമായിക്കാണ്മൂ
ആചാര്യദിഃനെങ്ങുമാഹ്ളാദം ലഭിക്കണം.
ഐതരേയബ്രാഹ്മണം കൗഷീതക ബ്രാഹ്മണ-
മെന്നിവയിൽപ്പേരെഴും വേടനാം 'കവർഷ'ന്റെ
ആഖ്യാനം ബഹുചിത്രം വേദാധ്യയനത്തിലൂ-
ടായവനൃഷിയായി യാഗാദിക്രതുക്കളിൽ
അന്തണരോട്ടു ചേർന്നു മാന്യനായ് വാണെന്നതും
ബന്ധുരൻ ചട്ടമ്പിയും സൂക്ഷ്മമായ് ശോധിക്കുന്നു.
ദിവ്യനും മനുസ്മൃതി വീക്ഷിച്ചു, വേദാഭ്യാസം
നിർവഹിക്കുവാൻ ശൂദ്രനർഹനായ് സ്ഥാപിക്കുന്നു.
ജ്ഞാനസമ്പാദനത്തിൽ ശൂദ്രനു തടസ്സമാ—
യെങ്ങുമേ നിയമമില്ലെന്നങ്ങു പ്രഖ്യാപിപ്പൂ
എത്രയോ വിദഗ്ദ്ധനാം തത്ത്വശാസ്ത്രജ്ഞൻ കാട്ടും
വൃത്തിയും നൈപുണ്യവും ലോകത്തിനേകീ സിദ്ധൻ
ജാബാലസ്മൃതിയോട്ടുയാജ്ഞവല്ക്യസ്മൃതിയും
ആപസ്തംബസ്മൃതിയും മീമാംസാശാസ്ത്രമത്തും
വേറുള്ള ഗ്രന്ഥങ്ങളും സോന്മേഷം പഠിച്ചടൻ
ശൂദ്രനുവേദാഭ്യാസം പാടില്ലെന്നുള്ള ചട്ടം
അസ്ഥാനത്തായ് സ്ഥാപിച്ചു മോക്ഷസാധനം ജ്ഞാനം
ശൂദ്രനും വരിക്കുവാൻ ചിന്മയൻ മാർഗ്ഗം കാട്ടി.
ഭട്ടാരകൻ ഭഗവാൻ സ്ത്രീകൾക്കും വേദാഭ്യാസം
സംഗതമെന്നകാര്യം ചൊല്ലിനാനസന്ദിഗ്ധം.
ഈ ലോക ജീവിതത്തിൽ ഭോജനം പോലെയെന്നു-
മേതുകാലത്തും ജ്ഞാനമില്ലെങ്കിൽ മൃഗം നരൻ.
ആ നിലയ്ക്കൊരു കൂട്ടർ ജ്ഞാനത്തെ പ്രാപിക്കൊലാ-
യെന്നാരാൻ ശഠിച്ചെങ്കിലായതിൻ മൂലം പാപം
അല്ലല്ലദ്വിജാതിതൻ മാഹാത്മ്യംകഴിഞ്ഞുപോ-
മെല്ലാർക്കും ജ്ഞാനദാനംതങ്കൽനിന്നായീടണം.
കാരണമവർക്കിതൊരാദായമാർഗ്ഗമായി
ട്ടാദരിച്ചിരുന്നതു പൊളിഞ്ഞാൽ "ഭിക്ഷാംദേഹി!

ക്രിസ്ത്യാനിയുമിസ്ളാമും സ്വന്തധർമ്മങ്ങൾ പഠി-
ച്ചത്യന്തമഹത്വത്തിലുല്ലസിച്ചീടുംകാലം.
ഹിന്ദുവിൻവേദംശൂദ്രനഭ്യസിച്ചാലാകാശം
കന്ദുകംപോലെതെററിച്ചാഞ്ചാടിച്ചലിക്കുമോ!
ഏതിനുംഗുണദൽകൃഷ്ടം വേദത്താലുയരുമ്പോൾ
ശൂദ്രന്റെയഭ്യാസത്താൽ വേദവുംപതിക്കുംപോൽ.
എന്തിനീദുരാചാരനീതിയെപ്പുൽകിക്കൊണ്ടു
ചന്തത്തിൽവേദത്തിനെതെറിക്കാൻവെമ്പീടുന്നു!
കാലത്തിൻഗതിയൊരു ചക്രനേമിക്രമത്തിൽ
ചേലററുതാഴ്ന്നീടിലും പിന്നൊരുകാലംപൊങ്ങും
ശ്രദ്ധയും സദാചാരനിഷ്ഠയുമുള്ളോർക്കെല്ലാം
ബദ്ധമോദംജ്ഞാനത്തിൽമുങ്ങിടാമനർഗ്ഗളം
ദുർഭിക്ഷംകാന്നോക്കല്പംഭക്ഷണം നല്കുംമട്ടിൽ
ജ്ഞാനേച്ഛുവിൻ മുൻപിലുംവേദപീയൂഷംനീട്ടാം.
നിർമ്മലസ്വാന്തത്തോടെയാരഭിലഷിച്ചാലും
ധർമ്മപീഠത്തിൽനിന്നും ജ്ഞാനത്തെദാനംചെയ്യാം.
വിദ്യാദാനത്തെക്കാളുമൻപേരും ധർമ്മമില്ല
വിദ്യയല്ലയോ ബ്രഹ്മമാർഗ്ഗത്തിൻ പ്രകാശവും!
വേദാധികാരത്തിന്മേൽ വിദ്യാധിരാജസ്വാമി-
യാദരപൂർവ്വം വിരൽചൂണ്ടിയതിന്റെപൊരുൾ
കാതരഭാവം പൂണ്ടോരടിമത്തത്തെവിട്ടു
മാനവജന്മംജനമാസ്വദിപ്പാനല്ലയോ?
ഈ മന്നിലീയനീതി പാടില്ലയിനിമേലി
ലീമഹജ്ജന്മത്തിന്റെ ഭാഗ്യമേസൽസ്വാതന്ത്ര്യം.
സ്വാമികൾ സ്വഗ്രന്ഥത്തിലന്ത്യമായ്ച്ചൊല്ലുന്നേവം
"ജാമദഗ്ന്യസംഹിത" യുദ്ധരിക്കാനുംകണ്ടു
ത്രേതായുഗാരംഭത്തിൽ വർണ്ണങ്ങൾ നാലായ്ത്തീർന്നു
ക്ഷത്രിയ-വൈശ്യർ കലികാലത്തങ്ങില്ലാതായി
ഇച്ചൊന്ന സങ്കേതങ്ങൾ ചൊന്നതന്തണർ തന്നെ
കേരള ജാതികളിൽ ക്ഷത്രവൈശ്യന്മാരില്ല.
അത്തത്വമെന്താകിലും മന്വാദിശാസ്ത്രജ്ഞന്മാർ
നിത്യനൈമിത്തികമായ് കർമ്മങ്ങൾ വിധിച്ചതിൻ
പ്രാധാന്യം നോക്കിപ്പോലുമേതാനുമനുഷ്ഠിപ്പാ-
നാധാരം കണ്ടെത്തുവാനന്തണനാരാനുണ്ടോ!
എന്തിനീ വിതർക്കങ്ങളാരാനുമുണ്ടെന്നാകിൽ
സന്തതമനുഷ്ഠാനം നിഷ്ഠയായ് പേറും ദ്വിജൻ.
നാട്ടിലിന്നില്ലായ്കയാ, ലബ്രാഹ്മണ്യത്താലോഹാ!
കർമ്മഭ്രംശത്താലോ താനബ്രാഹ്മണ്യം മുന്നേറി.
ഇത്തരം വിചിന്തനം കൊണ്ടെന്നും വിരാജിക്കു-
മുത്തമൻ മുനീന്ദ്രനും സൽഗ്രന്ഥസമാപ്തിയിൽ.

യുക്തിയുക്തമായ് കല്പിച്ചാനന്ദസമന്വിതം
ബ്രാഹ്മണനെന്നൊരിനമിന്നെങ്ങും കാണ്മാനില്ല.
ഭാവിയിലുണ്ടാവില്ല, മുൻപെങ്ങും ഭവിച്ചില്ല
ഭുവിലസ്വാസ്ഥ്യങ്ങൾക്കു ഹേതുവായീ വേഷക്കാർ.
പണ്ടൊരു കഥയില്ലേ പീയൂഷം സമ്പാദിക്കാൻ
തണ്ടേറിപ്പുറപ്പെട്ടാർ ദേവാസുരന്മാർ ചേർന്നു്
പാലാഴികടഞ്ഞ മൃതെടുക്കാനസുരന്മാർ
മോഹിനീവേഷം കാട്ടിക്കണ്ണടച്ചിരുളാക്കി
സൽഫലമശിക്കുവാൻ ദേവന്മാർ കരുത്തരാ-
യൽഭുതകൃത്യത്തിലും വൻചതിയുൽഭാസിച്ചു.
ഭൂമിയിലഭ്യാനിക്കാൻയോഗ്യതയജ്ഞാനമായ്
നീതിശാസ്ത്രം ഘോഷിച്ചാലാസ്വാദ്യമല്ലേ ലോകം.
ആ വഴിക്കിരുളത്രേ ഉറ്ററിരിക്കുന്നതെന്നു
തേന്മൊഴിയൊഴുക്കുന്നോരന്ധന്മാരറിഞ്ഞീല.
ചാതുർവർണ്യത്തിൽഹീനൻ കാർവർണാഞ്ചിതൻ ഭൃംഗം
വേദപുഷ്പത്തിൽച്ചെന്നു വേദാന്തമകരന്ദം
ജ്ഞാനകംഭത്തിൽ പകൎന്നന്വേഷം ചമച്ചപ്പോൾ
ജ്ഞാനലക്ഷ്മിക്കുത്സാഹം വർദ്ധിച്ചു, സൽപാത്രത്തിൽ
സൗവർണ്ണാരചിതമല്ലെങ്കിലും താമ്ര ശുദ്ധം
ക്ലാവുക്രൂട്ടീട്ടമസൂയയുള്ളതിൽ സ്ഥാനം പോരാ.
ബാഹ്യാഡംബരത്തിൽ നാമെന്തർത്ഥം കല്പിക്കണ-
മാന്തരപരിശുദ്ധി മാത്രമേ സ്നേഹാസ്പദം.
വിദ്യാധിരാജസ്വാമി തമിഴ്ഗ്രന്ഥങ്ങൾക്കുള്ളി-
ലദ്വൈതസാരം കണ്ടാനെത്രയുമഗാധത്തിൽ.
സന്തതം പ്രവത്തിച്ചു ലീലയായതിൽ മുങ്ങി-
ച്ചിന്താമണ്ഡലത്തിന്റെ ദീപ്ജ്വാലയും കാട്ടി.
ക്ഷീരത്തിൽ നവനീതം പോലതു മനക്കാമ്പിൽ
തീരഞ്ചും സമർപ്പിച്ചു രത്നകാന്തി ദർശിച്ചു.
ആ വഴിക്കിന്നുള്ളോക്കായദ്വൈത ജ്യോതിസ്സിന്റെ
പാവനമാം കാന്തിയും മൂല്യവും കണികാണ്മാൻ
ജ്ഞാനസൂര്യൻ നല്കിയ ഭാസ്സുകൾ 'ചട്ടമ്പി'യും
'ശ്രീനാരായണഗുരുസ്വാമി'യും ജ്വലിപ്പവർ.
അദ്വൈതനിയമത്തിൻ താത്വികാംശങ്ങളോർത്താൽ
കാലദേശാതീതമാമാത്മീയാംശമാമൊന്നു്.
രണ്ടാമതുണ്ടാംവാദം മിഥ്യയാണിതൊക്കെയും
സത്യമായിട്ടുള്ളതു ബ്രഹ്മമൊന്നതുമാത്രം.
ജീവന്റെ സ്വരൂപമീ ബ്രഹ്മമെങ്കിലും, മായ—
യാവഴി വിഷയത്തിൽ സംതൃപ്തികൊണ്ടാടുന്നു.
സദ്ഗുരുവിൻ സന്നിധിപൂകമാത്മവിദ്യേച്ഛു
വ്യഗ്രനാ"യഹംബ്രഹ്മാസ്മ്യാ"ദിയിൽ ബോധം കാണ്മൂ.

ജീവന്മുക്തനാകുവാനവനേയവകാശം
കായത്തിലഹങ്കാരം മിഥ്യയെന്നറിയണം.
അന്തിയിൽ കയർത്തുണ്ടിൽ സർപ്പത്തെത്തോന്നീട്ടതു
ചിന്തയിൽ ഭ്രമമായി സദ്ബോധം വരുംപോലെ.
ബ്രഹ്മത്തിൽ പ്രപഞ്ചത്തിൻ തോന്നലുണ്ടായാലതു
ബ്രഹ്മമായ് മാറിപ്പൂർണ്ണജ്ഞാനത്തിലെത്തുന്നീലേ?
ആ മാർഗ്ഗം പരീക്ഷിച്ചാൽ "മോക്ഷസാധനം ജ്ഞാന"-
മീമന്നിലദ്വൈതത്തിൻ പൊരുളും മറ്റൊന്നല്ല.
യോഗജ്ഞർ ശൈവാചാര്യർ ദർശിച്ചയോഗജ്ഞാന-
മാഗമിച്ചോരു കമനീയമാം കേദാരമായ്
സ്വാമികൾ വരിച്ചൊരു ശൈവസിദ്ധാന്തമോർത്താൽ
സീമയററുയരുന്ന മാർഗ്ഗമാമദ്വൈതം താൻ.
സിദ്ധാന്തസമ്പ്രദായ മദ്വൈതവും പേറുന്ന
കണ്ണാടി പലതിലും രൂപത്തിനുണ്ടോ മാററം?
എന്നപോൽ പരിപൂർണ്ണ ജ്ഞാനാത്മകമായ്മിന്നു-
മേകമായഖണ്ഡമായുള്ളതേ ശിവരൂപം.
അഗ്നിയിലുഷ്ണംപോലെ ശൈവരൂപാന്തർഗ്ഗത-
മായുള്ള ശക്തിയത്രേ നാനാരൂപമായ്ക്കാണ്മൂ.
ഏതുതത്വവും ശിവരൂപത്തിൽ പ്രതിഫലി-
ച്ചായതേ പ്രകാശിപ്പൂ ജീവസ്വരൂപമായി.
സദ്ഗുരുദീക്ഷാപൂർവം നല്കുവോരുപദേശം
ശിഷ്യനെ ശ്ലിവാദ്വൈതമാം–'ജ്യോതി'സ്സെത്തിക്കുന്നു.
ഈ നില തുടരുന്നു സിദ്ധാന്ത സമ്പ്രദായം
സ്വാമിയീ നിലയ്ക്കത്രേ ശിഷ്യർക്കായ് കാട്ടീ മാർഗ്ഗം.
വേദാന്തത്തിൻ മിഴിവും സിദ്ധാന്തത്തിന്നഴകും
വേദജ്ഞൻ സമഞ്ജസമായിട്ടു രഞ്ജിപ്പിച്ചു.
"ജ്ഞാനമേ സന്യാസത്തിൻ കേവലമാം ലക്ഷണം'
മാമുനി ശ്രമിച്ചതീയോഗജ്ഞാനരീതികൾ
ഒന്നാക്കി മലയാള നാട്ടിലെയാധ്യാത്മിക-
സന്നാഹമുയർത്തുകയെന്നതായിരുന്നത്രേ.
'സ്വാതന്ത്ര്യചിന്തക'നായ് സർവജ്ഞനാം സ്വാമിയെ
ശ്രീനാരായണ ഗുരുസ്വാമികൾ നിരീക്ഷിപ്പൂ:
"വ്യാസനും ശങ്കരനുമൊന്നിച്ചാലസ്മൽ സ്വാമി,
മൂലവും ഭാഷ്യവും കൂടെച്ചേർന്നു മിന്നുന്നതേ."
അദ്വൈത സിദ്ധാന്തിയാം സംയമികൾക്കും സങ്കടം
സംജാതമായിത്തീർന്ന സന്ദർഭം വിവരിക്കാം:—
ശ്രീ നീലകണ്ഠതീർത്ഥപാദർതൻ സമാധിയിൽ
സദ്ഗുരുവരഃനററം ശോകഭാരംവന്നെന്നോ!
മാവേലിക്കരയൊരു ഗാനമേളയിൽസ്വാമി
മാനസോല്ലാസം പൂണ്ടങ്ങിരിക്കെക്കേട്ടാൻവാർത്ത

സദ്ഗുരുവുടൻതന്നെനൂതനമാം 'മേള' യ്ക്കായ്
ചെന്നപ്പോൾ കരുനാഗപ്പള്ളിയിൽ ശിഷ്യോത്തംസം
പത്മാസനത്തിൽ ബ്രഹ്മലീനമായിരിപ്പതു
കർമ്മാൻ കണ്ടുശിരസ്സിൽ തലോടിച്ചൊന്നേവം:
"ബ്രഹ്മസൃഷ്ടമാമൊരുമാലോകം തളർന്നുപോയ്"
മുൻപുഞാനിരിക്കുമ്പോഴെൻ മുൻപിലിവൻ നിന്നു,
ഇന്നുഞാൻ നില്ക്കെയവനിരിപ്പൂതെന്തോ ചിത്രം"
ഭോഗ്യലോകാതീതമാം ശാന്തിയിൽ ചെന്നൂശിഷ്യൻ.
ശിഷ്യനാം തീർത്ഥപാദർക്കാരംഗംകുറിച്ചതു
ഭാഷ്യമില്ലാതെയുള്ള വേദാന്തതത്വസാരം.
"കട്ടിലിൽ ചാരിയിരുത്തിക്കണ്ടു ഞാനെത്തവേ,-
യന്ത്യമാം ദേഹത്തിൻെറയന്ത്യത്തിൽ സന്തോഷവും.
അന്തിയാകുന്നനേരമഞ്ചടിച്ചതപ്പോൾത്തന്നെ-
യന്ത്യമീയൊരിക്കലെല്ലാതാക്കാൻ ലഭിക്കുമോ?
പിന്നീടുലഭിക്കാത്ത നിത്യാനന്ദാവസ്ഥയിൽ
മന്നിലെസഹജാതരെയോർത്തും തോഷിപ്പൂഞാൻ.
ഈ രംഗമനുഭൂതിയിൽ വരാനായിട്ടത്രേ
നേരിലീസ്ഥലംവിട്ടുഞാനെങ്ങുംപോകാഞ്ഞതും."
"ഫാലമോ ഭസ്മാലിപ്തം, വിസ്തൃതം; മുഖംനീണ്ടു
ചേലാർന്നുകൃശമായി, നേത്രങ്ങൾതേജസ്സാർന്നു.
വീക്ഷകൾധീരം കണ്ഠംവരെയും ചുരുൾമുടി
ശ്മശ്രുക്കളുദരാന്തം നീണ്ടിടതിങ്ങിക്കാണ്മൂ.
വിസ്തൃതം സ്കന്ധമെങ്കിൽ മദ്ധ്യമേററവുംകൃശം
പാണിപാദങ്ങളതിദീർഘമായ് ലസിപ്പതും.
ഇങ്ങനെ പ്രത്യംഗമായ് സൗഭഗംതികഞ്ഞൊരാ-
മഞ്ജുളഗാത്രം മണ്ണിൽ ലയിച്ചെന്നാലും യോഗി.
ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ ദിവ്യൻ
മാനസമലർക്കാവിൽ പച്ചച്ചുനില്ക്കും നിത്യം
വേദജ്ഞാനികൾക്കെന്നും സംപ്രാപ്യമാകും സ്ഥാനം
മോദമോടെത്താൻഗുരു ശിഷ്യനിൽ പ്രസാദിച്ചു.

പത്താം സർഗ്ഗം കഴിഞ്ഞു.



## സർഗ്ഗം XI

### ജീവകാരുണ്യനിരൂപണം.

(കേക)

ലോകമേ ചരാചരപ്രാണിസങ്കുലമെന്നും
ജീവകാരുണ്യമൊന്നേയീശനു പൂജയെന്നും.
ആരെന്തു ഭക്ഷിച്ചാലും ഭോജനമെല്ലാം ജീവൻ
കാരുണ്യം നിരൂപിച്ചാൽ ജീവിതം പാപമഗ്നം
ഈ നിലയ്ക്കുള്ള 'തത്വസാരങ്ങൾ ഭട്ടാരകൻ
ചൊല്ലുന്നു ജീവകാരുണ്യനിരൂപണത്തിങ്കൽ
മാംസഭുക്കുകൾ വേറെ, സസ്യഭുക്കുകൾ വേറെ
യാശയങ്ങൾ പോലതിന്നാകൃതികൾക്കും മാററം.
മാനുഷനിതിലേതു വർഗ്ഗമെന്നാരായുകിൽ
കാണുന്നു വീർയ്യപ്പല്ലുനാലവയ്ക്കെല്ലാമൊപ്പം.
വാദത്തിൻ ഗതിയോർത്താൽ മാനുഷൻമാംസഭുക്കാം
സ്വാദിഷ്ഠഭോജ്യമായി മററുള്ള സൃഷ്ടിയെല്ലാം.
മാംസം പോൽ മത്സ്യം മുട്ടയാകവേ രുചിപ്രദം
പേശിശക്തിക്കുട്ടുവാൻ രോഗശാന്തിക്കും യുക്തം.
പ്രാചീനകാലം മുതൽ ദേവതാപ്രീതിക്കായും
യാഗകർമ്മങ്ങൾക്കായും, ജന്തുഹിംസതുംഗമാം
സൽക്കർമ്മമായിക്കണ്ടു ഭൂസുരന്മാരുമതിൽ
തന്ത്രങ്ങളുൽഘോഷിച്ചു ശാന്തിജീവികൾപെട്ടു.
അല്പമൊന്നാലോചിച്ചാലീഹിംസാചര്യയെല്ലാം.
കല്പിക്കാം നിവാര്യമായ്, ചെയ്വതോ മനഃപൂർവം.
ആരുമിന്നാരോരിലും കുററമായ്ക്കാണുന്നീലാ
ചാരുജീവിതത്തിനു ഹ്രസ്വസംമാത്രം തത്വം.
ഇന്നിനിഹിംസാവ്രതം കൈയൊഴിഞ്ഞീടിൽപോലും
മന്നിലിന്നഹിംസകനായ് മാറുന്നില്ല മർത്യൻ.
"സസ്യങ്ങൾക്കില്ലാജീവിൻ, തന്മൂലം സസ്യം ഭുജി-
ച്ചുത്സുകരായിട്ടിതാ കൈവിട്ടു ഹിംസാവ്രതം.
എന്നിട്ടാണവരെന്നും പാൽ, ദധി, ഘൃതവുംചേ-
ത്തിന്നുമാരുചിരമാം സസ്യങ്ങൾ ഭുജിക്കുന്നു.
മാംസവും ഭോജ്യം തന്നെ പാൽ കുടിച്ചീടുന്നോക്ക്
മാംസാഹാരത്താലാക്കും ക്രൂരതയേശുന്നില്ല.
വേദനയും ജീവനും ശീതോഷ്ണാനുഭൂതിയും
മോദമോടറിയുന്ന സസ്യങ്ങൾ ഭുജിപ്പോനും
ഘാതകൻ തന്നെയവൻ, ശ്വാസോച്ഛ്വാസം ചെയ്യുമ്പോൾ
പാതകമാണു ജീവികൾമേലും കാട്ടീടുന്നു.

ഹിംസ്രജന്തുക്കളൊകെക്കൊല്ലുന്നു നിസ്സാരരെ
ഹിംസിപ്പൂക്ക്നാവള്ളികൾ മർത്ത്യനെച്ചെന്നീരൂററി
തത്ത്വവാദങ്ങളേതുവേദാന്തിയോതിയാലും
മുത്താൻ പ്രാണിവർഗ്ഗം കൊല്ലുന്നു മറെറാന്നിനെ.
ഇത്തരം ഹിംസാചര്യ നിത്യവും നൃത്തം വയ്പൂ
അത്തലാലെളിയതു കമ്പമാന്നൊളിക്കുന്നു.
ആ രംഗത്തതിശക്തൻ രാജവാഴ്ചയാന്നാലും
തീരഞ്ഞുമൊരേ കുടുംബത്തിൽത്താനീശൻ കാണ്മൂ.
ഈ വൈരുധ്യം നിലക്കുമ്പോൾ സംഗതമായ ത്തോന്നാത്ത
പാവന നിരൂപണമെത്രത്തോളം രമ്യമാം!
'കൊല്ലരുതെ'ന്നു ചൊല്ലാനാരാണിന്നധികാരി
കൊല്ലാതെയിരിപ്പവൻ മാത്രമാണതിനർഹൻ.
ആ ഗുണം വരിച്ചവരാരുമില്ലിന്നീ മന്നിൽ
യോഗികളായീടിലും ചൊന്നിടാം ഹിംസിക്കാനായ്.
ഇച്ചൊന്ന പക്ഷത്തിനുമുണ്ടൊരു മറുവശം
പിച്ചിച്ചീന്തുവാനൊരോ ജന്തുവും സൃഷ്ടമെങ്കിൽ
സർവ മർത്ത്യനും മൃഗവംശവും കൃമികളും
'ഖ*ർവ'ത്തെ കൊല്ലാനൊന്നായ്ച്ചേർന്നാലും കാണും ജീവി.
തന്നെക്കാൾ ചെറുതിനെയല്ലാതെ കൊല്ലാവതോ
ഉന്നതക്കേററം കൃശജീവിയെക്കൊല്ലാൻ പണി.
ജാതനായീടിലാകും മൃത്യുതാനേയുണ്ടാക-
മോതിടാമപ്പോൾ സൃഷ്ടി ഹിംസയ്ക്കായല്ല നൂനം.
മാനുഷൻ പലലാശനം ചെയ്യാൻ കൊതിയാന്നു
ജീവികളെക്കൊല്ലുന്നു പാവങ്ങൾ ഭയക്കുന്നു.
പ്രാണികളെ സൃഷ്ടിച്ചതീ നമ്മൾക്കായിട്ടെങ്കിൽ
ഹിംസ്രജന്തുക്കൾക്കായോ മാനുഷൻ സൃഷ്ടനായി?
സിംഹാദിമൃഗങ്ങൾക്കു കായദാർഢ്യത്തോടൊപ്പം
ദന്തവും നഖവുമ, ത്തേററയുമെന്തിന്നാമോ!
പച്ചയ്ക്കുമാംസാശനം പ്രീതിദം മൃഗങ്ങൾക്കു
മർത്ത്യനോ വേവിക്കണം രസങ്ങൾ കലത്തണം.
ഉപ്പുമാത്രം പോരാഞ്ഞു ചേർക്കുന്നു മസാലയു
മസ്വാഭാവികമല്ലേ മർത്ത്യനു മാംസാഹാരം!
ഓരുകിലരോചകമായിട്ടും ചച്ഛ്യ,ക്രമാൽ
കാരുണ്യമററ പരിചയത്തിൽ ഹിതമായി.
മർത്ത്യനോ മൃഗാദിയോ കാണില്ലീപ്രപഞ്ചത്തിൽ
'തൃപ്തിദമാണീഹിംസ'യെന്നോതിരസിക്കുകിൽ
ആരാനും സ്വയം 'ഹിംസിക്കപ്പെടാ'ൻ മോഹിക്കുമോ
നേരോ, താനതേ മനോഭാവമേയെങ്ങും കാണ്മൂ.

* ഖർവം = ചെറുജീവി.

മാംസഭുക്കാം സിംഹത്തെ 'ദുഷ്ട'മെന്നോതീടുമ്പോൾ
സസ്യഭുക്കാം ഗോവിനെ 'സാധു'വെന്നല്ലേ ചൊൽവൂ.
സിംഹശാർദ്ദൂലാദികൾ മാംസംപ്രീതിയേററുമ്പോൾ
ആട്ടുമാട്ടുകൾമേയും പല്ലവങ്ങളും പുല്ലും.
മാനുഷൻ വിവേകത്താലൂഹിപ്പൂ പരചിത്തം
വേദനയന്യന്റേതു മവനേയൂഹിക്കാവൂ.
ആ നിലയ്ക്കുിട്ടങ്ങിയ ബോധമേലും മൃഗങ്ങൾ
സാനന്ദം മാംസം ഭുജിച്ചീടുകിലെന്തേ കുററം?
ചിന്തകൻ മനുഷ്യനേ 'ദുഷ്ടമുദ്ര'യ്ക്കിന്നർഹ-
നന്ധരേ മൃഗങ്ങളെ 'ദുഷ്ട'രെന്നോതീടുന്നു.
സിംഹങ്ങൾ വിശപ്പേറിക്കാത്തിരുന്നിരതേടി
സംഹരിച്ചുടൻ തന്റെ മാനസം നിയന്ത്രിപ്പൂ.
മാനുഷൻ ബലാൽച്ചെന്നോ കെണിയിൽ ചാടിച്ചിട്ടോ
ഹീനജീവിയെ ജീവൻ നോക്കാതെ പണിയിച്ചോ
ക്രൂരമാം നരകത്തിൻ കോട്ടയിൽ വലച്ചിട്ടു
ഭീരുവായല്ലേ സംസ്കാരത്തെയും ഞെരിക്കുന്നു.
മാനുഷേതരജീവി മാംസഭോജനത്തിനായ്
സ്വാനുഭൂതിയെപ്പററി ഘോഷിപ്പോരല്ലെന്നുമേ
ദൈവത്തിൻ തനൂജനോ അന്യനെവശത്താക്കി-
പ്പാവങ്ങളെക്കൊല്ലിച്ചിട്ടൂട്ടുന്നു മാംസാഹാരം
"മുട്ടയൊക്കവേ സസ്യം മാംസമായ്ക്കരുതേണ്ടാ"
ഒട്ടുമേ മടിക്കാതെ ദുഷ്ടന്മാർ ഗർജിക്കുന്നു.
മാനുഷന്നതിക്രൂരമാംവിധം മൃഗങ്ങളെ-
യാമിഷാർത്ഥംകൊല്ലുവാനാരു നീതികണ്ടാലും
ആ ന്യായമുഖം തിരിച്ചങ്ങോട്ടു പ്രയോഗിച്ചാൽ
ധന്യതയ്ക്കേററീടുമോ ക്ലേശമെന്നാലോചിക്കാം
ഹിംസാന്യായക്കാരന്റെ നീതിശാസ്ത്രമോതുന്നു
"ചിന്തിച്ചാലുദരാർത്ഥംഹിംസിക്കാമാരാകിലും."
പൂവിലെമകരന്ദംപൂത്തുമ്പിനുകരുംപോൽ
ഗോവിൻപാൽമനുജനു ഹൃദ്യതപകരുന്നു.
ക്ഷീരത്തിൽജീവാണുക്കൾ കോടികോടിയുള്ളപ്പോൾ
സാരാംശത്തിനായ് നമ്മളവയെ ഹിംസിക്കുന്നു.
"വേണ്ടാപാൽ; വായുമതി;" കാണുന്നുണ്ടവിടെയും
വേണ്ടപോൽജീവാണുക്കളെവയെരക്ഷിക്കായ്
ശ്വാസവുംത്യജിക്കണം, ജീവിതംവഴിമുട്ടും
ശുദ്ധമാമഹിംസയിങ്ങപ്രായോഗികമാർഗ്ഗം.
നൂതനമായിനിയും 'കൊല്ലാവ്രത'ത്തെക്കാട്ടും
നീതിയൊന്നുരച്ചീടിലെത്രയോ മനോരമ്യം!
നാമൊരുജീവിയെയും കാരണംകൂടാതെയും
നിർബദ്ധമനസ്സോടും കൊന്നിടായ്വാൻനോക്കണം.

‘ചര്യ’ യേതൊന്നായാലും കാണണം പ്രയോജനം
ധൈര്യമായ് കട്ടവായെക്കൊല്ലുന്നു സംരക്ഷാർത്ഥം.
“എന്തിനുകട്ടവായെകൊല്ലുന്നു ? ക്ഷേമംകാംക്ഷി-”
ച്ചന്ധനും ജീവിക്കണമന്തരായംകൂടാതെ.
ലൗകികബന്ധച്ഛേദഭീതിയെന്നതു “ഹേതു”
കൊല്ലണംകട്ടവായെയെന്നതു “മനഃപൂർവം”
ആട്ടിറച്ചിതിന്നു വാനാട്ടിനെക്കൊല്ലിക്കിലോ
തിന്നാനുള്ളഭിലാഷം ‘കാരണ’മായ് വന്നിട്ടും
തിന്നാനോ കൊല്ലിക്കണമെന്നതു ‘നിർബന്ധ’മാം
ബാലന്മാർ പുൽച്ചാടിയെച്ചീന്തുന്നതെന്തിൻ പേരിൽ?
കാരണം കിശോരർക്കു ജിജ്ഞാസയുണ്ടെപ്പോഴും
കാണുന്ന പുറംപോലെയുള്ളവും കാണ്മാനായി.
ആയൊരു പശ്ചാത്തലമോതിടും “തൊഴുവനെ”
ബാലർക്കുചീന്താനുള്ള നിർബന്ധം മനഃപൂർവം.
കുററക്കാരനു ശിക്ഷ നല്കുവാൻ ന്യായാധിപൻ
ഉററുനോക്കിയാലതിൻ ‘കാരണം’ കുററമെങ്കിൽ
ശിക്ഷിച്ചീടണമെന്ന തോന്നലോ ‘മനഃപൂർവം’
ശിക്ഷയില്ലാതായ് വരും ചെയ്തില്ല കുററമെങ്കിൽ.
അപ്പൊഴോ “ശിക്ഷിക്കൊലാ”യെന്നായി മനഃപൂർവം
മാപ്പാക്കാൻപടി ‘കുററമില്ലായ്മ’ കാരണവും.
മാതൃകകൾ പലതും ഗന്ധസൂനങ്ങൾ പോലെ-
യോതുന്നു: “ഹിംസ ചെയ്യാൻ കാരണമേതാൻ കാണും.”
ഒട്ടേറെ വ്യക്തികളും “ഞാനൊരു ജീവിയെയും
വിഷ്ടപജീവിതത്തിൽ കൊല്ലുകില്ലതു നൂനം”
എന്നുരച്ചീടുകിലും ശ്വാസോച്ഛ്വാസം വഴിയായ്
കുന്നുപോലല്ലേയണുജീവി സംഘത്തെക്കൊൽവൂ!
ആയതോ കണ്ടീടാതെ ബോധ്യമാകാതെയെങ്കിൽ
മായയിൽ സ്നേഹംകാട്ടിയെന്തെല്ലാം കാട്ടിക്കൂട്ടും.
കോഴിയെ വാങ്ങിച്ചേററം സ്നേഹമായ് വളർത്തിയാൽ
കോഴയായതിന്നണ്ഡം, ശാബകങ്ങളെപ്പോലും
നിർദയം ഭുജിച്ചിട്ടത്തള്ളയേയും ഹിംസിച്ചാ-
ലർദ്ദനക്രിയകളിലാക്കുണ്ടിന്നനുകമ്പ?
താൻ സ്വയം കൊല്ലപ്പെടാനാശിക്കുന്നില്ലെന്നുള്ള
മാനസശാസ്ത്രമിന്നാരറിയാതുള്ളൂ പാരിൽ?
കാരണമെന്യേ മനഃപൂർവമായ് ജീവികളെ-
യാരുമേ ഹിംസിക്കരുതെന്നതു വീൺവാക്കല്ലേ?
വാക്കിൻെറ പിന്നിൽ നിന്നു നാദമായ് ധ്വനിപ്പതു-
മാക്കംപോൽ ഹിംസിക്കുവാനുള്ളതാത്പര്യം മാത്രം.
ഇങ്ങിനിച്ചിന്തനീയം സസ്യഭുക്കുകൾക്കെങ്ങാൻ
ഹിംസാദോഷമൊന്നുണ്ടോ-‘സസ്യങ്ങൾ സജീവങ്ങൾ’

പൂർവികന്മാർ ധരിച്ചു—'സസ്യങ്ങൾ നിർജീവങ്ങ-'
ളർവാചീനന്മാരിന്നു വിജ്ഞാനസമുൽകൃഷ്ടർ.
ഏവരും "ചരാചരജീവിക"ളെന്നേ ചൊല്വൂ
ഭാവപൗഷ്കല്യം കാണാൻ പാശ്ചാത്യരെ,ത്തേടേണ്ടാ.
"ആർഷജ്ഞാനാം" ബുധിയിൽ നിന്നെടുത്തൊരു രത്നം
ഹർഷദമായ് കാട്ടുന്ന രശ്മിയിലേറി സിദ്ധൻ:
സസ്യവും ജന്തുക്കളും വേർതിരിച്ചറിയുവാൻ
സാമാന്യനിയമമൊന്നിങ്ങില്ല കൈക്കൊള്ളുവാൻ.
സസ്യത്തിന്നംശം വിട്ടു തിര്യക്കിന്നൊന്നില്ലെങ്ങും
സസ്യജാലത്തിലെങ്ങും തിര്യക്കിന്നംശം ചേരും
ഒന്നത്രേ വ്യതിയാന മീജീവപ്രപഞ്ചത്തിൽ
മന്നിലെ ഭോജ്യാസ്വാദ്യ സമ്പ്രദായം താനത്രും
സസ്യത്തെയൂർദ്ധ്വസ്രോതസ്സെന്നോതു മൃഷീന്ദ്രന്മാർ
തിര്യക്കമാമാർഗ്ഗത്തിൽ തിര്യക്സ്രോതസ്സാകുന്നു.
മാനുഷനർവ്വാക്സ്രോതസ്സായിട്ടും വിളങ്ങുമ്പോൾ
ലോഹത്തിൽ തിര്യക്കിലും സസ്യത്തിലുമായ് 'ജീവൻ'
ഭേദമററനശ്വരരൂപമാകയാലേത്രു
പാദപത്തിലും ജീവാത്മാവിനെയുര ചെയ്യാൻ
നിത്യമായ് മനുഷ്യനെന്നുള്ളൊരു ശബ്ദം മാത്രം
മർത്ത്യരൂപമായ്ത്തീർന്ന ബാഹ്യരൂപബ്രഹ്മവും.
തന്മൂലം ജീവൻ മർത്ത്യൻ, മാനുഷം ശരീരവും
പൊന്മയമാം ജീവനോ സസ്യത്തിൽ തിര്യക്കിലും.
സഞ്ചരിപ്പതായാലും തിര്യക്കപ്രാണോത്ഭാസ-
മഞ്ജ*സം ബുദ്ധിയാദ്യം സസ്യവർഗ്ഗത്തിൽക്കാണായ്.
കാലത്തിൻ ഗതിപോലെ തിര്യക്കിലത്രു തിരി-
ഞ്ഞാലംബമായ് മാനുഷവർഗ്ഗത്തിലും കടന്നു
തത്വസാരം നോക്കിയാൽ സസ്യം നിർജീവമല്ല
സത്യത്തിലഹിംസകരല്ലെങ്ങും സസ്യാശികൾ.
ഹിംസകരിൽ നിന്നൊട്ടുതാണവർ നിലകൊൾകെ-
യഹിംസാലോകത്തിലുമൊട്ടുമേൽ ലസിപ്പവർ.
വൃക്ഷാദികൾക്കുമൊട്ടുബോധമുണ്ടെന്നു കാട്ടാ-
നിക്ഷിതിയിൽത്താനെങ്ങും കണ്ടിടാം നിദർശനം.
നല്ലറക്കത്തിലാണ്ടു ശയിപ്പോനെ മറെറാരാ-
ളുല്ലാസത്തോടെചെന്നു വിളിച്ചാൽ ചലിപ്പീല
ആ വിളിയാവർത്തിച്ചാലറിവൂ നിരർത്ഥകം
ഭാവത്തിലറിവേല്പൂ മൂന്നാമത്തേ വിളിയിൽ.
ഈ നില വൃക്ഷാദിയിൽ കല്പിച്ചീടുന്നതാകിൽ
ശൂന്യത്തിന്നന്ത്യത്തിലായ് സാമാന്യാംശവും ചേർത്ത്

* അഞ്ജസം = സത്യമായ.

ഭാവകല്പന വഴി ബോധത്തിന്നുദയം പോൽ
ആ വിലഹ്ദത്വവുമുല്ലാസവും കൈവരും.
ദുർബലം പഴുതാര ഞാഞ്ഞൂലീപ്രാണികളെ
നിർദയം മുറിച്ചീടിൽ പിടയ്ക്കും രണ്ടററവും.
മാനുഷൻ തുടങ്ങിയ തുംഗജീവികളുടെ
ചാരുകായം തുണ്ടിച്ചാൽ ഹൃദ്ഭാഗം തുടിച്ചിടും.
രോഗികൾ സ്വൈരം കിട്ടാനംഗങ്ങൾ മുറിക്കുമ്പോൾ
വേദന മരവിക്കാൻ ക്ലോറോഫോം ശ്വസിപ്പിക്കും.
അപ്പോഴാപ്രജ്ഞാനിതൻ ജ്ഞാനശക്തികൾ മാഞ്ഞി—
ട്ടത്ഥകല്പന പോയ സുഷുപ്തിക്കൊപ്പം ചെല്ലും.
ഈവിധം ഗവേഷണം പാദപങ്ങളിലായാൽ
ഭാവബോധാവസ്ഥതന്ന വികാസത്തിൽ ചെല്ലാം.
അങ്ങൊന്നു നിലകൊണ്ടാൽ സങ്കല്പജ്ഞാനത്തിൻെറ
വേദിയും ലഭിക്കാത്ത വൃക്ഷാദിസസ്യങ്ങൾക്ക്
സൗഖ്യദുഃഖങ്ങൾ ഹിതാഹിതങ്ങളിവയൊന്നും
തങ്കലേററുവാനുള്ള ശക്തിയെത്രയോ തുച്ഛം!
'തൊട്ടാവാടി' വാടുമ്പോൾ കൈതൊഴും 'തൊഴുകണ്ണി'
കണ്ണീരങ്ങൊലിപ്പിക്കു 'മഴകണ്ണി' ചേലററാൽ
ഈ മൂന്നും കാട്ടുംചേഷ്ടപപ്പടം ചുടെണ്ണയി-
ലാമന്ദംചേഷ്ടിപ്പതിന്നൊപ്പമായ്മാത്രം കാണാം.
ഈ നിദർശനങ്ങളേ ഗന്ധംതൂകും പൂക്കളിൽ,
മേനിവേദനയല്ല, സസ്യവുംവികാരാർദ്രം.
തത്വമായൊന്നേയിങ്ങുനാമ്പിടൂ, സസ്യങ്ങൾതൻ
രക്തത്തിൽ വേദനയ്ക്കു സംവേദകത്വമില്ല.
രണ്ടിനുംദോഷംകാണും ഹിംസയാരുചെയ്താലും
വേദനപ്പെട്ടുത്തലും, വഴിയെത്തടുക്കലും.
വേദനപ്പെട്ടുത്തലോ ചരങ്ങൾക്കനുഭവം
മറേറതുചരാചരങ്ങൾക്കൊപ്പം ബാധിച്ചിടും.
വേദനയറിയാതെയംഗങ്ങൾ മാററാനായി
ക്ളോറോഫോമിനെ ജ്ജനമാശ്രയിക്കുന്നില്ലയോ?
എന്തിതിൽനിന്നും ധരിച്ചീടാവുന്നാശയമെ-
ന്നന്തരാ ചിന്തിക്കുകിൽ സ്വീകാര്യം താമസിക്കൽ.
നഷ്ടവും ബോധക്ഷയമെന്നിവസ്വീകരിച്ചും
മൃത്യുവും വേദനയും വെറുക്കുന്നോരേറിട്ടും
സസ്യഭക്ഷണത്തിലും ഹിംസയുണ്ടെന്നാകുമ്പോൾ
ധീരന്മാർ ഭുജിക്കുന്നുശുഷ്കപത്രങ്ങൾ നീരും.
എന്നിട്ടും ഹിംസാതത്വം മാറുന്നില്ലവിടെയും
വായുഭക്ഷണത്തിലും ഹിംസയെഭയക്കണം.
യോഗികൾക്കിനിയൊന്നേയാർജിക്കാനുള്ളു നേരിൽ
വായുവും ത്യജിക്കുവാൻ ശക്തിസമ്പാദിക്കേണം.

പ്രാണനെയടക്കിയും ചിന്താരൂപജ്ഞാനത്തിൽ
മേലെഴും സമാധിയെ സത്യത്തിലാശ്രയിച്ചും.
ആരോരുംതമ്മിൽ ഹിംസാചര്യയിൽപ്പെടാതെയും
മോക്ഷമാംപരമാനന്ദത്തിൻെറ പദമാണും.
പ്രപഞ്ചം താനായ്ത്തോന്നിത്തന്നടെഹൃദന്തത്തി-
ലാദതൻനാളംകാട്ടും ജ്ഞാനം 'താനാ' യിക്കണ്ടും.
സർവവും ചലിക്കുവാനുന്മേഷം പകർത്തുവാൻ
ധാരണയ്ക്കർത്ഥം കാട്ടാനേതിനും കല്പിക്കുവാൻ.
ആത്മാവൊന്നതേ നിത്യം, സത്യ, മായതേ ബ്രഹ്മം'
ആത്മാരാമനീ ഹൃത്തിൽ കത്തുന്നൂ ഹിംസാതീതൻ.
പൂർവരാമൃഷീന്ദ്രന്മാർ ചൊന്നിട്ടുള്ളഹിംസ തൻ
പാർവണേന്ദു തൂകീടും ശുദ്ധിയേ കൈവല്യദം.
മാനുഷൻ പ്രകൃത്യാ താൻ സസ്യഭുക്കാകും മട്ടിൽ
മാനുഷശരീരമോ സൃഷ്ടിയിലുൽകൃഷ്ടവും.
തിര്യക്ജീവികളാകെ ജഡബുദ്ധികളായാൽ
ഉൽകൃഷ്ടവിചാരത്തിനർഹത കാണില്ലല്ലോ.
വന്ദ്യനാം മനുഷ്യനിൽ നല്ലഭാഗവും കഷ്ടം!
ബുദ്ധിയിൽ മൃഗത്തിലും താണിടത്തേ നില്പുള്ളൂ.
ആത്മനിയന്ത്രണവുമുള്ളതായ്ക്കാണുന്നീലാ
ആത്മസ്വാന്തത്തിൽ മുററം പിന്നോക്കം നിയന്ത്രണം.
ആയത്തു വരിക്കുവാൻ മർത്യനേററം ശ്രദ്ധിച്ചാൽ
മായമററീ ജന്മത്തിൻ മാധുര്യം നുകർന്നീടാം.
ചിന്തയില്ലാതെ, വന്നവാക്കിനു തുടരുക.
സന്തതം മൃഗങ്ങൾക്കു സ്വാധീനസ്വഭാവമാം
ആ മാർഗ്ഗമെതിരിട്ടു മുന്നേറിപ്പോന്നോരല്ലോ,
വന്മഹത്ത്വം കാട്ടിയോർക്കാമാർഗ്ഗമനുഗമ്യം
മാതാവു, സഹോദരി, ഭാര്യയും, പരസ്ത്രീയും
താതനും, സഹജനും ഭർത്താവു, മന്യനേവം
ഭേദബുദ്ധി കാണ്മതു, മർത്യൻെറ വിശേഷമാ
മീനയം ഭേദിച്ചീടിൽ ജീവിതം മൃഗീയവും.
ആ നീതിയനുസരിച്ചാലോചിച്ചത്രേ ലോകം
മാനസവൃത്തിക്കെന്നും ചമച്ചു നിയന്ത്രണം.
ഇച്ചൊന്ന നിയമങ്ങളഹിംസാ തത്ത്വത്തിന്മേൽ
കല്പിച്ചിങ്ങാചാര്യന്മാർ ഹിന്ദുസംസ്കാരം കാട്ടാൻ.
പ്രാണിഹിംസയെ നിരോധിക്കുവാൻ 'വർദ്ധമാന-
മഹാവീരൻ' നിയമം ജൈനമതത്തിൽ ചാർത്തി.
ശ്വാസോച്ഛ്വാസത്തിലൂടെ പ്രാണികൾ നശിക്കായ്വാ-
നാനനം വലകൊണ്ടു മൂടിവന്നൊരു കാലം.
ഇന്നിപ്പോഴും വായ് മൂടിട്ടു പാദസ്പർശത്താൽ ചെറു-
ജീവികൾ നശിക്കാതെ പീലിയാൽ 'പാത' തൂക്കും.

അന്തിയായാലവർക്ക് ഭോജനം വിലക്കത്രേ
ബന്ധുരദീപങ്ങളിൽ പൂച്ചികൾ കുടുങ്ങായ്‌വാൻ.
ഹൈന്ദവമതത്തോടുക്കൂറെഴും ബുദ്ധമത–
മീശ്വവിശ്വാസം മാറി കർമ്മത്തിൽ ഫലം കാണ്മൂ.
ഈ മതത്തിൻ സ്ഥാപകൻ ശ്രീ ബുദ്ധനഹിംസയെ–
യീമന്നിലത്യുന്നതമായിട്ടു സ്വീകരിപ്പൂ.
ബുദ്ധൻെറയാദ്യകാലം ബ്രാഹ്മണശാസ്ത്രംപോൽ
ജന്തുഹിംസായാഗങ്ങൾ നടത്തീ രാജാക്കന്മാർ.
രാജന്യർ കുടുംബമായ് ബുദ്ധശിഷ്യത്വം നേടി–
യാജിയിൽ കൊലക്കളമപ്പാടെ തകർന്നുംപോയ്.
ബുദ്ധൻെറ മതം സ്വീകരിച്ചോരു ഭാരതേന്ദ്രൻ
ശ്രേഷ്ഠനാം'മശോക'നെയാരാനും മറക്കുമോ?
ആദ്യത്തെ മൃഗാസ്പത്രി സ്ഥാപിച്ചതശോകനാ–
ണാമതം മാംസാശനമത്യന്തം ഗർഹിക്കുന്നു.
സർവശ്രേയസ്സും പരിഷ്കാരവുമാർജിക്കയാ–
ലുർവിയിൽ ക്രിസ്തുമതമുൽകൃഷ്ടമായ്‌ലസിപ്പൂ.
ശക്തമാം മതത്തിലെയാചാര്യൻ യേശുക്രിസ്തു.
ഭക്തനും ദയാലുവുമെന്നതു നിസ്സന്ദേഹം.
യേശുവിൻ മതതത്വമാകവേ വിശോധിച്ചാ—
ലാശയം തിളങ്ങുന്നു 'കൊല്ലരുത'തിൻ കാതൽ.
ബൈബിളിലുല്പത്തിയിലാദ്യ സൃഷ്ടക്കായ് ദൈവം
പ്രേമമോടാഹാരവും നിശ്ചയിച്ചോതീ നേരിൽ.
"വിത്തുള്ള മഹീരുഹ സസ്യങ്ങളെല്ലാമിതാ
ക്ഷുത്തു തീക്കാനായിട്ടു ഭോജ്യമായ് കല്പിക്കുന്നേൻ"
ഇക്കാലമവരാരും മാംസമേ ഭുജിച്ചില്ല
കാലത്തിൻ ഗതിമാറി ഭോജ്യവും മാറിക്കണ്ടു.
മാംസഭോജനം മൂലമാത്മാവുമലിനമാ-
മീസത്യ 'മെ*സ്സീക്ക'യിൽ വായിക്കാം ലളിതമായ്
മാത്യുവഞ്ചാമധ്യായം വാക്യംപത്തോടെട്ടിതിൽ
ക്രിസ്തു മുക്കവരിരുസോദരരോടു ചൊന്നാൻ:
"നിങ്ങളെന്നൊടുകൂടെപ്പോരുവിൻ ഞാൻനിങ്ങൾക്കു
ഭംഗിയിൽ സൗവർണ്ണമാം മത്സ്യവർഗ്ഗത്തെത്തരാം".
ആയവർ യേശുവിനെത്തുടർന്നുശിഷ്യന്മാരാ–
യീയവസരംചൊൽവൂ ക്രിസ്തുവിൻ കാരുണ്യാംശം
പീററും, ജോണും, മാത്യുഎന്നുള്ള മഹാത്മാക്കൾ
ക്രിസ്തുവിന്നഹിംസയെ പിൻതുടന്നവർപാരിൽ·
ഈഗതിയ്ക്കുല്പാല്പമാം വൈപരീത്യം കണ്ടീടിൽ
വാവദൂകന്മാർചെയ്ത ദുർവ്യാഖ്യാനത്തിൻഫലം.

*എസ്സീക്ക – അ: 4–14

ആയതോ വെറുംനിന്ദ്യം സ്വാർത്ഥതാത്പര്യോത്ഭൂതം
യേശുവിന്നനഗരിൽ മാംസഭോജികളില്ല.
'ഹേഗിസിപ്സും', 'ക്ലെമൻറു' മീ സംഗതിചരിത്രത്തിൽ
ചൊല്ലുന്നുണ്ടു്'ഗസ്റ്റിനും', 'ഫില്ലോ'യു മൊപ്പംനില്പൂ.
കാര്യമായ്പതിനേഴാം നൂററാണ്ടോളമീനന്മ
ക്രിസ്തീയദേവാലയം സംസ്കാരമായിക്കാത്തു.
പിന്നീടുപടിഞ്ഞാറൻ ക്രിസ്ത്യാനിമാംസാശനം
തന്നുടെയാചാരത്തിൽ സ്ഥാപിച്ചു, മാറീഹൃത്തും.
പൗരസ്ത്യനനുഷ്ടിച്ചാൽ പാശ്ചാത്യൻ ധിക്കരിക്കും
ചാരുമാനസർ മതാചാര്യന്മാർ മൗനംപൂണ്ടു.
കാര്യത്തിൻ ചക്രത്തിരിവെങ്ങനെ നടന്നാലും
മാംസഭക്ഷണം ക്രിസ്തുമതത്തിൽ വർജ്യം, നൂനം.
ജീവപ്രപഞ്ചത്തോടു ഭട്ടാരകൻ ദയാർദ്രൻ,
ജീവിക്കാൻഭുജിക്കുകിൽ സസ്യത്തിൽരസംകാണാൻ
സോദരരോടു മധുതൂകിക്കൊണ്ടാരചിച്ചു
മോദസന്ദായകമാം സൽകൃതിസുയോഗമാം.

പതിനൊന്നാം സർഗ്ഗം കഴിഞ്ഞു.

## സർഗ്ഗം XII

### അദ്വൈതചിന്താപദ്ധതി

### പൂർവ്വഭാഗം (മഞ്ജരി)

ബ്രഹ്മവിദ്വരീയാൻ ചട്ടമ്പിസ്വാമികൾ
സന്മതി, നിത്യൻ സഹജാതർക്കായ്.
വേദാന്തജ്ഞാനത്തിൻ വിത്തുവിതയ്ക്കുവാ-
നാദരപൂർവം രചിച്ചിട്ടുള്ള
പെൻസിൽക്കോപ്പിയായിപ്പൊൻതളിർചൂടാതെ
വത്സലൻ ഭാഗ്യനിധിയായ്ക്കാത്തും
ലോകത്തിനൊട്ടുമേ ശീതളച്ഛായയോ
ശോകമകററുന്ന തേൻകനിയോ
വർണ്ണപ്പൊലിമയിലന്വേഷണാസക്തി
തിണ്ണംവളർത്തുന്ന നന്മുത്തോപോൽ
എങ്ങും വിളങ്ങാതെയെങ്ങോലയിച്ചുമാ-
ഞ്ഞിതെങ്ങിതമെത്രയോ ദിവ്യം വാഴ്‌വിൽ!
"സർവമതസാമരസ്യം. ജന്തൂല്പത്തി-
യുർവരയ്ക്കൊപ്പമാ 'മാദിഭാഷ'

“മോക്ഷപ്രദീപത്തിൻ ഖണ്ഡന” മീമട്ടി-
ലിക്ഷിതിയെത്രയോ രത്നം ത്താഴ്ത്തി!
അങ്ങനെയെങ്ങും വിളങ്ങാൻ ഗതിമുട്ടി
മുങ്ങിത്തുടിച്ചൊന്നാണീസൽഗ്രന്ഥം
സദ്ധർമ്മമോക്ഷപ്രദ “മദ്വൈതചിന്താ-
പദ്ധതി” സജ്ജനപാരിജാതം
ഉന്നതൻ സ്വാമിതന്നാശ്രിതനാം ഭക്തൻ
ചെന്നറിയിച്ചൊരു മാർഗ്ഗംകാട്ടാൻ:
“പ്രാപ്തികുറവാണു വായിച്ചറിയുവാൻ
മുത്തൊക്കും സ്വാമികനിഞ്ഞിടേണം
മോക്ഷോപയോഗിയായ് കാര്യംഗ്രഹിക്കുവാൻ
ചിത്തിന്നനുഗ്രഹം വർഷിക്കേണം”
പ്രാർത്ഥനകൈക്കൊണ്ടുദേവൻ കൃപചൊരി-
ഞ്ഞത്ഥിക്കരുളിയതൂമൊഴികൾ.
ചിന്തുന്നുസാരവത്തായുള്ള വേദാന്ത-
ചിന്തയും ഹേതുവും സൽഫലവും.
സദ്ഗ്രന്ഥം ശിഷ്യോപദേശത്തിൻ മട്ടിലായ്
വേദാന്തസാരത്തിൻ ദീപ്തിയത്രേ.
ബ്രഹ്മംപ്രകാശിപ്പൂ സച്ചിദാനന്ദമായ്
സമ്മോദാഖണ്ഡ പരിപൂർണ്ണമായ്.
അന്തിയിൽ തുണ്ടുകയർ പാമ്പായ്തോന്നിടാ-
മന്ധകാരത്തിലോ കുററി,‘യാളായ്’.
നന്മരുഭൂമിയിൽ കാനൽജലംതോന്നാം
മന്നിൻമീതേ വാനംനീലിമയിൽ
ഒന്നു മറെറാന്നായ തോന്നും ‘വിവത്ത’ത്തിൽ
തോന്നലിൽ പാമ്പങ്ങിഴഞ്ഞെന്നുമാം
കുററിയിരുട്ടിൽ പ്പിശാചെന്നുതോന്നിടും
ചെററു കഴിഞ്ഞതനങ്ങിയെന്നും.
കാനൽജലത്തിൽ ചിറേറാളംചലിച്ചെന്നും.
‘മൂലപ്രകൃതി’താൻ ചേഷ്ടകാണ്മൂ.
ഈ ശക്തിയിലുണ്ടാം സത്വരജസ്തമ-
സ്സെന്നുതിരിയുന്ന ത്രൈഗുണ്യവും
ഉത്തമം സത്വം വെളുപ്പുനിറമായും
മധ്യമം രക്തവർണ്ണം രജസ്സും.
മറേറതധമം തമോഗുണം കാർവർണം
മൂന്നുമൊന്നിച്ചാലുമൊന്നുമൻപാം.
ഒന്നൊന്നായ് ചേർന്നിവയൊൻപതായ്മാറിടും
സത്വസമഷ്ടിതാൻ ‘മായ’ യാകും.
രണ്ടാംഗുണത്തിൻ സമഷ്ടി ‘യവിദ്യ’യാം
‘താമസി’യാകും തമോസമഷ്ടി.

ആകാശതുല്യമാം ബ്രഹ്മചൈതന്യമോ
സാകല്യമായ് പ്രതിബിംബിക്കയും
നല്ലൊ'രാ*ദർശ'ത്തിൽ സൂര്യബിംബംപോലെ-
യുല്ലസൽബ്രഹ്മചൈതന്യമെന്നും·
സത്വഗുണത്തിൽ പ്രതിബിംബിച്ചീടുന്നു-
ണ്ടീപ്രതിബിംബിതചൈതന്യത്തെ
ഈശ്വരനെന്നു പേരോതുന്നുണ്ടീഗുണ-
മീശ്വരകാരണദേഹവുമാം.
ഈശ്വരൻ തന്റെ സുഷുപ്ത്യവസ്ഥയെന്നും
കോശങ്ങളിൽ വച്ചാനന്ദമയം.
എന്നും ശാസ്ത്രം ചൊന്നാൽ കാരണദേഹത്തെ
ഞാനെന്നുമാനിക്കും മൂർത്തിക്കീശൻ,
അവ്യാകൃത,നന്തർയ്യാമി, യെന്നുമഭി-
മാനനാമങ്ങളും ചൊൽവൂസിദ്ധർ.
മായ വിലസുമ്പോൾ സത്വത്തിൽ താൻ സ്വത്വം
മായമററങ്ങുപ്രതിബിംബിച്ചു
ഈശ്വരനീ ജഗദ്രക്ഷയാൽ 'വിഷ്ണു'വായ്
രാജസംസത്വത്തിൽ പുഷ്ടമായി
ഈ ലോകത്തിൻ സൃഷ്ടികാരണം 'ബ്രഹ്മാ'വായ്
സത്വത്തിൽ ദീപ്തം തമസ്സാണെങ്കിൽ
ആയതിൽ ബിംബിച്ചു നില്ക്കുന്നോരീശ്വരൻ
ലോകസംഹാരകൻ 'രുദ്രനാ'യി
മൂർത്തിത്രയത്തിൻ ഗുണങ്ങളുംകൈക്കൊള്ളുന്നു
സർവജ്ഞത്വം സർവസ്വാധീനത്വം.
നിർമ്മലത്വം ജഗത്കർത്തൃത്വവുമക—
ർത്തൃത്വവുമന്യഥാ കർതൃത്വവും.
മായാവശിത്വവുമെന്നപോലെ പല
മായാജാലങ്ങളും മാറിമാറി.
സൂര്യബിംബം മലിനജലം തന്നുള്ളി-
ലവ്യക്തമായേ പ്രതിബിംബിക്കൂ.
ആ മട്ടിൽ രാജസത്തിൻ സമഷ്ടിഭാവ-
മായൊരവിദ്യയിൽ ബ്രഹ്മഭാവം
ബിംബിച്ചാൽ 'ജീവനാ'ണായതിൽ കാരണ-
ദേഹവുമാനന്ദരൂപകോശം.
പോരാ, സുഷുപ്ത്യവസ്ഥക്കൂട 'വിദ്യ' താൻ
തന്മൂലം തദ്വശഗന്മാരാകും
ജീവാത്മാക്കൾക്കാകെ കിഞ്ചി*ജ്ഞത്വം വന്നു
ഭാവംവിവിധമായ് സംക്രമിച്ചു.

*ആദർശം = കണ്ണാടി

* അല്പജ്ഞത്വം

ശുദ്ധസത്വരാഹിത്യത്താലവരെല്ലാം
മേവുമവിവേക പാത്രങ്ങളായ്.
നേരിൽപ്രതിബിംബ ഭാവാദ്യനേകത്വം
രൂപമവിദ്യാപ്രതിഭാസമായ്
വന്നുഭവിക്കയാൽ-കർത്തൃത്വംഭോക്തൃത്വം
ചേർന്നസുഖിത്വ ദുഃഖിത ങ്ങളും
സാത്വികന്മാർ ജ്ഞാനനിഷ്ഠയാൽ മോക്ഷവും
രാജസർകർമ്മത്താൽ സൗഖ്യവുമായ്
ഔചിത്യംപൂണ്ടു മരുവുമ്പോൾ 'താമസ'-
രാലസ്യനിദ്രാദിഭാവമഗ്നർ
ഈലോകജീവിതരംഗങ്ങളിൽത്തന്നെ
പ്രാലേയംപോൽ നാനാജന്മംകൊൾവൂ.
ഇന്നലത്തെപുഷ്പമല്ലിന്നു നാംകാണ്മൂ
ഇന്നുനാം കാണുംപ്രപഞ്ചംപോലെ
എന്തിനുമെപ്പോഴും മാററംഭവിക്കുന്നു
ചിന്തിച്ചാലായതൊഴുകുകയാം.
ഇത്തത്വിൽകാണും പരമാണുവിൻചിന്ത
മററുള്ളവയ്ക്കറിയാൻ പര്യാപ്തം.
'പൂർണ്ണത'യ്ക്കർത്ഥം കല്പിച്ചാലിതുതന്നെ
വിണ്ണിൽ നാം വീക്ഷിച്ചാൽ മാററമില്ലേ?
മാത്രതൻ സഞ്ചയം ശൂന്യതയിൽപെട്ടാ-
ലായത'വ്യക്ത'മായ് ചൊല്ലപ്പെടുന്നു.
നാല്പത്തിയൊൻപതവ്യക്ത മാത്രചേർന്ന-
ങ്ങുല്പന്നമാം മഹദ്ഭൂതമാത്ര!
ഈ മഹദ്ഭൂതത്തിൻ മാത്രകളാകാശ
മാത്രകളോടുചേരും മുമ്പേതാൻ.
ആയവയെ 'ബ്രാഹ്മി'യാം 'വിക്ഷേപശക്തി'-
യവ്യക്തമാത്രകളായ് പിരിക്കും.
നാല്പത്തിയൊൻപതിലോരോന്നുമത്രയും
വീതം പെരുക്കിയവ്യക്തമായാൽ
രണ്ടായിരത്തിനാനൂററിയൊന്നാകാശ-
മാത്രകളാകുന്നതെത്ര സത്യം!
ഏഴിന്നേഴുഗുണത്താലതും വർദ്ധിച്ചാൽ
വായുഭൂതമാത്ര കൈവരുന്നു.
പിന്നെയതിനെയുമപ്പോൾ പെരുക്കീടിൽ
തേജോഭൂതമാത്രയായ് ഭവിപ്പൂ.
ആവർത്തനക്രിയയങ്ങും ചമയ്ക്കുമ്പോൾ
ആപോഭൂതമാത്ര സംജാതമാം.
ആഭൂതമാത്രകൾ വീണ്ടും പെരുക്കുമ്പോൾ
പൃഥ്വീഭൂതമാത്ര ഗണ്യമാകും.

* നൂററിമുപ്പത്തെട്ടുകോടിയും, നാല്പത്തി-
യൊന്നുലക്ഷവു, മിരുപത്തെട്ട്
ആയിരത്തോടു. നാനൂററിയിരുപതു-
മവ്യക്തമാത്രകൾ പൃഥ്വീമാത്ര.
ഈ മാത്രയത്രേ പരമാണുവാവതു-
മാകവേ ദൃഷ്ടിക്കഗോചരവും.
ജീവോപാധികൾ നിലനില്ക്കാൻ കാരണം
പ്രാണശക്തിയെന്നു തേറിടേണം
ആയതിൻ ബീജമോ ബ്രഹ്മാണ്ഡമണ്ഡല-
മധ്യത്തിൽ വർത്തിക്കു 'മാദിത്യ'നും
ആദിത്യരൂഢമാം പ്രാണനണുക്കളിൽ
വേശിച്ചീടുന്നുള്ളിൽ നിന്നു ചേലിൽ.
പ്രാണനുൾക്കൊള്ളും പരമാണുവോരോന്നും
ഷഡ്പരമാണുക്കളൊത്തു ചേരും.
ആറിന്റെ മധ്യത്തിലൊന്നാ, യവയേഴും
പ്ലീഹവഴി കായമുൾപ്പൂകുന്നു.
ആ ഗതിവേഗത്തിലേഴും പിന്നേഴേഴായ്
വർണ്ണവിശേഷം കൈക്കൊണ്ടു വാഴ്വൂ.
മുഖ്യാണുമധ്യത്തിലാരുണ്യം പൂണുമ്പോൾ
മററാറും ചോപ്പും ചെമ്മഞ്ഞയുമായ്
മഞ്ഞയും, പച്ചയും, നീല കടുംനീല
മഞ്ജുളമായേവം ലാലസിപ്പൂ.
ഈ ശബളാണുപ്രവാഹത്തെയാർഷജ്ഞർ
'പ്രാണ'നെന്നെന്നും വിളിച്ചീടുന്നു.
പാർത്താലീശേച്ഛയാൽ 'താമസീ' ശക്തിക്കു
ഭാവങ്ങൾ 'ആവരണം, വിക്ഷേപം.
ആവരണമജ്ഞാനമായി വസ്തുവിൻ
ഭാവം മറയ്ക്കുമ്പോൾ, ജ്ഞാനമായി
വിക്ഷേപം നില്ക്കും നാനാത്വബോധരൂപം
വസ്തു പലതായിത്തീരുമപ്പോൾ.
ആവരണമധിഷ്ഠാന ചൈതന്യത്തെ
മൂടിജ്ജനിമൃതിക്കാലംബമാം.
വിക്ഷേപം ശബ്ദഗുണകമാമാകാശ-
മായതിൽ സ്പർശതന്മാത്രം വായു.
വായുവിൽ നിന്നുരൂപാത്മകമഗ്നിയു-
മഗ്നി രസാത്മകമാം ജലവും.
ആ ജലത്തിൽ നിന്നു ഗന്ധതന്മാത്രമാം
പൃഥ്വിയും സത്വാദിസമ്മിളിതം.

* 138, 41, 28, 420.

ചൊല്ക്കി'ലപഞ്ചീകൃതപഞ്ചഭൂതങ്ങ'-
ളീസൂക്ഷ്മഭൂതങ്ങളം 'തന്മാത്രകൾ'.
സത്വം രജസ്തമസ്സെന്ന ഗുണത്രയ-
മൊത്താകാശാദി സൂക്ഷ്മങ്ങളം ചേന്നാൽ
സാത്വികത്തിൻ ശബ്ദം ജ്ഞാനമാം, സ്പർശത്തിൽ
സന്മനസ്സുണ്ടാം, രൂപത്തിങ്കലോ
ബുദ്ധിയാകും, ചിത്തമാകും രസമുടൻ
ഗന്ധത്തിലുണ്ടാ'മഹങ്കാരവും!'
ചൊന്നതു സത്വസമഷ്ടിഭാഗമെങ്കിൽ
ശബ്ദത്തിൻ വ്യഷ്ടിയിൽ ശ്രോത്രേന്ദ്രിയം.
സ്പർശത്തിനു ത്വക്കും, രൂപത്തിനു നേത്രം
ജിഹ്വ രസ, മറിഞ്ഞീടുവാനും.
ഗന്ധമതുപോലെ ഘ്രാണേന്ദ്രിയമാകും
ശബ്ദം രജസ്സിൻ സമഷ്ടിയായാൽ
ചെമ്മേ സമാനനാം വായുവായിത്തീരും
സ്പർശതന്മാത്രയോ വ്യാനവായു.
രൂപമുദാനമുരം രസമതു
പാവനാ പാനനും ഗന്ധംപ്രാണൻ
ശബ്ദത്തിൻ രാജസവ്യഷ്ടി ഭാഗംവാക്കും
സ്പർശം പാണി, രൂപം പാദേന്ദ്രിയം.
അപ്പോൾ രസമതുഗുഹ്യേന്ദ്രിയമാകും
ഗന്ധംഗുദേന്ദ്രിയമായിത്തീരും.
ക്രമകം നോക്കുകിൽ ശബ്ദതന്മാത്രയ്ക്കു
ജ്ഞാനം—ശ്രോത്രേന്ദ്രിയം, മാറവക്രട്ടം
വായുസമാനനും വാഗിന്ദ്രിയം - സ്പർശ-
തന്മാത്രയ്ക്കോ മനസ്സോട്ടുതുല്യം
ലോലം ത്വഗിന്ദ്രിയം - വ്യാനവായു, പാണി,
രൂപതന്മാത്രയ്ക്കു ബുദ്ധി - നേത്രം
വായുവുദാനനും പാദേന്ദ്രിയം രസ-
തന്മാത്രയ്ക്കോതിടാം ചിത്തംനേരിൽ
ആ രസനേന്ദ്രിയം വായുവപാനനും
ഗുഹ്യേന്ദ്രിയംകൂടെ ച്ചൊന്നിടേണം.
പാർത്താൽഗന്ധത്തിൻതന്മാത്രയ്ക്കുക്രമകം
മോതാമഹങ്കാരം-ഘ്രാണേന്ദ്രിയം.
വായുവിൽപ്രാണനുമങ്ങുതങ്ങീടുമ്പോൾ
ചൊല്ലാംഗുദേന്ദ്രിയവും ഭവിപ്പൂ.
ചിന്തിച്ചുകാണ്കിലോ പഞ്ചതന്മാത്രതൻ
സത്വസമഷ്ടി ഭാഗങ്ങളായി
അന്തഃകരണങ്ങളഞ്ചും സത്വത്തിന്റെ
വ്യഷ്ടിഭാഗങ്ങളം, ജ്ഞാനേന്ദ്രിയങ്ങളം.

അഞ്ചുംകൂടി ജ്ഞാനസാധനങ്ങളെന്ന-
ങ്ങഞ്ചാതെ നെഞ്ചകത്തോർത്തു വയ്ക്കാം.
അന്തഃകരണവും പഞ്ചഭൂതാത്മകം
സർവാവകാശത്താൽ ജ്ഞാനാകാശം
സങ്കല്പ വൃത്തിയിൽ ചഞ്ചലരൂപമായ്
മാനസം വായ്വംശം വായുതുല്യം.
അഗ്നിതുല്യം വസ്തുജാലം കാശിപ്പിക്കും
വൃത്തിയാൽ ബുദ്ധിയഗ്ന്യംശമാകും.
നീർപോലെയെങ്ങുമേ ചേരുന്ന വൃത്തിയാൽ
വ്യാപകംചിത്തം ജലാംശമത്രേ.
ഭൂപോലെയെങ്ങും കഠിനമായ് മാനിച്ചു
താദൃ*ഗഹങ്കാരം പൃഥ്വ്യംശമാം.
ആകാശാംശം ശ്രോത്രം ശബ്ദം ഗ്രഹിക്കവേ
വായ്വംശമാം ത്വക്ക സ്പർശത്തേയും
അഗ്ന്യംശം നേത്രം രൂപത്തെയും, നാവതു
നീരാംശമാം രസത്തെസ്സ്വദിപ്പൂ.
ഘ്രാണം പൃഥ്വ്യംശത്താൽ ഗന്ധത്തെയും മാത്രം
സ്വീകരിച്ചെന്നും കടമ കാട്ടും.
പ്രാണാദിവായുക്കൾ പഞ്ചേന്ദ്രിയങ്ങളോ-
ടെങ്ങനെ ബന്ധിപ്പൂതെന്നു കാണാം.
വായുക്കളോരോന്നിൻ സ്ഥാനത്തു ചെയ്യുന്ന
കർമ്മങ്ങളിങ്ങനെ വ്യക്തമാക്കാം.
ആകാശാംശമാം സമാനവായു നാഭി-
സ്ഥാനം പൂണ്ടാറ്റാദിച്ചാഹാരത്തിൻ
സത്തു ശരീരത്തിന്നൂർജ്ജത്തിനായ് നിത്യം
നാനാഭാഗത്തേയ്ക്കുമെത്തിക്കുമ്പോൾ
വായ്വംശം വ്യാനൻ സർവാംഗം ചരിച്ചുചേ-
ലായിശ്ശരീരം നിലനിർത്തീടും.
അഗ്ന്യംശമാകുമുദാനവായു കണ്ഠ-
മഗ്നൻ ജഠരാഗ്നി കത്തിച്ചീടും
തോയാംശമാകുമപാനൻ ഗുദംപൂണ്ടു
നേരിൽ മലമൂത്രങ്ങൾ തള്ളുന്നു.
പൃഥ്വ്യംശമാം പ്രാണവായു ഹൃദന്തത്തിൽ
ശ്വാസോച്ഛ്വാസം നോക്കിമേവീടുന്നു.
കൂടാതെ നാലഞ്ചു കൊച്ചുവായുക്കളു-
മാടലാററീടുവാൻ മേനിവാഴ്വൂ.
ഛർദിനിവർത്തിക്കാൻ നാഗൻ പ്രവർത്തിച്ചാൽ
കണ്ണിമവെട്ടലുമേമ്പക്കവും

* താദൃക് (അപ്രകാരമുള്ള) + അഹങ്കാരം

വിക്കലും കൺമിഴിപ്പും ചേക്കാനാം കൂർമ്മൻ,
കൃകലൻ വലിവിനും തുമ്മലിനും
കോട്ടുവായും വാക്കും ഹാസവും ചേർത്തിടാൻ
ദേവദത്തൻ സദാസന്നദ്ധനാം.
പിന്നെ ധനഞ്ജയൻ, പ്രാണൻ പോയീടുമ്പോൾ
ദേഹത്തെ ഗന്ധം പുറത്തു തള്ളും.
അഞ്ചാം ദിനം തലപൊട്ടിച്ചീടുന്നതു-
മഞ്ചാതവൻ കൃത്യമാക്കിടുന്നു.
കർമ്മേന്ദ്രിയങ്ങളിൽ വാക്കാകാശാംശമായ്
ആകാശത്തോടെ വദിച്ചീടുന്നു.
പാണി വായ്വംശമായ് വായുസഹിതനായ്
താണുമുയന്നും പ്രവർത്തിക്കുന്നു.
പാദമഗ്ന്യംശമനലസഹിതമായ്
സഞ്ചാരം കർമ്മമായ്ത്തീർത്തിടുന്നു.
ഗുഹ്യം ജലാംശം ജലത്തോടാനന്ദിപ്പൂ
പൃഥ്വ്യംശമായ്ഗുദം പൃഥ്വിയുക്തം.
ചെയ്വൂ മലത്തിൻ വിസർജനം കൃത്യമാ-
യെല്ലാം തത്വങ്ങളിൽ നിത്യയുക്തം.
ചൊന്ന തത്വങ്ങളിരുപതും സൂക്ഷ്മമാം
ദേഹമായ്ത്തീരുമ്പോൾ കർമ്മകാണ്ഡം.
സൂക്ഷ്മശരീരം മനോമയം വിജ്ഞാന-
പ്രാണമയവുമായ് കൂടിനില്പൂ.
പ്രാണമയകോശമുണ്ടാവാനായ് പ്രാണൻ
കർമ്മേന്ദ്രിയങ്ങളോടൊത്തിടേണം
ഇങ്ങുമനോമയകോശം മനസ്സോടു
ജ്ഞാനേന്ദ്രിയമഞ്ചും ചേന്നാലുണ്ടാം.
ബുദ്ധിയും ജ്ഞാനേന്ദ്രിയങ്ങളും ചേന്നാകി-
ലുണ്ടാം വിജ്ഞാനമയകോശവും.
ഇത്തരം സൂക്ഷ്മശരീരം പ്രാണിക്കെല്ലാം
ഈശനാൽ പ്രത്യേകം സൃഷ്ടമത്രേ.
സൂക്ഷ്മശരീരം താനായിട്ടുതോന്നുകി-
ലായവസ്ഥയല്ലോ സ്വപ്നനാമം.
സൂക്ഷ്മശരീരാഭിമാനിയാം ജീവനു
സ്വർന്നരകാദിയും തത്രമേവും.
കർമ്മഫലങ്ങളനുഭൂതമായ് പിന്നെ
ഭൂമിയിൽത്തന്നെ പുനർജന്മവും.
സ്ഥൂലപ്രപഞ്ചത്തിൻ സൃഷ്ടിയുമായതിൻ
പഞ്ചീകരണവുമീശൻ ചെയ്യാൻ
സൗഖ്യദുഃഖങ്ങൾ സഹജമാം ജീവിക്കു
സ്ഥൂലശരീരവും ഭോഗങ്ങളും

ഉണ്ടാകുമാറല്ലോ രക്ഷകനീശ്വരൻ
പഞ്ചീകരിച്ചു മഹാഭൂതങ്ങൾ.
പഞ്ചീകരിക്കാത്തോരഞ്ചുഭൂതങ്ങൾ തൻ
താമസതന്മാത്രയോരോന്നുമേ.
പപ്പാതിയാക്കീട്ടു വീണ്ടും നന്നാലാക്കി-
യാദ്യാർദ്ധം സ്വാംശമായ് സ്വീകരിച്ച്
മററുള്ളവയ്ക്കുള്ളരയ്ക്കാലംശം വീതം
ചേർത്തുള്ളോരർദ്ധവും കൂട്ടിച്ചേർത്താൽ
സ്ഥൂലപ്രപഞ്ചത്തിൽ സ്ഥൂലഭൂതം ജാതം,
ചേലാന്ന പഞ്ചീകരണമേവം.
ഇങ്ങനെയുണ്ടായി സ്ഥൂലശരീരവും
അണ്ഡങ്ങളും ഭൂവും ഭോഗങ്ങളും.
ഇ സ്ഥൂലപഞ്ചഭൂതങ്ങൾക്കു പാർത്തീടിൽ
പത്തുവിധത്തിൽ ഗുണങ്ങൾകാണാം.
'പൃഥ്വ്യാ'ദിയഞ്ചിനും 'നാമ'മായ്ത്തീരുമ്പോൾ
'രൂപ'മാണഞ്ചിനും ചൊൽവതിങ്ങ്.
പൃഥ്വി ചതുഷ്കോണ, മർദ്ധചന്ദ്രം ജല;
മഗ്നി ത്രികോൺ, വായുഷഡ്കോണവും.
ആകാശംവൃത്തം, മൂന്നാം ഗുണം 'വർണ്ണ'-
മെല്ലാം യഥാക്രമം കണ്ടിടേണം.
സ്വർണ്ണവും ശ്വേതവും രക്തം ധൂമംനീലം
കാണാം 'സ്വഭാവ' മടുത്തതായി.
കാഠിന്യം ശീതളമുഷ്ണം ചലനവും
ശൂന്യമൈതാനംപോലെ വെളിയും.
ചൊല്ലുന്നിനി'ഗുണം' ഗന്ധവും മാധുര്യം
തേജസ്സും സ്പർശവും ശബ്ദവുമായ്.
എന്താണിതിൻ'ക്രിയ' യെന്നതും കേൾക്കുവിൻ
സൃഷ്ടിയും പാലനം സംഹാരവും.
വായു തിരോധാനം സ്വക്രിയയാകുമ്പോൾ
ആകാശം ചേരുന്നനുഗ്രഹവും.
നോക്കാമിവയ്ക്കു പരിചിൽ 'മുഖ' ഗുണം
സദ്യോജാതം പിന്നെ വാമദേവം
അഗ്നിക്കഘോരംകേൾ തൽപുരുഷം വായു-
വാകാശമീശാനമായ് ലസിപ്പൂ.
'ദേവത' ബ്രഹ്മാവും വിഷ്ണുവും രുദ്രനും
ദിവ്യമഹേശൻ സദാശിവനും
"ശക്തി"യിവയ്ക്കുള്ളതേതെന്നറിയണം
ദേവി-സരസ്വതി, ലക്ഷ്മീ, സ്വാഹാ
പാർവതിയും പരാശക്തിയുമിങ്ങനെ-
യക്ഷരം പത്താമതുള്ള ഗുണം.

'ഓം'കാരലീനമാം മൂന്നക്ഷരങ്ങളും
പൃഥ്വ്യപ്തേജസ്സുകൾക്കാദർശമാം
വായുവിനു നാദം, ബിന്ദു, ആകാശത്തി-
ന്നീയളവിൽ ഭൂതജാലം പൂർണ്ണം.
താമസതന്മാത്രയോരോന്നുമീരണ്ടായ്
ഭാഗിച്ചു പഞ്ചമഹാഭൂതങ്ങൾ
എങ്ങനെ ജീവജാലങ്ങൾക്കായ് നല്കുന്നു
മംഗലദായകൻ സർവേശ്വരൻ.
ആകാശാർദ്ധാംശത്തെ ഭൂതപിശാചുക്കൾ-
ക്കായാൽ ശേഷിപ്പതു മററുള്ളോർക്കും.
വായുവിന്നർദ്ധാംശം പക്ഷികൾക്കാവുകിൽ
മായമല്ലന്യർക്കുശേഷം സർവം.
അഗ്നിതന്നർദ്ധാംശം ദേവകൾക്കാവുകിൽ
ബാക്കിയപരജീവികൾക്കല്ലോ.
അപ്പിൽ പകുതി മത്സ്യാദികൾക്കായ് മാററാം
ശേഷം മററുള്ളവർക്കായി നീക്കാം.
പൃഥ്വിയുടർദ്ധാംശം ചേരും മഹിളകൾ-
ക്കന്യാംശം മററുള്ള ജീവികൾക്കും.
ഇങ്ങനെ ജീവികൾക്കാസ്വാദ്യമായിട്ടു
പഞ്ചീകരണം പ്രയോജനമായ്.
പഞ്ചഭൂതങ്ങളിലൊന്നിന്റെയർദ്ധത്തെ-
യഞ്ചാതരയ്ക്കാലായ് വീതിച്ചുടൻ
മററു ഭൂതങ്ങളിൽ ചേർത്താൽ പ്രയോജന-
മെന്തെന്നുമിങ്ങു പറഞ്ഞു കേൾക്കാം.
ആകാശത്തിൽ മററു നാലു ഗുണങ്ങളും
വ്യാപിച്ചു ദൃശ്യമായ്ത്തീർന്നിട്ടുമ്പോൾ
സ്വന്തഗുണമായ ശബ്ദം പ്രസക്തമാം

വായുവിലും ഗുണമന്യമെല്ലാം
വ്യാപിച്ചു ദൃശ്യമാം, കാരണമായുള്ള
ശബ്ദത്തോടെ പ്രസക്തം സ്പർശവും

അഗ്നിയിലുമതുപോലെ രസാദികൾ
വ്യാപ്യമാമപ്പോളദൃശ്യവുമാം:
ആയതിൽ ശബ്ദസ്പർശങ്ങളൊരുമിച്ചു
രൂപം പ്രസക്തമാം സ്വന്തഗുണം

തോയത്തിൽ ഗന്ധം കലർന്നിട്ടദൃശ്യമായ്
ശബ്ദസ്പർശ രൂപകാരണങ്ങൾ
ഒന്നിച്ചുവിടെ പ്രസക്തം രസഗുണം

ഷഡ്ധരത്തെയത്രേയിങ്ങു കാണ്മൂ.

പൃഥ്വിയിൽ രൂപരസങ്ങളും ശബ്ദവും
സ്പർശവും ലീനം പ്രസക്തം ഗന്ധം
സൂക്ഷ്മഭൂതങ്ങളിൽ സൂക്ഷ്മശരീരം പോൽ
പഞ്ചീകൃതസ്ഥൂലഭൂതങ്ങളിൽ
സ്ഥൂലശരീരവുമുണ്ടാകും പാർത്തീടി-
ലഞ്ചിനും ക്രമകൾ ശ്രദ്ധേയങ്ങൾ:
പൃഥ്വിയിൽ സ്വാംശം പകുതി ചേർന്നാലസ്ഥി
തോയമരയ്ക്കാൽ കലർന്നാൽ മാംസം
അത്രയുമഗ്നി കലർന്നതത്രേ ചർമ്മം
വായു ലയിച്ചു ഞരമ്പുകളും
അവ്വിധമാകാശം ചേർന്നത്രേ രോമാളി
സ്വാംശാർദ്ധം തോയത്തിൽ ചേർന്നു മൂത്രം.
പൃഥ്വി കലരുമ്പോൾ മജ്ജസംജാതമാ—
മഗ്നിയോടൊത്തു വിയർപ്പുമുണ്ടാം
വായുവിൻ ചേർച്ചയിലുണ്ടായി ശോണിത-
മാകാശം ചേർന്നപ്പോൾ ശുക്ളവുമായ്.
അഗ്നിയിൽ സ്വാംശം പകുതിചേർന്നാൽ നിദ്ര
പൃഥ്വി കലർന്നുളവാകും സ്വേദം
തോയം ചേർന്നത്രേയുരുക്കൊൾവൂ ദാഹവും
വായു നിർമ്മിപ്പൂ വപുസ്സിൻ സാ*ദം.
ആകാശമത്രയും ചേർന്നുണ്ടാം സംഗമം
വായുവിൽ സ്വാംശം ചേർന്നുണ്ടായോട്ടം.
വായുവിൽ പൃഥ്വികലർന്നു കിടപ്പുണ്ടായ്
തോയം കലർന്നിട്ടിരിപ്പുമായി.
അഗ്നി കലർന്നു നടപ്പുക്രമമായി
ആകാശം ചേർന്നപ്പോൾ ചാട്ടവുമായ്.
ആകാശം സ്വാംശാർദ്ധം ചേർന്നുണ്ടായീമോഹം
പൃഥ്വികണക്കിനു ചേർന്നു രാഗം
തോയം യോജിച്ചപ്പോഴുണ്ടായി ദ്വേഷവും
അഗ്നി ചേർന്നത്രേ ഭയം ചമയ്പൂ.
ആകാശം വായുവോടൊത്തുണ്ടായീ ലജ്ജ
സ്ഥൂലശരീരത്തിൻ സൃഷ്ടിയേവം
ആയതിലീയിരുപത്തഞ്ചു തത്വവും
ചേർന്നതാണന്നമയമാം കോശം.
സ്ഥൂലഭൂതങ്ങളിൽ നിന്നുണ്ടായണ്ഡവും
ഏഴേഴു ലോകങ്ങൾ കീഴുംമേലും.
ആ ലോകങ്ങൾക്കു സമീചീനമായ് നാലു
യോനികളുമേഴിനം ജന്മവും.

*സാദം = ക്ഷീണം

പാമ്പും പറവയുമർണ്ഡജ യോനികൾ
ഉദ്[2] ഭിജം വൃക്ഷങ്ങൾ വല്ലരികൾ
സ്വേ[3] ദജമെന്നത്തു മൂട്ട-കൊതുക-പേൻ
മർത്ത്യമൃഗാദി ജരാ[4]യുജങ്ങൾ
ഏഴിനം ജന്മങ്ങൾ ദേവർ മനുഷ്യരും
പക്ഷികൾ പിന്നെ മൃഗജാതിയും.
ഓത്താലുരഗങ്ങൾ, നീററിലെ ജീവികൾ,
സ്ഥാവരജീവികളെന്നും ചൊല്ലാം.
നിദ്രയും മൂർഛ മരണമിവമൂന്നും
സ്ഥൂലശരീരപ്രളയങ്ങളാം.
നിദ്രദൈനന്ദിനംഛേരും പ്രളയമാം
മൂർഛതാല്കാലികമാം പ്രളയം
മൃത്യുവിൻ പ്രേമം മഹാപ്രളയം നൂനം
ഉല്പത്തി നാശങ്ങൾ ജന്മസിദ്ധം
സൂക്ഷ്മശരീരത്തിൻ നില്പോത്താൽകാരണ-
ദേഹത്താളം മാത്രമെന്നുകാണാം.
ഈയൊരുകല്പന നോക്കി 'വടബീജ'
ന്യായമേയാരും ധരിച്ചിടേണ്ടു.
ശുദ്ധബ്രഹ്മത്തിൽ സ്വതേയില്ലാതുള്ളൊരു
ജീവപരങ്ങൾ വെറുംതോന്നലാം.
ആ നിലകൈവന്നാൽ ജ്ഞാനിയാകുന്നവൻ
അന്തർ ബഹിഃസ്ഥിതമായിത്തോന്നും
ദൃശ്യങ്ങളേതുമേ സ്വപ്നസദൃശമാ
യില്ലാത്തതെന്നു നിനച്ചിടേണം.
മങ്ങുംവെളിച്ചത്തിൽ രജ്ജുവെപ്പാമ്പായി
തോന്നിക്കുംപോലെയറിവുമങ്ങി
നാനാത്വത്തിൻെറ പ്രതീതിയുണ്ടാകിലോ
കേവലമായതപവാദമാം
ഞാനുമെൻേറതുമായ്തോന്നുമഭിമാനം
മൂലപ്രകൃതിഗുണങ്ങളല്ല;
എല്ലാംബ്രഹ്മംമാത്രം; വസ്തുസ്ഥിതിയോരാ-
നാചാര്യാനുഗ്രഹമാധ്വിയൊപ്പം
വേണംമഹാന്മാരുരയ്ക്കും വചോഗന്ധം
വിശ്വാസപൂർവംകരളുണരാൻ.
കാര്യമൊരിക്കലും കാരണഭിന്നമ-
ല്ലാര്യന്മാർ ശാസ്ത്രത്തിലെല്ലാം കാണ്മൂ.
ആയതുചിന്തിക്കിൽ സ്ഥൂലശരീരാദി-
തത്വങ്ങൾ കാരണത്തിൽ ലയിപ്പൂ.
ആകാശസ്വാംശത്തിലർദ്ധമത്രേമോഹ-
മായതു ലീനമാമാകാശത്തിൽ.

ശേഷിച്ചവന്നോരു നാലംശവുംമററ-
ഭ്രതങ്ങളിൽചേൻ രാഗദേ്വഷം
ഭീതിലജ്ജയീ വികാരങ്ങളാവുകി
ലേതും ലയിക്കുന്നതാകാശത്തിൽ.
എന്നീ പ്രകാരത്തിൽ മററു ഭ്രതങ്ങളും
കാരണ കാര്യങ്ങളായ് ലയിപ്പൂ.
ഇങ്ങനിരുപത്തിയഞ്ചു തത്വങ്ങളും
പഞ്ചഭ്രതങ്ങളുമായ് ലയിപ്പൂ.
മൺമുതൽ മാനത്തോളം പോം ഭൂതമഞ്ചും
സൂക്ഷ്മമാം പഞ്ചഭ്രതങ്ങളുടെ
താമസമാം ഗുണം തന്നിൽ ലയിക്കുന്നു
തന്മുഹൂർത്തത്തിലോ യോനി നാലും
ദേവാദിജന്മങ്ങളേഴു മന്നമയ-
കോശവുമീശ്വരനാമങ്ങളും
വിശ്വാദി ജീവാഭിമാന നാമങ്ങളും
ലീനമായ് ത്തീരുന്ന തീവേഗത്തിൽ
വാഗാദികർമ്മേന്ദ്രിയങ്ങളഞ്ചും പോലെ
ശ്രോത്രാദിജ്ഞാനേന്ദ്രിയങ്ങളഞ്ചും
വായുക്കളും സമാനാദിയായുള്ളവ
ജ്ഞാനാദിയന്തഃകരണങ്ങളും
ഇങ്ങനിരുപതു സൂക്ഷ്മശരീരത്തിൻ
തത്വങ്ങളുമതിൻ ഹേതുക്കളാം.
പഞ്ചതന്മാത്രകൾക്കുള്ള ഗുണങ്ങൾ താൻ
സത്വരജസ്സുകളിൽ ലയിപ്പൂ.
സൂക്ഷ്മമാം പഞ്ചഭൂതം ലയിക്കും മാർഗ്ഗം
സൂക്ഷ്മമായ് നോക്കിയാലൊട്ടറിയാം
കാരണമായെഴും ഗന്ധതന്മാത്രയിൽ
പൃഥ്വികലർന്നു തോയത്തിൽ പോലെ
തോയം സ്വകാരണമാംരസത്തോടൊത്തു
ലീനമായിട്ടന്നി തഗ്നി തന്നിൽ
അഗ്നിയോരൂപം ചേർന്നെത്തുന്നു വായുവിൽ
വായുവും സ്പർശത്തോടാകാശത്തിൽ.
ആകാശം ശബ്ദതന്മാത്രയോടൊത്തുടൻ
വിക്ഷേപ ശക്തിയിലും ലയിപ്പൂ.
ആ ശക്തിയാവരണംപോലെ ഹേതുവാം
താമസമാം പ്രകൃതിയിൽ ചേരും.
തന്നത്താൻ വിസ്മരിച്ചീടും മറവിയെ
കാരണദേഹമായിങ്ങു ചൊല്വൂ.
ഈ വസ്തുവുന്മൂലനം ചെയ്വാനുള്ളിൽക്ക-
ണ്ടാത്മാവിനെ മനനം ചെയ്യേണം.

അപ്പോഴുണ്ടാകും പ്രകാശത്തിൽ സർവവും
അന്തരാചിത്തത്തിൻ ദാർഢ്യമാകും.
അന്നേ സ്വരൂപം മറയ്ക്കുമവിദ്യയാം
കാരണദേഹം ലയിച്ചുകൂടൂ.
ലീനാവസ്ഥയാർന്നാൽ രാജസാവിദ്യയിൽ
ജ്ഞാനവും കർമ്മവുമാലസ്യവും
നിദ്ര-മയക്കമിവപെട്ട ജീവന്മാർ
ദേഹാഭിമാനികളാം പ്രാജ്ഞന്മാർ
എല്ലാം വിലീനത്വം പ്രാപിപ്പതായ് വരും
പാരമാർത്ഥികരവിച്ഛിന്നരും
    സത്വമാം മായയിൽ സത്വം തിളങ്ങുമ്പോൾ
ഉത്തമച്ഛായ,യാം "വിഷ്ണുദേവൻ".
രാജസം തന്നെ പ്രധാനമാണെങ്കിലോ
"ബ്രഹ്മാ"വതിൽ പ്രതിബിംബിക്കുന്നു.
താമസമത്രേ പ്രധാനമായ് കാണ്കിലേ
"രുദ്ര"നും ബിംബിച്ചതിൽ ലയിക്കും.
സത്വപ്രധാനമാം കാരണദേഹത്തെ
മാനിച്ചൊരീശ്വരന, ന്തര്യാമി
അവ്യാകൃതനായഭിമാനിച്ചും തന്റെ
ഹേതുവാം സത്വഗുണത്തിൽപ്പെട്ടും
ത്രൈഗുണ്യം ഹേതുവാം മൂലപ്രകൃതിയിൽ
ആയതാലംബമാം ബ്രഹ്മത്തിലും
ലീനമാമിങ്ങനെ ബ്രഹ്മം തന്നിൽ താനായ്
ദീപ്തമാമെന്നു ശ്രുതികൾ ചൊല്വൂ.
ഏതിനും കാരണമാംബ്രഹ്മചൈതന്യം
വേറിട്ടിങ്ങെങ്ങുമേയൊന്നുമില്ല.
ആ ബ്രഹ്മവസ്തുവോ താൻതന്നെയാണെന്ന
പ്രത്യക്ഷബോധം ലഭിച്ചിടുമ്പോൾ
ബ്രഹ്മലയവും സമാധിയുംമാർഗ്ഗമായ്
കൈവല്യപ്രാപ്തി സാധിച്ചീടുന്നു.
അദ്വൈതചിന്തതൻ പദ്ധതി താരണി-
ഞ്ഞുത്തമതത്ത്വഗന്ധം പരത്തും.

പന്ത്രണ്ടാം സർഗ്ഗം കഴിഞ്ഞു



## സർഗ്ഗം XIII

### അദ്വൈതചിന്താപദ്ധതി

### ഉത്തരഭാഗം — (മഞ്ജരി)

### ശരീരതത്വസങ്ഗ്രഹം

മൂലാധാരത്തിൽ നിന്നുദ്ഗമിക്കും ശ്വാസ-
മൊട്ടു കപാലത്തിൽ ചെന്നാൽ ശേഷം
വായിലും മൂക്കിലും കൂടെപ്പുറത്താകാം
മൗലിമൂലങ്ങളിലൊട്ടു ചേരും.
നിദ്രയിലീഗതി ശക്തമായ്ക്കാണുന്നൂ
ജാഗ്രത്തിൽ മന്ദത കൈവരിപ്പൂ.
നേരെമറിച്ചായാലന്ത്യത്തിൽ സൂചകം
നേരായ. വിശ്രമമാകും കാമ്യം.
ആരും പരിമിതി പാലിച്ചു കായിക-
സാരാംശമാം ശുക്ളം കാത്തിടേണം
ശ്വാസം മയപ്പെട്ടാലന്തഃകരണവും
കാശം കലർന്നു പ്രസാദിച്ചീടും.
അന്ത:കരണത്തിൻ നാലുസ്വഭാവങ്ങൾ
ഒന്നൊന്നു കണ്ടാലുമാവിഷയം
സത്വരം വ്യാപരിച്ചീടും "മനസ്സ്"ത്രേ
"ചിത്തമുടനേയനുമാനിക്കും
അപ്പോഴവിടെയുചിതമാം കൃത്യത്തെ
നിർണ്ണയിച്ചീടുന്നതല്ലോ "ബുദ്ധി"
കാര്യം ഗ്രഹിച്ചതു ചെയ്യാൻ തുനിയുന്ന
വൃത്തിവിശേഷ"മഹങ്കാര"വും
എങ്ങും ഗുണദോഷ ചിന്തകൂടാതുള്ള
വൃത്തിസാമൂഹ്യ വിരുദ്ധമാകും
കുററമേതാനും ചെയ്തീടിൽ പ്രായശ്ചിത്തം
പശ്ചാത്താപത്തോടെ ചെയ്തീടേണം
"അയ്യോ ഞാനിങ്ങനെ ചെയ്തുപോയെ"ന്നതു
പോരാ "ഞാൻ മേലിലും ചെയ്കയില്ലാ"
എന്ന ദൃഢമതി ചേർന്നു നടന്നാലേ
പ്രായശ്ചിത്തം സാർത്ഥമായ്ത്തീരുള്ളൂ.
ജ്ഞാനേന്ദ്രിയങ്ങളുമഞ്ചുവായുക്കളു-
മന്തഃകരണത്തിൻ സേവകരാം

ഓരോരോരോയിന്ദ്രിയമോരോരോരോഭൂതത്തിൻ
ബന്ധവിഷയം ഗ്രഹിച്ചീടുന്നു.
ഓരോവിഷയഗ്രാഹ്യത്തിനു മിന്ദ്രിയ-
മന്തഃകരണത്തിൽ പൂകിടേണം.
ഇന്ദ്രിയമപ്പോഴത്തേയ്ക്കേ പ്രവർത്തിക്കൂ
ഭൂതവും ഭാവിയും നോക്കുകില്ല.
ഏതുവിഷയവും വിശ്വാസ്യമായ്ച്ചെയ്‌വാൻ
അന്തഃകരണത്തിൻ ചേർച്ചവേണം.
നാം പ്രപഞ്ചാനുഭവത്തിൽ ലയിപ്പതും
വിശ്വാസംനേടുമ്പോഴാം മാത്രമല്ലേ?
ലബ്ധനിമിഷംകഴിഞ്ഞാലേതും മിഥ്യ
ദുഃഖദവുമായി വന്നിടുമ്പോൾ
ഇന്ദ്രിയത്തിൻെറയനുഭൂതിയൊന്നുമേ
വിശ്വസിക്കാനും തുനിഞ്ഞിടേണ്ട.
"ആലോചന"യെന്ന പ്രക്രിയയിൽപ്പെട്ടാ-
ലന്തഃകരണമടങ്ങി നേരിൽ.
ഇന്ദ്രിയമാകവേ സ്വസ്ഥമായ്ത്തീരുന്ന-
താത്മനിഷ്ഠയ്ക്കുള്ള മാർഗ്ഗമത്രേ.
ഇത്തരംനിഷ്ഠയ്ക്കു സാക്ഷിയാകും ജ്ഞാനം
താനെങ്കിലാത്മാനുഭൂതിലബ്ധം.
ഈ നിഷ്ഠാരൂപമാം സദ്ഗതിപ്രാപിപ്പാൻ
വേറില്ലമാർഗ്ഗമെന്നും കരുതാം.
ശക്തങ്ങളാം മൂന്നുവായുക്കൾതോയവു
മഗ്നിയും വായുവും ഭാവമാക്കി.
വാതവും പിത്തംകഫമെന്നത്രൈവിധ്യ-
ധാതുക്കളായ്ക്കായേ വർത്തിക്കുന്നു
വായുസ്വഭാവമാം വാതം സ്രഷ്ടാവായു-
മാഗ്നേയമാം പിത്തം രക്ഷകനും
തോയസ്വഭാവിയാം ശ്ലേഷ്മം സംഹാരക-
നായും ശരീരസ്ഥിതി കാക്കുന്നു.
മററുള്ള ചില്ലറ വായുക്കൾ സന്തതം
കൃത്യങ്ങൾ നിർവഹിക്കുന്നു ചേലിൽ
സാരാംശത്തോടെ ജലവുമതാതിൻെറ
സ്ഥാനത്തിലായവയെത്തിക്കുന്നു.
മററു വായുക്കളാ സാരാംശം സർവവും
ജീർണ്ണിപ്പിച്ചായതിൻ സത്തെടുത്തു്
ഉത്തമമായുള്ള കല്യ*കൾ മാർഗ്ഗമായ്
സർവാംഗമെത്തിച്ചാൽ മാംസമായും

* കല്യ = കൈത്തോട്

രക്തവുമെല്ലാം ഞരമ്പും കുടലുമായ്
വ്യക്തമാകുന്നു; നഖരോമവും.
ചില്ലറയംശം ശേഷിപ്പതു സ്വേദവും
കട്ടിയാമംശം മലവുമായി
ബാഹ്യത്തിലെത്തുന്ന മൂത്രവുമപ്പോലീ,
കൃത്യങ്ങൾ ചെയ്‌വതോ വായുക്കൾ താൻ
ഭദ്രമായ് നിഷ്ഠയായ് കൃത്യങ്ങൾ ചെയ്യുന്ന
ഭദ്രക്കാഹാരം താനുററ തോഴർ
ഉൾക്കൊള്ളും ഭക്ഷ്യം ദഹിപ്പിക്കും വായുക്കൾ-
ക്കുദ്രസമേകുന്നു നിദ്രാകാലം.
ആകയാൽ നിദ്രാവിഘാതം ദഹനത്തെ
സാരമായ് ബാധിക്കുമോർത്തിടേണം.
മാനവദേഹം നരകമായ്ദ്ദർശിക്കാൻ
കാരണം തദ്ഗത ദുർഗ്ഗന്ധം താൻ
ഈ നില ശോധിച്ചാൽ ദേഹാഭിമാനം വി-
ട്ടേവരും തത്ത്വജ്ഞാനത്തിൽ മുങ്ങി
ആവോളം തേനും സുഗന്ധവുമാസ്വദി
ച്ചാവിലം ജന്മം സഫലമാക്കാം.
വിദ്യാധിരാജശ്രീ ബാലഭട്ടാരകൻ
വിദ്യോതിച്ചിട്ടുന്നീ മാർഗ്ഗം പൂകി.
സ്വാമികൾ, ബ്രഹ്മസാക്ഷാൽകാരം നേടുവാൻ
ഈ മന്നിൽ പദ്ധതിയാദേശിപ്പൂ.
ഇന്ദ്രിയങ്ങൾക്കു പ്രപഞ്ചം വിഷയമാ-
ണായതോ പ്രത്യക്ഷമൊന്നുമാത്രം.
തോന്നലിൽക്കാണുന്ന വസ്തുക്കൾക്കൊന്നുമേ
സത്തയില്ലായവ സങ്കല്പം താൻ
അവ്യക്തമാം ഭാനമൊട്ടു ചെന്നാൽ സ്ഥൂല-
രൂപത്തിൽ പ്രത്യക്ഷമായ് വിളങ്ങും.
അപ്പോൾ പ്രത്യക്ഷാനുഭൂതിയുളവാകും
മുൽപ്പുക്കുനിന്നവ മാഞ്ഞുപോകും.
കാലത്രയത്തിലും നിത്യവസന്തം പൂ-
ണ്ടാലസ്യം ചേരാതെ "സത്തു" നില്ക്കും.
കാണും 'പ്രപഞ്ച'മുല്പന്നം പരിണാമി-
കാണ്‌കെ നശിപ്പോ"രസത്തു" മത്രേ.
മൂന്നു കാലത്തുമില്ലാത്ത 'തസത്തെ'ങ്കിൽ
എന്നും പ്രപഞ്ചം നാം കാണ്മതല്ലേ?
എന്നു ശങ്കിച്ചീടിലുണ്ടസത്തും ദ്വേധാ
ഒന്നീനു നാമമേ ചൊല്ലാനുള്ളൂ.
വന്ധ്യാപുത്രനെന്ന നാമമതല്ലയോ
മറേറതിൽ നാമരൂപങ്ങൾ മാത്രം.

മങ്ങും വെളിച്ചത്തിൽ രജ്ജുവിൽ പാമ്പുപോൽ
കാനൽ ജലവുമിങ്ങത്ഥ ശൂന്യം.
ബുദ്ധിയും യുക്തിയുമൊന്നിക്കും ചിന്തയി-
ലിന്ദ്രജാലത്തിൻ മുഖം തെളിയും.
"ഒന്നുണ്ട നേരുനേരല്ലിതൊന്നും" എന്ന
ശ്രീ ഗുരുദേവൻെറ ഗീരും സത്യം.
വസ്തുവുണ്ടായിടാൻ മുഖ്യമായ് മൂന്നല്ലേ
ഹേതു: (1) വുപാദാനവും (2) നിമിത്ത
മൂന്നാമതായിസ്സഹകാര കാരണം
ഒന്നിന്നഭേദമെന്നും ചൊന്നീടാം.
രണ്ടാമതുള്ളതു കർത്താവായ്ത്തീരുന്നു-
ണ്ടാസഹകാരി 'കരണ'മായും
കാര്യമുണ്ടായിട്ടു വേർപെട്ടാൽകാര്യമി-
ല്ലേതാണാകാര്യത്തിൽ വ്യാപ്തമാവൂ?
ആയൊരുകാരണം തന്നെയുപാദാന-
മായതുമാറുന്നു മൂന്നിനമായ്:-
ആരംഭകം-പരിണാമി- വിവർത്തിയും
കാണാം പിതൃപുത്രബന്ധമാദ്യം
കാരണം കാര്യമായ്ത്തീന്നാൽ പരിണാമം
പാലുതൈരായ്ത്തീരുന്നീ നിലയിൽ.
കാരണംമാറാതെ കാര്യംതോന്നിച്ചീടിൽ
നൂനം നിവർത്തം; കയറോസർപ്പം!
കാണുംപ്രപഞ്ചമീമട്ടിൽ വിവർത്തംതാ-
നായതിൽസത്തയും കാണ്മതില്ല.
മൂന്നുകാലത്തുമൊരുപോലെ സത്യമായ്
തോന്നാതസത്താം പ്രപഞ്ചമോർത്താൽ
കേവലം മിഥ്യയായോരാൻ മടിക്കേണ്ടാ
സത്യമായുള്ളതു"ബ്രഹ്മം" മാത്രം.
ആദിവിഹീനമാംമായയാൽ ജാഗ്രത്തിൽ
തോന്നും വിവർത്തമാണീ പ്രപഞ്ചം
സ്വപ്നസുഷുപ്തികൾക്കീബോധമേയില്ല
പിന്നെ"ത്തുരീയത്തി"ൽബ്രഹ്മംമാത്രം.
അജ്ഞാനകല്പിതമാംപ്രപഞ്ചത്തിനു
സത്തയില്ലാതെയസത്തുമാത്രം
ആകാശനീലിമ ജാലമാണെന്നപോൽ
രജ്ജുസർപ്പം വെറും തോന്നലെന്നും
കാര്യമറിയുമ്പോൾ തോന്നലില്ലാതാകും
ബ്രഹ്മജ്ഞനായാലും തോന്നലുണ്ടാം.
വസ്ത്രം ശോധിച്ചാൽ വെറും പഞ്ഞിയാംപോലെ
വസ്തുതയാം സത്തയൊന്നുമാത്രം.

സച്ചിദാനന്ദസ്വരൂപമാം ബ്രഹ്മമേ
മാററമില്ലാതെന്നും പൂർണ്ണമാകൂ.
രജ്ജുവെപ്പോലെ പ്രപഞ്ചത്തിലേതൊന്നും
സഞ്ചയപ്പെട്ട പരമാണുക്കൾ
ഈ വണ്ണം ശോധിച്ചാൽ വർണ്ണശബളമാ-
മീജഗത്തെന്നു 'മസത്തു'മാത്രം.
മൺകുടം പോലെ പ്രപഞ്ചവും കാര്യമാം
കാരണം ശോധിച്ചാൽ സംഭൃതവും.
പ്രാഗഭാവത്തിൻ പ്രതിയോഗിയാം കാര്യ-
മെന്നത്രേ നൈയ്യായികന്മാർ ചൊൽവൂ.
പ്രാഗഭാവമെന്നാലാദിയില്ലാത്തതും
നാശം ഭവിപ്പതുമെന്നുസാരം.
കാര്യനിയത പൂർവവൃത്തി- കാരണ-
മായതു കാര്യത്തിൽ മുൻപു ക്ളിപ്തം.
മണ്ണുകുടത്തിന്നുപാദാനകാരണം
ചെയ്യും കുലാലൻ നിമിത്തവുമാം.
ഉല്പത്തിക്കു മുൻപും നാശത്തിനു പിൻപും
ഇല്ലാത്ത കാര്യമസത്തുമാത്രം.
ഇല്ലാത്തതുണ്ടാകില്ലുള്ളതുപോകില്ല
മധ്യകാലം മാത്രം നിൽപതുണ്ടോ!
ഈവാദത്തിങ്കലൊരേവസ്തു നാമ്പിട്ടു,
മണ്ണുണ്ടതിൽ കുടം തോന്നൽ മാത്രം.
ഇല്ലാത്ത വസ്തുതാൻ പിന്നീടുണ്ടാകുന്നു
നാശം വരെസ്ഥിതിയും കണ്ടിടാം
ആ വിധം നോക്കുമ്പോളുല്പത്തിയും സ്ഥിതി-
നാശവും വെവ്വേറായ് വന്നുചേരും
നാം സുഖദുഃഖാനുഭൂതിയിൽപ്പെട്ടല്ലോ
ജീവിതത്തേരിൽസ്സവാരിചെയ്‌വൂ.
എങ്ങീയനുഭവം ബന്ധിച്ചു നില്ക്കുന്നു
തുംഗമായ്ച്ചിന്തിച്ചാലന്ത്യമെന്താം?
ഇന്ദ്രിയജാലവും പ്രാണൻ, മനസ്സും നൽ-
ബുദ്ധിയും ചിത്തമഹങ്കാരവും
ചേർന്നുനില്ക്കുന്ന സുഖദുഃഖവുമെല്ലാം
സത്തല്ലെന്നു വന്നാൽ മിഥ്യയത്രേ.
വേണ്ടതരത്തിൽ പ്രപഞ്ചം ശോധിച്ചീടിൽ,
'എന്റെ ജീവനെ'ന്നു ചൊല്ലിടുമ്പോൾ
'ഞാനേ'തോ ഭിന്നനായ് നില്ക്കുന്നതായ്ക്കാണാം
ആരാനിതിൽച്ചിന്തയാഴ്ത്തുന്നുണ്ടോ!
സ്വപ്നജഗത്തുപോലീജഗത്തും മിഥ്യ
കണ്ണും കാണപ്പെടും വസ്തുവുംപോൽ.

ഒന്നുമറിയാത്ത ഗാഢനിദ്രയേയും
നന്നായറിയു 'മറിവൊ'ന്നുണ്ടു്
ആസാക്ഷിഭാവം താൻ 'തുര്യം' എന്നുള്ളതു്
ജ്ഞാനിക്കേയാ ഭാവം കൈവന്നിടൂ.
ജാഗ്രദാദി മൂന്നും പോയി വിലയിക്കും
പ്രജ്ഞാനരൂപം തന്നെ'തുരീയം'.
സർവജഗത്തിനുമാലംബ സാക്ഷിയായ്
വർത്തിക്കും കൂടസ്ഥബ്രഹ്മരൂപം.
ചൈതന്യം തന്നെ തുരീയം, ജഗദ്രൂപ-
വിശ്വനോപ്രാജ്ഞനോ അല്ല താനും.
പിന്നെയതെന്തെന്നാലെങ്ങുമദൃഷ്ടവും
അവ്യവഹാരവും, അഗ്രാഹ്യവും.
ലക്ഷണഹീനം-അചിന്ത്യ വ്യപദേശ്യം
ഏകാർത്ഥപ്രത്യയസാരവുമാം.
നേരിൽ പ്രപഞ്ചോപശാമ്യവും ശാന്തവും
അദ്വൈതവും ശിവവും തുരീയം.
എന്തിനു ബാഹ്യമായ് നാം പരതീടണം
ബന്ധുരമാ"മാത്മാ" വായതത്രേ.
കണ്ണിനുകാണാൻ കഴിയാ'തദൃഷ്ട'മായ്
ബുദ്ധിക്കവിഷയ'മഗ്രാഹ്യ'മായ്.
ചിന്തിച്ചാലെത്തുംപിടിയുമില്ലായ്കയാ-
ലാത്മാവചിന്ത്യമായ് വന്നുകൂടി
ഈവിധംനോക്കിയാൽ 'ശാന്തം', 'ശിവം' ചൊല്ലാം
നിർവികാരമതാനന്ദരൂപം.
ലക്ഷണത്തിങ്കലൊതുങ്ങാത്തൊരാത്മാവു
സത്തും, ചിത്തും, പരമാനന്ദവും.
സാരമഖണ്ഡവും പൂർണ്ണവുമാംബ്രഹ്മം
അജ്ഞാനത്താലിതിൽ രൂപംതോന്നാം.
കാണുന്നകണ്ണിനെക്കണ്ണുകാണാത്തപോൽ
ആത്മാവനുഭൂതിയിൽപ്പെടില്ല.
ഏതുവിഷയത്തിൽ കല്പിച്ചാലുമതി-
ലാത്മപ്രകാശം സദാനന്ദമാം
അജ്ഞാനം മൂലമറിയാതെപോകയാ-
ലാത്മാനുഭൂതി ചിലർക്കേചേരൂ.
അജ്ഞാനനാശത്തിൽ നാമരൂപംമാറി
ബ്രഹ്മംപ്രകാശിക്കതന്നെചെയ്യും.
"ഈബ്രഹ്മാനുഭൂതിയല്ലോ സമാധിയാം"
ഗാഢനിദ്രയ്ക്കനുഭൂതിലോകം.
നല്സമാധിയിൽ പ്രപഞ്ചാനുഭൂതിയി-
ല്ലപ്പോൾപ്രകാശം വിഷയരൂപം.

അത്തരം ഭാവമന്തഃകരണവൃത്തി
കാണുമ്പോൾ കാണുന്നരൂപംമാത്രം
അഗ്നിയിരുമ്പിൽക്കലെന്നാലതുപിന്നെ
ഭഗ്നമായ് മറെറാന്നായ്ക്കാണ്മതുണ്ടോ!
ഈ യഥാപ്രമൃത്തിലാത്മാകാരമാംമനോ–
വൃത്തിക്കനുഭൂതിയാത്മരൂപം
പാർത്താൽ പരിച്ഛിന്നമാംപരമാണുവാം
അന്തഃകരണത്തിനെപ്പൊഴുതും.
പരമാണുരൂപമായും മഹദ്രൂപ
മായുംപരിണമിക്കാൻകഴിയും.
"തത്ത്വമസി" വാക്യം കേട്ട"ഹംബ്രഹ്മാസ്മി"
യെത്തുവോളം നൈരന്തര്യമായി
ധ്യാനിച്ചീടുന്ന മുമുക്ഷുവിന്നു ബ്രഹ്മാ–
കാരമനോവൃത്തിയുണ്ടാകുവാൻ
കാട്ടമവസ്ഥവികല്പമായ്ച്ചേർന്നുടൻ
യോഗസമാധിയിൽപ്പെട്ടു നില്പൂ.
ഈ സമാധിയിൽ "ഞാൻ" 'ധ്യാതാവും', "ബ്രഹ്മമോ"
'ധ്യേയവും' "അസ്മി"യതിൽ 'ധ്യാനവും.
അങ്ങനെ വന്ന 'ത്രിപുടി'യായ്ത്തീർന്നിതിൻ
പക്വതയിൽ ചിത്തം ബ്രഹ്മാകാരം.
അന്നത്തെ ധ്യാനത്തിൻ നിഷ്ഠയാൽ ചേതസ്സു
ബ്രഹ്മവടിവിൽ പ്രകാശിച്ചീടും.
നിർവികല്പമാംസമാധിയിലിച്ചൊന്ന
പക്വതകിട്ടാൻ ത്രിപുടിവേണ്ടാ.
ജ്ഞാനിക്കവസ്ഥകൾ മാറിവരുന്തോറും
ഈ ദൃശ്യമെല്ലാമസത്തായ്ത്തീരും.
സന്തതം സച്ചിദാനന്ദഭാവത്തിന്റെ—
യദ്വൈതാഖണ്ഡസ്മരണപൊന്നും
അന്തഃകരണത്തിൻ വൃത്തിതെളിയുന്ന
ഭാവനാനിർവികല്പസമാധി
അഭ്യാസ ശക്തിയിലൊട്ടൊട്ടു മാഞ്ഞുപോ-
യന്ത്യത്തിലന്തഃകരണശൂന്യം.
അദ്വൈതബ്രഹ്മാവസ്ഥാനത്തിൻ രൂപമാം
നിർവികല്പസമാധി തെളിയും.
അന്തഃകരണവൃത്തിയതിൽ ലീനമാം
ചുട്ടോരിരുമ്പിൽ ജലകണംപോൽ
സച്ചിദാനന്ദസ്വരൂപബ്രഹ്മമായും
ആത്മാവഖണ്ഡമായും ദീപ്തമാം:
ഏററവുമഗ്രിമശ്രേഷ്ഠതയീനില–
യ്ക്കുണ്ടിതിലഭ്യാസം പക്വമായാൽ

തീരെ പ്രപഞ്ചബോധം മാറി പൂർണ്ണമാം
ബ്രഹ്മം പ്രകാശിക്കും ജ്ഞാനികളിൽ
ആ സിദ്ധി വന്നൊരാൾക്കില്ല പ്രപഞ്ചമേ
"സർവമിദം ഖല്വബ്രഹ്മ"മാകും.
"ഈശാ വാസ്യമിദംസർവ"മെന്നും തോന്നാൻ
ജ്ഞാനിയതിൽ തന്മയനാകേണം.
പുസ്തകത്തിങ്കലേ പാഠമനുഭൂതി
കൈവരുത്തീടാൻ ഗുരുവാകില്ല.
വേദാന്തിക്കൊന്നുമേ ബന്ധകരമല്ല
'വിദ്യാധിരാജ'ൻെറ ചൊല്ലിതെല്ലാം.

ജഗന്മിഥ്യാത്വം.

ഏതൊരു വസ്തുവിലുംപെടാതെ നില്ക്കും
ധർമ്മങ്ങൾ കല്പിച്ചാലധ്യാരോപം.
കേവലം വ്യാവഹാരിക പ്രപഞ്ചത്തിൻ
സൃഷ്ടിയധ്യാരോപതന്ത്രമാകും.
ബ്രഹമത്തിൻ മാററമാം സ്ഥൂലസൂക്ഷ്മങ്ങൾ തൻ
ഭൗതിക കാരണം പോയ് ലയിച്ച്
സർവഹേതുക്കൾക്കും ഹേതുവാം ബ്രഹ്മത്തിൽ
ലീനമപവാദപ്രക്രിയയാം.
ഈയപവാദത്തിൻ തന്ത്രം ജഗന്മിഥ്യ
ബ്രഹ്മസദ്ഭാവവും ബോധിപ്പിപ്പൂ.
ബ്രഹ്മസ്വരൂപത്തിൻ ബോധമുണ്ടാകിലോ
ബ്രഹ്മമായ് മോക്ഷേച്ഛു ദീപ്തികാട്ടും.
അജ്ഞാനം ജ്ഞാനത്താലത്രേ നശിക്കുന്നു
ജ്ഞാനമോ വസ്തുസ്വരൂപബോധം.
വേദാന്തചിന്തയാൽ ബ്രഹ്മാകാരം പൂണ്ടു
മാന്തരികവൃത്തി ബ്രഹ്മജ്ഞാനം.
ബ്രഹ്മജ്ഞാനത്താ'ലവിദ്യ' നിർമ്മൂലമാം;
ബ്രഹ്മൈക്യമെത്തീടുന്നു പ്രപഞ്ചം.
"ബാധസാമാനാധികാരണ്യ"മെന്നത്രേ
വേദാന്തം ബ്രഹ്മൈക്യനാമംചൊൽവൂ.
"അപ്പോഴെല്ലാം ബ്രഹ്മമെന്നുള്ളനുഭൂതി
പ്രാപഞ്ചികസത്തയ്ക്കോ നിഷേധം.
ശുദ്ധബ്രഹ്മാലംബമൂലപ്രകൃതിക്ക
മായയെന്നിന്നുനാംനിർവചിക്കാം.
നിഷ്കളങ്കമായും നിഷ്ക്രിയമായുംസം–
പൂർണ്ണവുമായ പരബ്രഹ്മത്തിൻ

തോന്നലുളവാക്കി നില്ക്കയാൽ 'മായ'യായ്
വിദ്യയാൽനാശംഭവിച്ചവിദ്യ'.
ബ്രഹ്മസ്വരൂപംമറച്ചുതമസ്സായി-
ട്ടീജഗത്തിൻ മൂലമായ് 'പ്രകൃതി'
ബ്രഹ്മത്തെലോകമായ് കാട്ടി'യജ്ഞാന'മാ-
യേവമാ "മൂലപ്രകൃതി നില്പൂ."
കാനൽജലംകൊണ്ടു ദേശംനനയുമോ
ബ്രഹ്മമേയെങ്ങും നിറഞ്ഞുവാഴ്വൂ.
മായയെങ്ങെപ്പോളെവിടെനിന്നുണ്ടായി
എന്നജ്ഞാനംകൊണ്ടനാദിയായി
ബ്രഹ്മത്തിൽ നിന്നുണ്ടായെന്നാലതുംതെററു
ജീവനുമീശനുംമായാകാര്യം.
ചിന്തിച്ചാൽമായയൊരിക്കലുമൊന്നിലും
നിന്നുളവായിട്ടില്ലെന്നു സിദ്ധം.
കാലവും ദേശവുംപോലും മായാകാര്യം
ബ്രഹ്മസാക്ഷാത്കാരം ബ്രഹ്മഹീനം
എങ്കിലും ബ്രഹ്മമനാദിയനന്തവും
ശേഷമനാദിയും 'സാ*ന്തവുമാം.
സാന്തവസ്തുക്കളഖിലവും കല്പിതം
ബ്രഹ്മജ്ഞാനമാക്കുംശേഷംനില്ക്കും.
വാഴകലച്ചുനശിച്ചുപോകുംപോലെ
കാരണനാശകം കാര്യംപാത്താൽ.
മായയ്ക്കു സത്വം ചേർന്നുണ്ടാം ബ്രഹ്മാകാര—
മാനസവൃത്തി മായയ്ക്കുനാശം.
മായകാലത്രയത്തിങ്കലുമില്ലെന്നു
ബോധിച്ചാൽ വ്യക്തിയിലില്ല ജ്ഞാനം.
രജ്ജുഖണ്ഡത്തിലെത്തോന്നൽ പാമ്പല്ലെന്നു
ബോധിച്ചാൽ പിന്നതിൽ ശങ്കവേണോ!
മാനുഷജന്മത്തിൻ തേനൂറും പൊൻകനി
ബ്രഹ്മസാക്ഷാത്കാരമെന്നറിഞ്ഞാൽ
സദ്ഗുരുപ്രാപ്തിയും ശങ്കാനിവൃത്തിയും
സന്മാർഗ്ഗത്തൂടെ സംപ്രാപ്തമാകും.
വൈരാഗ്യത്തോടെ വിവേകം ശമം ദമം
ശ്രദ്ധയുപരതിയും തിതിക്ഷ
ഏററം സമാധാനം തീവ്രമുമുക്ഷുത്വ-
മെന്നീസമ്പത്തുകൾ സമ്പാദിച്ച്
സദ്ഗുരുശുശ്രൂഷയ്ക്കെത്തിയുപദേശം
വേദാന്തവാക്യങ്ങളും ശ്രവിച്ച്

* സാന്തം = അന്തത്തോടുകൂടിയതു്.

നിത്യമനനധിദിധ്യാസനങ്ങളാൽ
ബ്രഹ്മത്തെ സ്വസ്വരൂപത്തിൽക്കാണാം.
അങ്ങനെ മംഗലമാർഗ്ഗം സ്വയം പൂകി
സാക്ഷാൽക്കരിച്ചാകിൽ ബ്രഹ്മജ്ഞനാം.
"തത്ത്വമസി"യെന്ന വാക്യത്തിൻ സാരാംശ-
മുത്തമഭക്തരറിഞ്ഞിടേണം.
'തത്തളും, 'ത്വം' നീയും വാ'ക്കസി'യാകുന്നു
350 'ത്വം' ജീവനാകുമ്പോഴീശ്വരൻ 'തത്'
ഓത്താലസി ശിവമെന്നു സ്വയം കാണാം
ത്വം പദമാദ്യം പറഞ്ഞതെന്തേ?
താൻ നിർവികാരനാം ചിദ്രൂപനായിട്ടു-
മാനില തേറാതെ ദേഹാദിയിൽ
താനെന്നഭിമാനിച്ചീടുക കാരണം
ഈശ്വരകാരകമാം തത്പദം.
താനെന്ന വസ്തുതയാദ്യമേ സ്പഷ്ടമായ്
358 ചിത്രീകരിച്ചീടുവാൻ തന്നെയാം.
'ത്വം' പദത്തിന്നർത്ഥം ജീവൻ യഥാർത്ഥത്തിൽ
360 ശുദ്ധമാം ജീവചൈതന്യമത്രേ.
എങ്കിലും ദേഹവുമിന്ദ്രിയവും മനോ-
ബുദ്ധി, ചിത്തം പിന്നഹങ്കാരവും
പ്രാണനെന്നീയേഴും കാര്യോപാധികളെ
താനെന്നഭിമാനിച്ചീടുകയാൽ
ആയതശുദ്ധനായ്ത്തീർന്നിരിക്കുന്നുണ്ടു്
ത്വം പദത്തിൻെറ വാച്യാർത്ഥമേവം.
ഈയേഴു കാര്യോപാധികളും താനല്ല
എന്നു ബോധിപ്പിച്ചുതള്ളിടുമ്പോൾ
ആയവയെല്ലാമേ സാക്ഷിയായ് നില്ക്കുന്ന
370 ജ്ഞാനസ്വരൂപമാം ചൈതന്യം താൻ
'ത്വം' പദലക്ഷ്യാർത്ഥമെന്നും വചിച്ചിടാം
ആയതിൻ രൂപജ്ഞാനം താൻ "ഞാനും"
'തത്ത്വമസി'യെന്ന വാക്യത്തിൻ ലക്ഷ്യമായ്
വാങ്മനോഗോചരമല്ലാതുള്ള
പൂർണ്ണസത്താമാത്രരൂപമായ് ശോഭിക്കും
ശുദ്ധശിവം തന്നെ താനായ്ക്കാണ്ക.
എന്നതേ ജീവൻെറ സർവാഭിരാമമാ-
മാനന്ദത്തിൻെറ പരമലക്ഷ്യം.

— ചതുർവേദ മഹാവാക്യങ്ങൾ —

ജീവനു ധർമ്മാധർമ്മം വിവേചിച്ചേകിൽ
380 ജീവബ്രഹ്മൈക്യബോധത്തെക്കാട്ടും.

ജ്ഞാനഭണ്ഡാഗാരഗ്രന്ഥസമുച്ചയം
വേദമെന്നെങ്ങും പ്രസിദ്ധിയേല്പു.
ഋഗ്യജുസ്സാമമഥർവമെന്നിങ്ങനെ
വേദത്തെ നാലായ്പ്പകുത്തു കാണാം.
വാക്യങ്ങൾ നോക്കിൽ വിധിയും നിഷേധവും
സിദ്ധാർത്ഥബോധകമെന്നും മൂന്നാം.
യാഗാദികർമ്മങ്ങളൈശ്വര്യകാര്യമായ്
ചൊല്ലുമ്പോൾ കാണാം വിധിവാക്യങ്ങൾ.
ജീവനെത്താഴ്ത്തുന്ന മദ്യപാനാദിയാം
നീചമാം കർമ്മങ്ങൾ പാടില്ലെന്ന്
ചൊല്ലുന്ന ഭാഗം നിഷേധവാക്യങ്ങളാം
ബ്രഹ്മാത്മൈക്യം ബോധിപ്പിക്കും ഭാഗം
സിദ്ധാർത്ഥബോധക വാക്യങ്ങളായ്‌വരും
നൂനമവിദ്യാ വിനാശകവും.
തന്മൂലം ചൊല്ലപ്പെട്ടൂപനിഷത്തായിവ
ജീവസ്വരൂപം തെളിച്ചുകാട്ടി.
സുപ്രധാനോപനിഷദ്വാക്യം നാലെണ്ണം
'പ്രജ്ഞാനംബ്രഹ്മ'; 'അഹംബ്രഹ്മാസ്മി'.
സാമത്തിൻ സാരാംശം 'തത്ത്വമസി'യത്രേ
പിന്നീട'യമാത്മാബ്രഹ്മ'യേവം.
ബ്രഹ്മാത്മൈക്യപ്രതിപാദകമായുള്ള
വേദവാക്യങ്ങൾക്കിന്നർത്ഥം ചൊല്ലാം.
പ്രജ്ഞാനമെന്നാൽ വാച്യാർത്ഥം ജീവൻ തന്നെ
അന്തഃകരണത്തിൽ ബിംബിച്ചീടും.
ആത്മചൈതന്യം താൻ ജീവനെന്നോർക്കണം
'പ്രജ്ഞാനംബ്രഹ്മ'യെന്നുള്ള ചൊല്ലിൽ
ജീവബ്രഹ്മങ്ങൾ തൻലക്ഷണം കണ്ടീടാം
ചൊല്ലി'ലയമാത്മാബ്രഹ്മ''യെന്നാൽ
സ്വന്തരൂപത്തിന്റെ സാക്ഷാൽകാരം തന്നെ
'തത്ത്വമസി' ഗുരൂപദേശം താൻ
ഇങ്ങ'ഹം ബ്രഹ്മാസ്മി'യെന്നതോ ശിഷ്യന്റെ
സ്വാനുഭവവാക്യമായും കാണാം.

## —ശ്രുതിസാരമഹാവാക്യപ്രകരണം—

ഈശ്വരനായിട്ടും ജീവൻ താനായിട്ടും
തോന്നിയ നാനാത്വം നീക്കി ഭദ്രം
അദ്വൈതബ്രഹ്മത്തെ സാക്ഷാത്കരിക്കുവാൻ
വിദ്യാധിരാജനുപദേശിച്ചു

അദ്വൈതബോധം ദൃഢപ്പെട്ടത്താനായി
ചൊല്ലാം ശ്രുതിസാരവാക്യമിപ്പോൾ.
ആദ്യം "പ്രപഞ്ചസ്വരൂപം ബ്രഹ്മ"മെങ്കിൽ
ഏകമേവാദ്വിതീയം ബ്രഹ്മ"വും.
"ഭാവാഭാവാതീതം ബ്രഹ്മ"മെന്നു ചൊന്നാൽ
"സ്വാനുഭവാതീതം ബ്രഹ്മമാകം
ബ്രഹ്മത്തെക്കൂടാതെയില്ലപ്രപഞ്ചമെ-
ന്നാദ്യത്തെ വാക്യം വചിപ്പൂ നിത്യം.
രജ്ജുവിൽ സർപ്പത്തെത്തോന്നിയാൽ യാഥാത്ഥ്യം
രജ്ജുവായ്ത്തന്നെ ലസിച്ചിട്ടും പോൽ
തോന്നലിൽ കാണും പ്രപഞ്ചം വേദാന്തത്തിൻ
ജ്ഞാനത്തിൽ ബ്രഹ്മരൂപം ശോഭിപ്പൂ.
രണ്ടാം വാക്യത്തിൻെറ സാരാംശം നോക്കീടിൽ
കാനൽ ജലം വെറും സൂര്യരശ്മി
ആയതുപോലെ ബ്രഹ്മത്തിൽ പ്രപഞ്ചത്തിൻ
തോന്നലും കേവലം മിഥ്യമാത്രം
"ഭാവാഭാവതീതം ബ്രഹ്മ"മെന്നോതുകിൽ
ബ്രഹ്മമുണ്മയ്ക്കുമില്ലായ്മയ്ക്കുമേ.
അപ്പുറത്തുള്ളൊരു സാരാംശം താനെന്നു
സച്ചിദാനന്ദം വിളിച്ചോതുന്നു.
"സ്വാനുഭവാതീതം ബ്രഹ്മ"മെന്നോതിയാൽ
ബ്രഹ്മം സ്വാനുഭവത്തിന്നപ്പുറം.
ഇന്ദ്രിയങ്ങൾക്കും മനസ്സിനുമപ്പുറം
നിർവചിക്കാനും തരപ്പെടാതെ
കേവലജ്ഞാനമേ ബ്രഹ്മമായ്ക്കണ്ടീടാം
ബ്രഹ്മം സ്വാനുഭവമല്ല പാർത്താൽ
പിന്നെയോ സ്വാനുഭവാതീതമെന്നുതാൻ
സ്വാംശീകരിക്കുകിൽ സ്പഷ്ടം തത്വം
ഏവം ശ്രുതിസാരവാക്യമറിഞ്ഞീടിൽ
ജ്ഞാനി കൃതാത്ഥൻ കൃതകൃത്യനും.

മനോനാശം

ശുദ്ധാദ്വൈതഭാവന

ഏററംവിശാലമാം ബ്രഹ്മാണ്ഡകോടിയെ
തീത്തുമണുവിൻ പരിണാമമാം
സങ്കല്പദേശത്തിൽ ചേത്തുഭാവാഭാവ
ശങ്കയ്ക്കൂടിപ്പെട്ടത്തീടും വണ്ണം
അന്തമറെറങ്ങും വ്യാപിക്കുംമഹിമാവി-
ലീ'മനസ്സ്'നും ചരിച്ചീടുന്നു

എങ്കിലുംവേദാന്തജ്ഞാനിയാം സദ്ഗുരു
പങ്കജമൊന്നു കനിഞ്ഞീടുകിൽ
നൂനംമനസ്സുമടങ്ങിപ്പൊലിഞ്ഞുപോം
വന്ധ്യാഘടാദിതൻ സത്തപോലെ

എന്തുംപ്രപഞ്ചംലസിക്കണമെങ്കിലോ
സങ്കല്പിച്ചീടാൻ മനസ്സുവേണം
സങ്കല്പശക്തി വിജിതമായീടുകിൽ
നിഷ്ക്രിയമാകും മനസ്സുതാനേ.

സ്ഥൂലശരീരഘടകങ്ങൾ രക്തവും
മാംസവുമസ്ഥിഞരമ്പുചർമ്മം
തോയം ജലം മലം ദന്തം കഫമിവ
വേർതിരിച്ചോരോന്നും മാററിനോക്കാം.
അപ്പോഴവയെങ്ങാൻ ദേഹമായ്നില്ക്കുമോ
ഞാനതിലെങ്ങാനും ചേർന്നീടുമോ?

ഞാനുംശരീരവും വെവ്വേറെനില്ക്കുന്നു-
ണ്ടഭ്യാസംകൊണ്ടിതു ബോധ്യമാക്കാം.
ദ്രഷ്ടാവശരീരിയായ് മാറിനില്ക്കുമ്പോൾ
ആത്മാവും ജ്ഞാനദൃഷ്ടിപ്രകാശം
സൂക്ഷ്മം നാംശോധിക്കിൽ കർമ്മേന്ദ്രിയങ്ങളും
ജ്ഞാനേന്ദ്രിയങ്ങളും വായുക്കളും
അഞ്ചുവീതംകൂടി ബുദ്ധിമനസ്സുമായ്
തത്വം പതിനേഴമാത്മബദ്ധം.
തത്വങ്ങൾ ഞാനല്ലെന്നുള്ളോരുറപ്പായാൽ
സൂക്ഷ്മശരീരത്തിൽ കാണില്ല ഞാൻ.
ഇങ്ങനനാത്മമായ് കാരണദേഹവും
വേറിട്ടുനില്പതായ് ബോധ്യമാകും.
ഇന്ദ്രജാലക്കാരൻ കാട്ടുന്ന ദൃശ്യങ്ങ-
ളെല്ലാമനാത്മ വസ്തുക്കളാം പോൽ
സങ്കല്പമല്ലാതെ കാലത്രയത്തിലും
മുൻചൊന്നതൊന്നുമേ കാണുകില്ല.
അദ്വിതീയനിജാനന്ദസുധാസിന്ധു-
വായിട്ടു സാധകൻ ശോഭിച്ചീടാൻ

സദ്ഗുരുവിൻറെയരുളാം മാർഗ്ഗത്തൂടെ
ചിട്ടയിൽത്തന്നെ വശപ്പെട്ടതാം.

വൃഷ്ടിയുതിർന്നാലും സൂര്യൻ തപിച്ചാലും
മാനത്തിനില്ല ശീതോഷ്ണബന്ധം
ആ ദൃഷ്ടാന്തം പാർത്താലാത്മാവിനും ബന്ധ-
മൊന്നിനോടുമൊരു കാലമില്ല.

## — കാലത്തിൻ്റെ മിഥ്യാത്വം —

ഏതിനെയും ചലിപ്പിച്ചു പ്രവൃത്തിയിൽ
നിഷ്ണാതമാക്കുന്നതത്രേ കാലം
കാലം വെറും മായ; സംഭവസഞ്ചയ-
മല്ലയോ കാലമായ്ത്തോന്നുന്നതും.
ഒന്നിനുശേഷം മറ്റൊന്നായാൽ കാലവും
ഒന്നിൻ്റെയപ്പുറം ദേശവുമാം.
വിത്തുമരമാകാൻ കാലം വേണ്ടെങ്കിലും
ഹൃത്തിലതു കാലമായിത്തോന്നും.
മാനുഷചിന്തയിൽ കാലഖണ്ഡം മാത്രം
ഒറ്റപ്പകൽ 'വിധി'ക്കൊറ്റ"കല്പം".
ആവിർഭാവം തന്നെ "കല്"പദം ചിന്തിച്ചാൽ
നേരെ തിരോഭാവം ചൊല്ലും "പനം".
ആവിർഭാവവും തിരോഭാവവും ചേർന്നാൽ
'കല്പം' രൂപീകൃതമായ് വരുന്നു.
ഏകകല്പത്തിൽ സഹസ്രം മഹായുഗം
ഓരോ മഹായുഗം കല്പിപ്പാനോ
നാല്പത്തി മൂന്നു ലക്ഷത്തിയിരുപതി-
നായിരം വർഷങ്ങൾ ചേർന്നിടേണം.
ചൊല്ലാം കൃത-ത്രേതാ-ദ്വാപരവും-കലി-
യെന്നീ യുഗങ്ങൾ മഹായുഗമായ്.
ആർഷജ്ഞാനം ശോധിച്ചീടിൽ, കാലം, ബീ-സി
മൂവായിരത്തൊരുനൂറ്റിരണ്ടിൽ
രണ്ടാം മാസം പതിനാറു ദിക്കംമുൻപേ
രണ്ടുമണിയിരുപത്തിയേഴാം
മിനിട്ടും മുപ്പതുസെക്കൻ്റുമായപ്പോൾ
മന്നിൽ കലിയുഗാരംഭമായി.

## —ഉപദേശസാരം—

നാമീപ്രപഞ്ചഘടന വിശോധിച്ചാൽ
ദൃശ്യവും ദൃക്കുമായ് വേർപിരിയും.
ദൃശ്യമതിൽ ജഡമായാൽ ദൃക്ചിത്താകും
ദൃശ്യത്തിൻ വാസ്തവമസ്ഥിരവും.
ദൃക്കിനും ദൃശ്യത്തിനുമുപാധിയായി
ദൃശ്യം രണ്ടായിപ്പിരിഞ്ഞു നിന്നു്
ആത്മാനാത്മവസ്തുവേതെന്ന സംശയം
തോന്നിക്കുമാറു പരിലസിക്കും.

ദൃക്കിനുപാധിയോ കർത്താവും ഭോക്താവും
ജ്ഞാതാ, സുഖിയെന്നീ ഭാവം പററി
നൂനമസംഗോദാസീനസാക്ഷിയായ
കൂടസ്ഥമാം പരമാത്മാവെന്ന
പ്രത്യഗായുള്ളോരബ്രഹ്മമോപാധികമായ്
എന്നെന്നുമെങ്ങെങ്ങും കാണുമാറാം.
ഖണ്ഡാഖണ്ഡപ്രപഞ്ചങ്ങളെയായതു
ബാഹ്യമുഖമായ് വിഷയീകരിച്ചാൽ
എന്നും വിഷയാകാരങ്ങളയ്തീരുമ്പോൾ
വൃത്തിരൂപത്തിൽ ഫലങ്ങളാകും.
ചില്ക്കലെചേർന്നു ഘടംപടമെന്നിവ
കല്പിക്കും ബുദ്ധി 'ചിദാഭാസ'മാം
വീണ്ടുംചിദാഭാസവൃത്തികളുണ്ടായി
മാറിമറിഞ്ഞാലോ 'സാക്ഷിവൃത്തി.'
ഈ സാക്ഷിവൃത്തിയിലേതും പ്രകാശിച്ചാ-
ലപ്പോൾ പരമാത്മാസാക്ഷിയാകും.
കല്പനാവൃത്തിയിലെങ്കിൽ പ്രതിഫലി
ച്ചീടുവതപ്പോൾ ചിദാഭാസനാം
മാറിബിംബിപ്പൂ ഫലവൃത്തിയിലെങ്കിൽ
കാര്യം വിഷയമായ് മാറിടുന്നു.
ഇങ്ങുചിദാഭാസവൃത്തിക്കാലംബമായ്
പാർത്താൽ നിരാകാരസാക്ഷിവൃത്തി-
തന്നിൽപ്രതിഫലിച്ചീടും ചൈതന്യത്തെ
സ്വീയസ്വരൂപമായ് ത്തീക്കമൂലം
സാക്ഷിസ്വഭാവം മറഞ്ഞുപോയാലതും
അന്തര്യാമിയായി മാറിനില്ക്കും.
സ്വന്തംമറവിലാത്മാവൊളിച്ചീടുമ്പോൾ
അന്തര്യാമിയാകുമീശ്വരനെ
ചൊല്ലാം പരോക്ഷനെന്നുള്ള നാമത്തിലും;
പിന്നെ വിവേകാനുഭൂതി മാർഗ്ഗം:
ഈശനെത്താനായനുഭവിച്ചീടിലോ
താനേയപരോക്ഷബ്രഹ്മരൂപം
ഇത്തരമുള്ള ശ്രുതി യുക്തികൾനോക്കി
ചിത്താനുഭൂതികളുണ്ടായ് വരും
വൃത്തിഭേദമേതും കല്പിതമായ്ക്കണ്ടാൽ
ദൃശ്യം സമസ്തവും ദൃക്കായ്മാറും
ആ ദൃഗുപാധിയിൽ ദൃശ്യം മറഞ്ഞൊലു-
മൊപ്പം വിവേകമുദിച്ചീടുകിൽ
അദ്വൈതചിന്താസരണിയിൽ ജ്ഞാനിക്കി
ന്നാദൃഗുപാധിയും ദൃശ്യമായി.

എന്നും നിരുപാധിക ദൃക്കുമാത്രമായ്
തന്നത്താൻ താനായ് പ്രകാശിച്ചീടും
ഇങ്ങനെ വേദാന്തസാരം സകലവും
തുംഗപ്രതിഭൻ ഭട്ടാരൻ ചൊൽവൂ.
എന്തിനധികം? നീ, ഞാന, തി, തീശ്വരൻ
ലോകം ജീവൻ ശിഷ്യൻ ബന്ധം മോക്ഷം.
എന്നഭേദമററഭേദം നമ്മെയെല്ലാ-
മാത്മജ്ഞാനത്തിലേയ്ക്കും നയിക്കും.

## സർഗ്ഗം XIV

### ഷഷ്ടിപൂർത്തി (മഞ്ജരി)

ശ്രീമദ്പരമഭട്ടാരകസ്വാമികൾ
രമ്യവസന്തമറുപതിന്റെ
മഞ്ജരീകാന്തിസ്വദിച്ചതിന്നോർമ്മയ്ക്കാ-
യെങ്ങും മഹോത്സവം ലാസ്യമാടി.
മഞ്ജുളമാ‘മെഴുമററൂ’രാണാ സിദ്ധൻ
മഞ്ജിമപൂണ്ടു വസിപ്പതന്നു്.
കോയിക്കൽ വാഴുന്ന രാജാക്കന്മാർക്കെല്ലാ-
മീയൊരു നാളങ്ങരുളിമോദം.
എങ്ങുതിരിഞ്ഞാലുമാമോദത്തിൻ പൂക്ക-
ളെങ്ങും ‘ഭരണിനാ’ളോണാഘോഷം.
സ്വാന്തം വഴിയുന്നോരാഹ്ലാദപ്പൊൻപ്രഭ
ചന്തത്തിൽപ്പുഞ്ചിരിപ്പാൽപ്രഭയായ്
കാനനഭംഗി നടനമാടും ദേശ-
മീനവീനാഘോഷമൊന്നു കാണ്മാൻ
ചാർത്തീ കമനീയമാം രണ്ടു മന്ദിരം
തേക്കു തടിയിൽച്ചമച്ച ശില്പം.
എല്ലാമെഴുമററൂർ രാജാക്കന്മാരുടെ
യുല്ലാസത്തിന്റെ പ്രതീകമത്രേ.
ശ്രീലമാം രഥ്യകൾ മോടിയായ്ത്തീർന്നെങ്ങും
ചോലയിലെമ്പാടും കാന്തി വീശാൻ
രണ്ടുശൈലങ്ങൾക്കിടയ്ക്കു പൊൻകാഞ്ചിപോൽ
തണ്ടലർ മാതിന്റെ നൃത്തവേദി
നന്നായലങ്കരിച്ചൂനമില്ലാതതാ
വെണ്മുത്തെറിയുന്നു കാട്ടരുവി.

തുള്ളികളിക്കുമ്പോൾ കന്യകൾസോത്സാഹം
കള്ളച്ചിരിക്കൊപ്പം കിങ്ങിണികൾ
ചാലേകിലുക്കിച്ചിലങ്കതൻ താളത്തിൽ
ചേലിൽച്ചുവടുകൾ വച്ചു നീങ്ങും.
കൊച്ചുകുളമൊന്നിന്നാകും ദർശിച്ചിടാം
പിച്ചിപ്പൂവിൻ ശുദ്ധിയാർന്നനീരം.
ആവാപിയിന്നും ലസിപ്പൂ പംപാസര-
സ്സാവണമായതിൻ മൂലബിന്ദു.
ചിത്രമായാകും കരുതാമവിടെന്നും
കൃത്രിമമൊന്നുമേ തീണ്ടിടാതെ
സ്വാമിതൻ സമ്പർക്കമൊന്നിനാൽ പുണ്യത്തിൻ
വാഹിനിയായിട്ടു ലാലസിക്കും
കൊച്ചുകുളത്തിലെ നിർമ്മലനീരത്തി-
ലച്ചുതലീലയാൽ കാളിന്ദിപോൽ
തങ്ങിനിന്നീടുന്നുണ്ടൗഷധശക്തിയും
മങ്ങലേശാത്തുള്ള കാന്തിവായ്പും.
ആകർഷകമായ തീർത്ഥത്തിൽ ശുദ്ധരായ്
പൂകുന്നു തെക്കായിപ്പുണ്യകേതം
സ്വാമിതൻ സാന്നിധ്യം മൂലം പരിപൂത—
മാമോദദായകം പർണ്ണശാല
ശാന്തിനികേതന മായി വിലസുന്ന
ബന്ധുരക്ഷേത്രമേ നീ ജയിക്ക
സംഗീതത്തിന്റെയലച്ചാർത്തിലങ്ങെല്ലാം
സംഗതമായി പരമശാന്തി.
നാട്ടുകാർക്കാകവേ ദിവ്യന്റെയാലയം
പാട്ടിൻ മണി നാദം നല്കി നിത്യം.
ആതുരരെത്തുന്നു സാധകരെത്തുന്നു
ചാതുര്യമോടാരും വന്നണയ്വൂ.
ശിഷ്യസമുച്ചയമാഹ്ളാദതുന്ദിലം
ഭാഷ്യങ്ങളേല്ക്കുന്നു സംസ്കൃതിയിൽ
ആയിരത്തിഎൺപത്തൊൻപതിൻ ചിങ്ങത്തെ
യാദരിക്കാൻ നാട്ടുപൂവണിഞ്ഞു.
തേൻതുള്ളുമ്പീടുന്ന പൂനിരകൾ തിങ്ങി
ചിന്തിയെവിടെങ്ങും ഗ്രാമഭംഗി.
എന്തൊരുത്സാഹത്തിമിർപ്പാണവിടെങ്ങും
ചെന്താർ മാതിൻ കാൽച്ചിലമ്പൊലിയോ!
ഏതു ഹൃദന്തവും ഭട്ടാരകാലയ—
മേതു രസനയും ഗാനയന്ത്രം
ഏതു പാദവും ഭട്ടാരാശ്രമം നോക്കി-
യാദരമർപ്പിക്കാൻ യാത്രയായി

ഏതു നേത്രത്തിനും ദിവ്യസന്ദർശനം
ചേതസ്സിൽ ശാന്തി പകർന്നു നേരിൽ
ശിഷ്യരും ഭക്തരുമാദ്യം നിനച്ചതു
ധർമ്മോൽബോധപ്രദം യാഗശാല
ശ്രീ തീർത്ഥപാദപരമഹംസസ്വാമി
നേതാവായ് ഷഷ്ട്യബ്ദം കൊണ്ടാടുവാൻ
കോയിക്കൽ തമ്പുരാക്കന്മാർ പ്രമുഖന്മാർ
രാമവർമ്മാവതിൽ മുഖ്യനത്രേ
ഷഷ്ട്യബ്ദപൂർത്തിക്കു സ്മാരകമായ് തീരാൻ
തുഷ്ടി വിളങ്ങിയ രാജാക്കന്മാർ
രണ്ടു ഗൃഹങ്ങളും ഭൂമിയും ദാനമായ്
അർപ്പിച്ചനുഗ്രഹം സ്വീകരിപ്പാൻ
എങ്ങും സകലർക്കുമാസ്വാദനീയമായ്
ആർഷപ്രകാശം പ്രസരിക്കുവാൻ
രാജാക്കളെല്ലവർ സാർവഭൗമന്മാർ താ-
നെന്നത്രേ സ്വാമി പുകഴ്ത്തിച്ചൊന്നാൻ
തീർത്ഥന്റെയിംഗിതത്തിൽ സ്വാമി സന്തുഷ്ട-
നർത്ഥത്തിൻ ലബ്ധിയോ "പ്രാരബ്ധ"വും.
"ശ്രുത്യന്തരരായിത്തീരും സംരക്ഷകർ
അത്യന്തം കൃത്യാന്തരായിരിക്കും"
"കോയിക്കൽ പാർക്കും ഭൂപാലരെ സ്വാമികൾ
മോക്ഷസാമ്രാജ്യത്തിൻ പാലകരായ്
അങ്ങുകടക്കുമിഹത്തിലുൽകൃഷ്ടമാം
നിഷ്കാമസൽകൃതിപാലിക്കയാൽ"
എന്നു ഹൃദന്തം വഴിഞ്ഞുമൊഴിഞ്ഞത്രേ
മിന്നുമെഴുമറ്റൂർ ഗ്രാമമെത്തി.
ചിങ്ങത്തിലെട്ടാംനാൾ തുംഗാമോദത്തിന്റെ
രംഗം തുടിക്കുന്ന ഗ്രാമഭംഗി
ഏറ്റം കമനീയമായി വിതാനിച്ചു
ചുറ്റും കുലവാഴ ചെങ്കരിക്കും
നല്ല പനങ്കുല നല്ക്കണയോലയും
ചേർന്നൊരലങ്കാരം മോടികൂട്ടി.
പന്തലിൻ തട്ടായിവെള്ള പിടിപ്പിച്ചു
ചന്തമെഴും കലേശപ്പൊളിപോൽ
തേങ്ങാപ്പൂളാലില മാവില പൂക്കുല
തുംഗത്തിൽ ഞാത്തി കുരുത്തോലയും
ചെമ്പഴുക്കായും പഴവും നൂലിൽ ഞാത്തി-
യുമ്പരും വന്നെത്താൻ പാകമാക്കി
നന്ദനോദ്യാനത്തിൻ വാസന്തഭംഗിക-
ളിന്ദ്രനേയും ചേർത്തിങ്ങോട്ടിയെത്തി

പക്ഷികൾ രാഗശ്രുതികളിണക്കുമ്പോൾ
വംശരന്ധ്രങ്ങളും പാട്ടു പാടി
വേദിയൊരുങ്ങി യാഷ്ഠാദത്തിൻ പൊന്നല
വേദമന്ത്രത്തിൽ ലയിച്ചുപൊങ്ങി
പുണ്യപ്രദമായ ഹോമത്തിൻ ധൂമത്തിൽ
ധന്യസന്ദേശമുയൻ്റ വാനിൽ
മംഗളസൗരഭ്യമെങ്ങും പരന്നപ്പോൾ
ശംഖൊലി വാനിൽജ്ജയാരവമായ്
ശാന്തി സന്ദേശത്തിൻ വാഹകരാം ഭക്തർ
സ്വാഗതമാഗതർക്കോതി നേരിൽ
'സ്വാമി ദയാനന്ദ'നധ്യക്ഷനായ് പൊതു-
യോഗം സമ്മേളിച്ചു പുണ്യോൽക്കരം.
വിദ്യാധിരാജനെ ശംസിച്ചഭിനന്ദി-
ച്ചുത്തുംഗമോദം പൈമ്പാലൊഴുക്കി.
സ്വാമിതൻ സിദ്ധികൾ ചിത്രീകരിക്കയാ-
യാമോദം തിങ്ങും പ്രഭാഷകരും.
ആശംസാ വാങ്ങ് മധുവാസ്വദിക്കാനെത്തി.
യാശവെടിഞ്ഞുള്ള സ്വാമി നേരിൽ
നീലകണ്ഠതീർത്ഥപാദരുമഞ്ഞെത്തി.
ശീലഗുണോത്തരൻ സ്വാമിഭക്തൻ
'ഷഷ്ടിപൂർത്തിപ്രശസ്തി'യെന്ന ഗ്രന്ഥവും
കഷ്ടിയോടന്നു പുറത്തിറക്കി.
മംഗളാശംസകശ്ലോകങ്ങളാണതിൽ
തങ്ങിയതെന്നാർക്കും ബോധ്യമായി.
സ്വാമി "പരമഭട്ടാരാശ്രമ"ത്തിലെ
ദീപം കൊളുത്തി മറവും നീക്കി.
യോഗജ്ഞാനത്തിൻ സരണി മലനാട്ടിൽ
നന്നായ്ത്തെളിയുന്ന പാരമ്പര്യം
പാകിപ്പുലർത്തുവാൻ ചെമ്മേ "തീർത്ഥപാദ-
സമ്പ്രദായം" തന്നെ സംസ്ഥാപിച്ചു.
സച്ചിദുപാസനയിൽ പോൽ യോഗത്തിലും
സിദ്ധാന്ത സമ്പ്രദായം കണക്കേ
ജ്ഞാനത്തിൽ വേദാന്തം സിദ്ധാന്തവും ചേർത്തു
പോകും വിചാരക്രമങ്ങളത്രേ
കേൾപ്പൂതീർത്ഥപാദ സമ്പ്രദായമായി—
ട്ടംഗീകരിക്കുന്നു സന്യാസിമാർ
ശ്രീലം വടക്കേക്കോയിക്കലെ രാജാക്കന്റെ
ശ്രീ പരമഹംസസ്വാമികളും
ഏററം നിർബന്ധിച്ചു ചൊന്നതു കാരണം
സ്വാമിയെഴുമററൂർ വിശ്രമിച്ചു.

സൗഖ്യം തുളുമ്പുന്നോരാശ്രമജീവിതം
സ്വാമിവർണ്ണിപ്പതും ശ്രദ്ധേയമാം:-
"മാധുര്യം ഹൃത്തിൽ പകർത്തും മൃദംഗമു-
ണ്ടാസ്വാദ്യമാം ഭോജ്യം കുട്ടൻ നല്കും.
ചോറു ചിലപ്പോഴൊത്തില്ലെന്നു വന്നാകിൽ
സോമന്റെയങ്കം പോൽ സ്വാദിയേറും.
നാട്ടുകാർ സ്നേഹത്തിൻ നിർമ്മലച്ചെപ്പുമായ്
വാട്ടം കൂടാതെന്നെ ശുശ്രൂഷിപ്പൂ.
മാരിയിരുളുമായ് ച്ചേർന്നടിച്ചാലു-
മേകാദശിനാളും ഭജന മെച്ചം.
ആശ്രമവേശനം സൗകര്യമാക്കുവാ-
നായുധമേന്തിയിവർ പണിയും.
വാദ്ധ്യാരുതമ്പുരാൻ തൂമ്പാപിടിച്ചതി-
ങ്ങാധ്യാത്മപ്രേരണയല്ലാതെന്തേ!"
ശാന്തമാം ജീവിതം സ്വാമിതുടർന്നപ്പോ-
ളാർഷപ്രകാശമവിടെ വീശി.
സംഗീതമാധുരിയെങ്ങും തുളുമ്പി നി—
ന്നിംഗിതം പോലുള്ള മേളവുമായ്.
കാട്ടുതകരയും ചേവടിചേർന്നെന്നാൽ
പിട്ടല്ല, സ്വാമി കുശലമോതും.
ജീവകാരുണ്യമവിടെയും കാണായി;
വാഴത്തോപ്പിൽപ്പഴമൊട്ടൊക്കെയും
അണ്ണാനതിന്നുവാനായി നിരത്തണം,
തിണ്ണമവക്കെന്തു വേറെ മാർഗ്ഗം!
കാലം കഴിഞ്ഞപ്പോഴാശ്രമത്തിൻ നില
ചേലേറും വീണ കതിർക്കുല പോൽ
ശിഷ്യൻ പരമഹംസൻ നാടുചുറ്റുമ്പോൾ
നീലകണ്ഠസ്വാമിയും പിരിഞ്ഞു.
ചട്ടമ്പിസ്വാമിക്കു നാരായണഗുരു-
സ്വാമി കരുത്തമമിതാദരം
പാദേവിപാടനം ചെയ്യുവാനായ് ചിലർ
കാട്ടുമാടോപവും മുറ്റിവന്നു.
ആത്മാവിൽ വേരുറച്ചുള്ളോരു സത്യത്തെ
യാക്കാനുമുന്മൂലനം ചെയ്യാമോ?
ലോലരാം സ്വാമിമാർ രണ്ടുമൊരു പോലി
ലീലാകലഹത്തിൽ മൗനം പൂണ്ടു.
നാരായണഗുരു സ്വന്തം രചനയാം
ആ 'നവമഞ്ജരി' ക്കാദ്യപാദം
തൊട്ടു കുറിച്ചു "ശിശുനാമകഗുരു"
വെന്ന പരാമർശാൽ ബോധമോടെ.

ഷൺമുഖദാസൻ ശിഷ്യനാമകനെന്നും
ബാലാഹ്വയൻ ബാലഭട്ടാരകൻ
എന്നീ നാമങ്ങളിൽ സ്തൂയമാനൻ സ്വാമി-
യെങ്ങനെ തർക്കശരവ്യനാകും.
വാഴവിളാകം ശ്രീ'നാണു'പാടീട്ടുള്ള
'ശ്രീനാരായണചരിതം'തന്നിൽ
ശീവേലിതീരത്തു കുഞ്ഞിരാമൻവൈദ്യൻ
താരാട്ടായ് പാടിയ കാവ്യത്തിലും
'ഷൺമുഖദാസൻ' ഗുരുസ്വാമിക്കുത്തമ-
യോഗോപദേഷ്ടാവായ് കീർത്തിക്കുന്നു.
"ദേവാർച്ചാപദ്ധതി"യെന്നഗ്രന്ഥത്തിലെ
കാര്യോപോദ്ഘാതത്തിൽ ചട്ടമ്പിയും
"എൻപ്രഥമശിഷ്യൻ നാണുഗുരു"എന്ന—
ങ്ങൻപോലെ ചൊന്നതിനർത്ഥമില്ലേ?
പാത്താലരുവിപ്പുറത്തൊരിടം കണ്ടു
പാർത്തും സ്വാമിമാരൊപ്പമെന്നും
അങ്ങുനിന്നേററം പ്രകാശം ചൊരിയുവാൻ
സംഗതിയാകെയിണക്കിയതും
"ശ്രീനാരായണ വിജയ"മാം കാവ്യത്തിൽ
ബാലരാമകവിപാടീമോദാൽ.
ബാലരാമപ്പണിക്കർക്കു ഹൃദന്തത്തിൽ
കാലോചിതമേവം തോന്നി ചൊല്ലാൻ
"ശ്രീനാരായണഗുരുവിൻ പരിപൂതം
ലോകാനുഗ്രാഹ്യം സമാരാധ്യവും
സ്ഥാനരൂപ പ്രാപ്തിക്കേററം സഹായക-
മായ സഹയോഗോപദേശങ്ങൾ
നല്കിയനുഗ്രഹിക്കാൻ പോന്ന ചട്ടമ്പി
സ്വാമികളെഗ്ഗുരുദേവൻ വാഴ്‌വിൽ
തൻെറ വിദ്യാഗുരുനാഥരിൽ മുഖ്യനാ-
യെണ്ണാൻ വൈമുഖ്യം കാട്ടേണ്ടതില്ല."
ശ്രീ നടരാജഗുരുവിൻ മികവെഴു-
മിംഗ്ലീഷ് കൃതിയാം "ഗുരു*വരുളി"ൽ
ചൊന്നൂ "ഗുരുസ്വാമിയും ചട്ടമ്പിയുമായ്
കാണ്മൂ ഗുരുശിഷ്യബന്ധം നൂനം;
നാണുഗുരുവിൻ "നവമഞ്ജരി"യിങ്കൽ
കാണും "ശിഷ്യനാമക"പ്രയോഗം
തൻഗുരുവായ് സ്വാമി ചട്ടമ്പിസ്വാമിയെ-
യംഗീകരിക്കുന്നതിൻ ദർശകം."

* The word of Guru. Page 258.

ആരെന്തു ചൊന്നാലും രണ്ടു നിലാന്മാരു-
മാർഷ സംസ്കാരപ്രതീകങ്ങൾ താൻ.
ബ്രഹ്മാനന്ദസ്വാമി "മോക്ഷപ്രദീപ"ത്തിൽ
'യോഗം' പുകഴ്ത്തി, യികഴ്ത്തി 'ജ്ഞാനം'
ജ്ഞാനമാർഗ്ഗത്തെ നിന്ദിച്ചതിൽ ക്ഷുബ്ധരായ്
വന്നു ചിലർ സ്വാമിതൻ സമീപം.
മോക്ഷപ്രദീപത്തിൻ ഖണ്ഡനം തീവ്രമായ്
പ്രക്ഷേപിച്ചീട്ടുവാനഭ്യർത്ഥിച്ചു.
സ്വാമി നിർബന്ധനായഞ്ഞ് സ്വാ 'ഖണ്ഡനം'
ആ*മന്ദ്രമായ്ത്തന്നെ നിർവഹിച്ചു.
എങ്കിലും ഖണ്ഡനം വെട്ടത്തുകാട്ടരു-
തെന്നഭ്യർത്ഥിച്ചീടാനാൾക്കാർ ചൂഴ്ന്നു.
സ്വാമിയഭിപ്രായഭേദം ധരിപ്പിച്ചു
ഗ്രന്ഥപ്രകാശനം പിൻതിരിച്ചു.
സ്വാമി നയിച്ചോരു പിൽക്കാലജീവിത—
മാമോദസമ്പൂർണ്ണമായിരുന്നു.
കേരളത്തിന്റെ പരമഗുരുസ്ഥാന-
മാരുമോരാതങ്ങു നിക്ഷിപ്തമായ്
ശിഷ്യപ്രശിഷ്യന്മാരെങ്ങും കലർന്നുള്ളോ-
രാർഷപരമ്പരരൂപം പൂണ്ടു.
'സദ്ഗുരു'വെന്ന പേരെന്നും നിലനിൽക്കാ-
നുദ്ഗമിച്ചന്നൊരു മാസികയും.
സ്വാമിതൻ കാലത്തുൽകർഷം പൂവിട്ടു
വാസന്തശ്രീമിന്നി ലാലസിച്ചു.
"സദ്ഗുരു സർവസ്വ"മെന്നൊരു കാവ്യവും
സംസ്കൃതവാണിയിലന്നുളവായ്.
കാശിയിലത്രേ പ്രകാശിപ്പിച്ചു കാവ്യം
പേശലമായെല്ലാം പുഷ്ടിപൂണ്ടു.
എന്നാൽ സരോജദലഗതമാം ജല-
ബിന്ദുകണക്കതെല്ലാം ലയിപ്പൂ.
സ്വാമിതന്നന്തഃകരണം സുഖദുഃഖ-
ഭാവനയ്ക്കൊട്ടും വശപ്പെട്ടില്ല.
തങ്കം കറകളഞ്ഞാലതിൻ ശോഭപോൽ
നിർമ്മലമാം ബ്രഹ്മാനന്ദത്തിങ്കൽ
ചാരുകിസലയം പോലെ സംപുഷ്ടമായ്
ബാലൻ, ചട്ടമ്പി, ശ്രീഷൺമുഖദാസ്
ഏവം പരമഭട്ടാരശ്രീ ചട്ടമ്പി-
സ്വാമി തിരുവടിയായിത്തീർന്നു.

* ഗംഭീരം.

ഏറ്റം കുറച്ചാത്മാക്കൾക്കേയിപ്പാരിങ്കൽ
മാററമുള്ള രംഗത്തുയർന്നിടാവൂ
എന്താണതിൻ മാർഗ്ഗമെന്നുനാം ചിന്തിച്ചാൽ
ബന്ധുരനാം ഗുരുവിൻ ഗുണൗഘം.
തെല്ലൊരഹിതമെങ്ങാൻ ദിവ്യൻ കണ്ടാകിൽ
നല്ല കൊട്ടാരവും വിട്ടുപോകും.
ഏതിനും രമ്യമായ് തോന്നും കുടിലിലു-
മുത്തുംഗമാനസൻ നിത്യതൃപ്തൻ.
വിദ്യാഭ്യാസത്തിൻെറയുന്നത ലക്ഷ്യമായ്
ഏട്ടം പെരുമാററമെന്നും കണ്ട
കുട്ടികളോടുള്ള ലീലാവിലാസത്തിൽ
കുട്ടിയായ്ത്തീരുമായോഗി വര്യൻ
നെട്ടി പിടിക്കുന്ന ബാലനും സ്വാമിയോ-
ടിഷ്ടമായ് സ ശ്രീയതുഷ്ടിയേലും.
നല്ല ഫലിതമവസരം പോലവേ
കില്ലില്ല സ്വാമിയുതിർക്കും നേരിൽ.
വേണ്ട രംഗങ്ങളിൽ സ്തോഭാനുയുക്തമായ്
വേറൊരാളായിട്ടും കണ്ടുകൂടാം.
ചിന്തയ്ക്കനുകൂലമായ സന്ദർഭത്തിൽ
എന്തതിൻ കാരണം വ്യക്തമല്ല
ആശ്വാസത്തിന്നായ്ക്കിടന്നു തലയിരു-
പാർശ്വത്തിലേക്കു മാട്ടുന്നുണ്ടാവും.
ഇക്രിയതാനറിയാതെ തിരിനീട്ടും
പ്രക്രിയയാകാം, നൽപ്രജ്ഞാതന്ത്രം
അത്രയ്ക്കേകാഗ്രമായ് നീങ്ങും മനസ്സുക്തി
യെത്രയോ ദുർല്ലഭമായ സിദ്ധി!
അന്നൊരുകാലമെറണാകുളത്തെത്തി
തേന്മഴയൊത്ത തിരുമൊഴികൾ
കോരിച്ചൊരിഞ്ഞതിൽ സ്വാമിതൻ നൂതന-
ചാരുതരയുക്തി ചിത്രം കാണാം.
ലീലാപ്രപഞ്ചത്തിൻ മാതാപിതാക്കന്മാർ
മൂലപ്രകൃതിയും ബ്രഹ്മവും താൻ.
സർവസൃഷ്ടി സ്ഥിതിസംഹാരങ്ങൾക്കമീ
ബ്രഹ്മം മൂലപ്രകൃതിയുമായി
ലീലാസംയോഗ വിശ്ലേഷങ്ങൾ മാർഗ്ഗമായ്
കാലാനുകൂലമണുക്കൾ ചേരും.
ഈജഗത്തിൻ രൂപം ബ്രഹ്മപ്രകൃതിക-
ളോജസ്സു കൽപിക്കും ചിത്രമത്രേ.
ആദ്യത്തെ ശബ്ദം 'അ'കാരം നാം ചാർത്തീടിൽ
ബ്രഹ്മവും മൂലപ്രകൃതിയും താൻ

കാരണം ശബ്ദ-വാക്-ഭാഷാപ്രപഞ്ചങ്ങൾ
തീരഞ്ചിനും വിത്തീ'യാദ്യാ*കാരം'
ഭാഷകളേതിലുമാദ്യമെഴുത്തുവാ-
നീ 'അ'കാരം കാൺമതെത്രയുക്തം
ആദ്യക്ഷരത്തിലെ മേല്പങ്കുബ്രഹ്മവും
കീഴ്പങ്കു മൂലപ്രകൃതിയുമായ്
പുല്ലിംഗസ്ത്രീലിംഗകല്പനയുക്തമാം
അല്ലാതെ വേറായാൽ ശക്തിഹീനം.
ഭാഷാപ്രപഞ്ചത്തിൻ വൈപുല്യം വ്യാപ്തമായ്.
130 ഈഷദ്രഹസ്യമായ് തത്വം മാറി.
ഭാഷയിലല്ലപ്രകൃതിയിലായാലും
വേഷത്താൽ മർമ്മം മറയ്ക്കുന്നില്ലേ!
എന്തിനീഗോപ്യത്തിൻ യുക്തിയറിയണം
ചന്തം കാട്ടീടുന്ന പ്രൗഢാവസ്ഥ.
    ഭാഷാപ്രപഞ്ചത്തിലഗ്രിമസ്ഥാനത്താൽ
ഭൂഷയണിയും 'അ'കാരമെന്നും
നാശമില്ലാതെവർത്തിപ്പതകാരം താ—
നക്ഷരമായ്കാണ്മത്തു മത്തുതാൻ.
ഓങ്കാരത്തിങ്കലകാരമാദ്യത്തേതു
320 ഗീതയിൽച്ചൊന്നതും മറ്റൊന്നല്ല.
"അക്ഷരവർഗ്ഗത്തിൽ ഞാനാണകാരമെ-
ന്നിക്ഷിതിയിൽ പാടി ഗീതാകൃഷ്ണൻ
ഗൈർവാണി,ദ്രാവിഡം നാലും ഗ്രീക്കിംഗ്ലീഷു
ഹീബ്രുവറബിയീഭാഷകളിൽ
ആദിമമായു'ള്ളകാരം' ലിപികാട്ടി
326 യദ്വൈതം സ്വാമിവെളിപ്പെടുത്തി.
സ്വാമിജി തായ്മൊഴിയായിത്തമിഴിനെ-
യോമനിച്ചേറ്റെപ്പഠിച്ചിരുന്നു.
ഗീർവാണ ഭാഷയിൽപോലെ മലയാള
330 ഗീരിലും ദിവ്യൻ മഹാപണ്ഡിതൻ.
ചട്ടമ്പിസ്വാമി ഖുർ-ആൻ ഓതികേൾക്കകിൽ
തിട്ടമായ് 'മൗലവി' പിന്നിലാകും
സ്വാമികൾ'ക്കിന്നത്'ജ്ഞാതമെന്നോതുവാൻ
ഭൂമിയിലാരും മുതിരുകില്ല.
ഏതു ചോദ്യത്തിനുമുത്തരം സാമ്പ്രത-
മോതും; പ്രമാണവും കൂടെയുണ്ടാം.
തീവ്രവിഷയവും ശ്രോതാവിലാമോദം
സമ്പ്രദാനം ചെയ്യാൻ പാകമാക്കും.

*ആദ്യ + 'അ'കാരം.

വേദപുരാണങ്ങൾക്കൊപ്പം കലകളും
വൈദ്യം ശാസ്ത്രം ഹൃദ്യസാഹിത്യവും
എല്ലാമൊരുപോലെ സാരസ്യപൂർണ്ണമായ്
ചില്ലീനമാനസൻ കൈവരിച്ചു.
നേരം പോക്കായിട്ടു സ്വാമിയെഴുതീടു
തെല്ലും ബഹുമതി കാംക്ഷിച്ചില്ല.
വല്ല ബാലന്മാരും കാഴ്ചയായർപ്പിക്കും
നല്ല കടലാസു ലബ്ധമായാൽ
പെൻസിലുകൊണ്ടതിലെന്തെല്ലാം സംഗതി
ധന്യൻ കുറിച്ചതോ നഷ്ടമായി!
ശ്രീചക്രപൂജാകല്പം ദേവീ മാനസ-
പൂജാസ്തോത്രമിതിൻ വ്യാഖ്യാനങ്ങൾ
യോഗ്യമായ്ക്കിട്ടിയതോർത്താൽ മലനാട്ടിൻ
ഭാഗ്യാതിരേകമെന്നോതി വാഴ്ത്താം.
(ഈ വക കാര്യങ്ങൾ ററീ. കെ. കൃഷ്ണമേനോൻ
രേഖപ്പെടുത്തിയതെത്ര ഭാഗ്യം.)
ആരിലും കാരുണ്യനീരം വർഷിക്കുവാൻ
വാരിദമായ് വന്ന താപസൻെറ
സഞ്ചിത സൗകൃതം താനല്ലേ കേരള-
മങ്കയെ യഞ്ചിതഭാസ്സിൽ മുക്കി.
സസ്യങ്ങൾ പൂക്കുന്ന പൂവിൻ വർണ്ണത്തിലും
ശാശ്വതമാം ഭൂവിൻ ഗന്ധത്തിലും
ജന്തുക്കൾ മന്ത്രിക്കും മന്ദ്രനാദത്തിലും
ബന്ധുരചിത്തൻ തിളങ്ങിനില്പൂ.
എങ്ങും ദുരാചാര കണ്ടകം നീക്കുവാൻ
ഭംഗിയിൽ യുക്തിയാം വാളുയർത്തി
നവ്യപ്രതിഭ ചൊരിഞ്ഞോരമൃതത്താൽ
ഭവ്യൻ മനോതലം പാകമാക്കി
ഭാഷണം യാത്രയീ മാർഗ്ഗത്തിൽ മാനവ-
പോഷണയുക്തമാമാശയത്താൽ
വിത്തു കിളിർപ്പിച്ചു നന്മ വിളയിച്ച
സത്തമൻ കർഷകൻ സദ്വരേണ്യൻ
എന്നും ജനതതൻ മാനസശ്രീകോവിൽ
ഉന്നിദ്രശോഭം തെളിച്ചിടുന്നു.
കല്പാന്ത കാലത്തും മങ്ങാതശ്രദ്ധയു-
മുല്പന്ന ശാന്തിക്കു ബീജവുമായ്
ഈ നാട്ടിലാർഷസമ്പത്തിൻപ്രകാശമായ്
സാനന്ദം ചട്ടമ്പി പ്രോല്ലസിപ്പൂ:

* *

## സർഗ്ഗം XV

### പരിപൂർണ്ണകാലനിധി

(കേക)

വിജ്ഞാനം ജീവനമെന്നേതിനും സംസ്കൃതത്തിൽ
വിജ്ഞാനം നേടീടേണ്ട കാലമേ രംഗം മാറും
ഘട്ടത്തിലായിരുന്നു കർമ്മോന്മുഖനായിട്ടു
ചട്ടമ്പിയവതാരം കാഴ്ചവച്ചതീനാട്ടിൽ
ജ്യോതിഷം വൈദ്യമിവയാക്കമേകൈക്കൊണ്ടിടാ
വേദവേദാന്താദികൾ വർഗ്ഗത്തിലഗ്രിമക്കും.
അത്തരം കനികളേ സംഭരിച്ചീടും ധന്യർ
ഗന്ധർവാംശജരെന്നു സാമാന്യലോകം കണ്ടു.
ഭട്ടാരകസ്വാമിയും 'മാന'ത്തിൻ ബിരുദത്താൽ
ത്വിട്ടോലും രോമഹർഷമീമലനാട്ടിന്നേകി.
ധാരണാശക്തിമാത്രം കൈമുതലായ് ശോഭിച്ച
കോരകം വികസിച്ചു നാടാകെസ്സൗരഭ്യമായ്.
സ്വാമിക്കസമശീർഷനായിട്ടുപ്രജ്ഞോപേതൻ
കൈക്കുളങ്ങര'രാമ'നാമകൻ വാര്യർ മാത്രം.
സ്വാമിതൻ നൈസർഗ്ഗിക മേധയ്ക്കു പുടപാകം
പ്രേമനിർഝരിയാകും യോഗത്താൽ സന്ദീപ്തമായ്
പുത്തേഴം നാരായണമേനോനന്നൊരുനാളിൽ
സിദ്ധന്റെ മേധാശക്തിയല്പമായ് വിശോധിച്ചു.
ഭവ്യനാംഗ്ലേയഭാഷയജ്ഞാതമാണെങ്കിലും.
ദിവ്യശക്തിയാൽ, കേൾപ്പതപ്പൊഴേ മനഃപാഠം.
സ്വാമിയാദ്യമേ തന്നെ ചൊന്ന"യ്യോ കഴയ്ക്കല്ലേ"
മേനോന്റെയിംഗിതമോ ഇംഗ്ലീഷുകേൾപ്പിക്കുവാൻ.
ബന്ധമില്ലാത്ത ഭാഷ ശബ്ദശുദ്ധിയിൽത്തന്നെ
പന്ത്രണ്ടുവരിയോളം മേനോനും കേൾപ്പിച്ചതിൽ
സ്വാമികളേഴുവരി സാന്ദ്രമോദം ചൊല്ലവേ-
യാമന്ദിരത്തിലാരോ വന്നുടൻ രംഗം മാറി
"കേട്ടുടൻ ചൊല്ലുന്നതു നിസ്സാര വിദ്യയത്രേ.
യൊട്ടുനാൾ പിന്നിട്ടതു ചൊല്ലുകിൽ സാരവത്താം.
തൻ പഠിത്തം സർവവും "കള്ളവും കററ മറ"—
യൻപിന്റെ വിളനിലം തൂമൊഴി തൂകിയേവം
സ്വാമിയോടാരാനും ചെന്നേ താനും സന്ദേഹങ്ങൾ
പ്രേമപൂർവം ചോദിക്കിൽ വിരിയും മന്ദസ്മിതം.

അന്നൊരു തിരുമുൻപ്പാടറിയാൻ ചോദിക്കയായ്
"മുജ്ജന്മമുണ്ടെന്നതുമെങ്ങനെ വിശ്വസിക്കാം?"
"ആരാണോ അവിടുത്തെ ജന്മദായകൻ ശ്രേഷ്ഠാ",
"ചിത്രൻ നമ്പൂതിരിപ്പാടെ,ങ്ങനതറിഞ്ഞിടാം?"
"അമ്മയും ബന്ധുക്കളും ചൊന്നു ഞാനറിയുന്നു"
"അമ്മയേയും ജ്യേഷ്ഠനേയും മററും വിശ്വാസമോ?"
"ഉവ്വെ"ങ്കിൽ" വിശ്വസ്തർ തൻ ചൊല്ലല്ലെന്യേയങ്ങയ്ക്കിപ്പോൾ
നേരിട്ടു സ്വജ്ഞാതമായൊന്നുമേ കാണില്ലല്ലോ."
"ഇല്ലല്ലോ, നേരിട്ടു ഞാനെങ്ങനെയറിയണം!"
അങ്ങയ്ക്കു വിശ്വസ്തർ തൻ ചൊല്ലിനാൽ ചിത്രാഖ്യനും
തൻ പിതാവെന്നുള്ളൊരു വിശ്വാസമുറയ്ക്കയാൽ
തൻ പ്രമാണമായാർക്കും വിശ്വാസം നിലകൊൾവൂ.
ആ മാർഗ്ഗമൊരുന്നാകിൽ മുജ്ജന്മമുണ്ടെന്നതും
ആ മാന്യവിശ്വസ്തർ തൻ ചൊല്ലിലെപ്പൊരുളാകും.
അമ്മ ചൊന്നതുണ്മയായ് വിശ്വസിച്ചീടാമെങ്കിൽ
സമ്മതിച്ചുകൂടയോ മുജ്ജന്മം ശരിയെന്നു്?"
ആറന്മുള നാരായണപിള്ള വൈദ്യനൊരു
കാരണമാരാഞ്ഞതാവാം, "ഞാനെന്നും ധ്യാനിക്കുന്ന
സച്ചിദാനന്ദ സ്വരൂപത്തിലെ'യാനന്ദത്തെ
മച്ചിത്തമനുഭവിച്ചീടുന്നില്ല തെല്ലുമേ."
സ്വാമികളുടൻ ചൊന്നാൻ "ചിത്തത്തിലിരിപ്പവ
പോയതിൻ മേലല്ലാതെ കിട്ടുകില്ലനുഭവം"
മററൊരു ജിജ്ഞാസുവിൻ സംശയം "കിഴങ്ങുകൾ
തിന്നുന്ന പാപമല്ലേ മുട്ടകൾ തിന്നീടിലും"?
"ഗർഭത്തെ ഛിദ്രിപ്പിച്ചാൽ ദോഷമില്ലെങ്കിൽ നൂനം
മുട്ട തിന്നീടുമ്പോഴും ദോഷമായ് കരുതേണ്ട.
പ്രത്യുല്പന്നമതിയാം സ്വാമിജിയെന്തും കേട്ടാൽ
യുക്തിക്കു ചേരുംവിധം ചൊന്നിടും സമാധാനം
ചട്ടമ്പിയൊരുദിനം പാണിനീയത്തിന്നാദ്യം
"അ-ഇ-ഉൺ-ഋലുക്-ഏ-ഓങ്" എന്നതു വ്യാഖ്യാനിച്ചു:-
മാനുഷോല്പത്തിപൊലെ ഭാഷോല്പത്തിയും കാണാം
"ഗർഭത്തിൽ പ്രജ്ഞപൂർണ്ണ മൗനത്തെ ഭജിക്കുന്നു.
ജാതമായാലോ ശിശുവാദ്യമായ് മൗനം ഭഞ്ജി-
ച്ചോതിടും 'അ'കാര,മായുക്തിതാൻ ഭാഷയിലും
പിന്നീടാക്ലേശം നീക്കിസ്സന്തോഷം സ്ഫുരിക്കുമ്പോൾ
തൂകിടും ചിരിയുടെ രൂപമേ'ഇ'കാരവും
പിന്നത്തെയനുഭവം ബാഹ്യമാം പ്രകൃതിയിൽ
ഭീതനായ് ശബ്ദിക്കുമ്പോഴുണ്ടായി'ഉ'കാരവും.
വാദവിമർശങ്ങളിൽ ദിവ്യനിൽ കാണ്മൂ നമ്മ-
ളാദരം ഭാവിക്കാത്ത താർക്കികവിദഗ്ദ്ധനെ

തർക്കശാസ്ത്രത്തിൽസ്സിദ്ധൻ പ്രാവീണ്യരസംനേടി
'തർക്കരഹസ്യരത്നം' അന്നം ഭട്ടീയത്തിന്റെ
സാരള്യം തികഞ്ഞൊരു ഭാഷാവ്യാഖ്യാനമായി
സാരവത്തായിച്ചമ്മേ ശിഷ്യർക്കായ് രചിച്ചിതേ.
പാണ്ഡിത്യത്തിൻകാന്തിയേററിട്ടം ചിന്താശക്തി
'ഖണ്ഡനഖണ്ഡഖാദ്യ' ചർച്ചയിൽ പ്രസരിക്കും.
പാശ്ചാത്യതത്വശാസ്ത്രം സ്വാധീനമായീടിലും
നിശ്ചമൗഢ്യമൊന്നേയന്യർക്ക് നേടീടാവൂ.
ആടൊന്നു കടിക്കാത്ത പർണ്ണങ്ങളില്ലാത്ത പോ-
ലാദിവ്യൻ സ്വദിക്കാത്ത വിജ്ഞാനങ്ങളുമില്ല.
വിജ്ഞാനവാരാന്നിധി തൻനികടം പൂകിയാ-
ലജ്ഞാനം മറയുവാൻ പാകത്തിലാക്കായാലും
ചെപ്പെങ്കിലതു പൂർണ്ണമണ്ഡാവെങ്കിലായതു-
മപ്പോഴേ, പൂർണ്ണമോദം ശാന്തിയും കൈവരിക്കാം.
തന്ത്രമന്ത്രങ്ങൾ വൈദ്യം സംഗീതമിത്യാദിപോൽ
ജ്യോതിഷത്തിലും സ്വാമിയഗ്രിമസ്ഥാനം പൂകി.
അഞ്ചൂരുജ്യോത്സ്യഗ്രന്ഥപാഠങ്ങൾ തമിഴിൽ നി-
ന്നഞ്ജസാ പഠിക്കുവാൻ പ്രാജ്ഞനു നിസ്സിരം താൻ
മന്ത്രങ്ങൾ സ്വാംശീകരിച്ചെങ്കിലും മാന്ത്രികന്റെ
തന്ത്രങ്ങളനുഷ്ഠിക്കാൻ ചട്ടമ്പി വിമുഖനായ്.
നിശ്ശേഷി ജന്തുബലിനാട്ടിൽ നിന്നൊഴിവാക്കി
ക്രുശ്മാണ്ഡം പ്രയോഗിപ്പാൻ സദ്ഗുരുനിർദ്ദേശിച്ചു.
ആയുർവേദ ശാസ്ത്രവും കർമ്മസിദ്ധിയും നേടി-
യെത്തുരോഗവും മാററാനൊററമൂലികൾ കണ്ടു.
ചേലെഴ 'മരിയാപൊരിയ'ന്റെ വേരുൾപ്പെടെ
മാലെന്യേ ചന്ദനം പോലുരച്ചു പൂശീടുകിൽ
ഹൃദ്രോഗത്താൽ തീവ്രമാം വേദനപോലും പോകു-
മൃദ്രിക്ത മുഖകാന്തിയേവർക്കു മുന്മേഷദം.
തച്ചുശാസ്ത്രംപോൽ പ്രാജ്ഞൻ മർമ്മശാസ്ത്രവുമറി-
ഞ്ഞിച്ചിപ്പോൾക്കടനടനാശ്വാസം ദാനം ചെയ്തു.
സംഗീതം വാദ്യം ചിത്രം സാഹിത്യം പാചകാദി
മംഗള കലകളിൽ ചട്ടമ്പി ലീനൻ നിത്യം.
ഏതൊരു കലയിലും തട്ടിച്ചാൽ മഹാപ്രേമം
ഗീതത്തോടായതിനാൽ ഗാനശാസ്ത്രജ്ഞൻ സ്വാമി.
ഗീതോപകരണത്തിലേതും കൈകാര്യം ചെയ്യാൻ
ശാന്തോത്സാഹനായേവം മറെറാരാളില്ലീ മന്നിൽ
ചർമ്മവാദ്യങ്ങളത്രേ സ്വാമിക്കുപ്രിയങ്കരം
ചെണ്ട, മദ്ദള, മുട്ടക്കിടയ്ക്ക, വില്ലും തപ്പും.
തംബുരു നന്തുണിയും പാണിയും മൃദംഗവും
ഗഞ്ചിറയെന്നിവയിൽ പാടവമസുലഭം.

സംഗീത സൗന്ദര്യത്തിൻ ഭാസുരഭാവത്തോടേ
കർണ്ണാടകം ദേശ്യവും തെലുങ്കു ഹിന്ദുസ്ഥാനി
ഈ മട്ടിൽ ഗീതാലാപം സാധിച്ചാലേതൊരാളും
രോമഹർഷത്തിൻ ലാസ്യം പൂണ്ടേററം ലയംപൂകും.
താളത്തിന്നായസമാമൊററമോതിരം പോരും
മേളയിലപശ്രുതി കേട്ടാലോ നീറും മേനി.
കന്നിക്കരു മണിബന്ധത്തിൽ വച്ചാൽ വീഴാതെ-
യുന്നതൻ ചെണ്ട കൊട്ടും; നല്ലിടയ്ക്കാച്ചുരടിൽ
കൈവിരലോടിക്കുമ്പോളൂന്നിടും ഗമകങ്ങ-
ളാവിധം മററാർക്കുമെങ്ങപ്രാപ്യം ഗഞ്ചിറയും
പേരുള്ള തകിൽക്കാരൻ 'കണ്ടമാല'യെക്കണ്ടു
ചാരുവാം തൻ ഗഞ്ചിറായേല്പിച്ചുല്പം വായിക്കാൻ
ലീലയാരംഭിച്ചപ്പോൾ ചട്ടമ്പി ചോദിക്കയായ്
നീലാംബരിയാംരാഗം മൂർദ്ധന്യമെത്തീടുമ്പോൾ
ഏതുരാഗത്തിൽ താങ്കളായതുഭാവം മാററും?
കോവിദൻ സംഭ്രാന്തനായ് സ്വാമിയോ പ്രയോക്താവും
പെട്ടെന്നു കണ്ടമാലയുച്ചത്തിൻ പ്രകീർത്തിച്ചു
ചട്ടമ്പി"സ്വാമിയവാൾ മുരുകൻ താനേതിലും"
കേവലമൊരുചെമ്പുകുടത്തിലംഗുലികൾ
ചാർത്തിയാലവിടപ്പോൾ വാദ്യത്തിൻ പ്രപഞ്ചമാം.
ഭാവുകൻ വദനത്തിൽ ശബ്ദവൈചിത്ര്യം കാട്ടി-
യാവോളം രസിപ്പിക്കുമാജലതരംഗം പോൽ
വാദ്യോപകരണങ്ങൾ സ്വാമിക്കുസചേതന-
മായിട്ടേ ഭാവിക്കാവൂ സംഗീതലഹരിയിൽ.
സോപാനമട്ടിലേതൊരാട്ടക്കഥയും പാടും
തന്മയത്വത്തോടതങ്ങാടാനും പ്രവീണൻ താൻ
സ്വാമിതൻ കൃതികളിൽ സാഹിത്യരസത്തേക്കാൾ
കേമത്തം വിലസുന്നു ചിന്താവ്യാപാരങ്ങളിൽ
നിർദ്ദിഷ്ടവിഷയങ്ങളെഴുതാനൊരിക്കലും
നിർബന്ധം തേടാറില്ല മിക്കതും യാദൃച്ഛികം
മുക്തകങ്ങളും, ഭക്തിഗാനങ്ങൾ, നിരൂപണം
കത്തുകളീവിധത്തിലേതാനും രചനകൾ
സാഹിത്യാരാമത്തിൻകാഴ്ചവച്ചെന്നാകിലും
സർഗ്ഗസാരള്യം കൂട്ടാനൊട്ടുമേ യത്നിച്ചീല.
സംഗീതമാധുരിയാലാരെയുമാകർഷിക്കും
തുംഗഭാവനചിന്നും വാങ്മയചിത്രങ്ങളിൽ
സദ്ഗുരുവെഴുതുന്ന കത്തുകൾ ശോധിച്ചെന്നാ
ലുൾക്കൊള്ളും സംബുദ്ധികൾ മാധുര്യനിഷ്യന്ദികൾ
ആയവയഖിലവും നിർമ്മലമനസ്സിൻെറ-
യായതമാം തേജസ്സിൻ ഛായയിൽ വിരാജിപ്പൂ.

കാര്യമാത്രമായുള്ളോരാലേഖനങ്ങൾ തോറും
ജീവജാലങ്ങളെല്ലാം ബിംബിതമായിക്കാണും.
ഏതൊരുകത്തുമാദ്യം 'ശ്രീ' 'ശിവമയം' എന്നാം,
ഭക്തയ്ക്കായൊരിക്കലെങ്ങെഴുതീ കത്തിങ്ങനെ
"എന്റെ ദീർഘായുഷ്മതിയാക്കിയ സഹജാതേ,
തേന്മധുരാമൃതത്തിൻ പൂർണ്ണ തങ്കക്കുടമേ,
ഓമനേ, ഭക്തജനശീർഷരത്നമേ" യേവം
കാവ്യസൗന്ദര്യം തൂകിയെങ്ങുമെഴുത്തുമിന്നും.
സ്വാമികളെഴുതുന്ന കൈപ്പടയ്ക്കോരോന്നിനും
ലാവണ്യത്തിന്റെയലച്ചാർത്തും പരിവേഷം.
ഒന്നിനൊന്നായ്ത്തൊടാതെ സംസ്കാരം രൂപം പൂണ്ട
കന്നിമൊട്ടുകൾപോലെയായവ പ്രശോഭിപ്പൂ.
ഭവ്യന്റെ കൃതികളിൽ സൗന്ദര്യാരാധകനാം
ദിവ്യനാം കവിയല്ല; സത്യാന്വേഷകനായും
വിപ്ലവകാരിയായും പ്രേമഗായകനായും
അപ്പുണ്യപ്രവാചകൻ പ്രോല്ലസിപ്പതായ് കാണാം.
കാവ്യത്തിൻ ജയക്കൊടി കൈയടക്കം യജ്ഞത്തിൽ
വിജ്ഞാനാനുഭൂതികളൊന്നിച്ചങ്ങുലാവിടും.
ശക്തിയും വിശുദ്ധിയും കൈകോർത്ത വാണികളിൽ
യുക്തിചാതുര്യം ചേർന്നോരാഖ്യാനരീതി കാണാം
വിജ്ഞാനരശ്മിയെങ്ങും പാലൊളി പരത്തുന്ന
വാങ്മകരന്ദത്തിനുശാശ്വതം പ്രഭാപൂരം.
സ്വാമിക്കു സമുന്നതമായൊരു സ്ഥാനം കാണാം
സാഹിതീ ഗവേഷണ രംഗങ്ങൾ ശോധിച്ചീടിൽ.
കേരള ചരിത്രവും ഭാഷ തൻ ചരിത്രവു-
മാരിലുമത്യാദരം വഴിയാൻ വഴികാട്ടി.
നാടോടിപ്പാട്ടുകളും ദേശീയാചാരങ്ങളും
നാവിൻതുമ്പിൽ നർത്തനം ചെയ്യിക്കാൻ വേറാളില്ല.
ഏതൊരു പ്രമേയവും സാമഞ്ജസ്യത്തിൽക്കണ്ടു
ഗൂഢഭാവങ്ങളാർക്കും സുഗ്രാഹ്യമാക്കീടുവാൻ
പ്രാവീണ്യം തെളിയിക്കും രത്നശാണങ്ങളല്ലേ
പ്രാചീന മലയാളമാദിഭാഷയും പാർത്താൽ
ആദ്യമേ തമിഴിൽത്താൻ നിർമ്മിച്ചോരാദിഭാഷ
പന്നിശ 'ശേരി'യെക്കൊണ്ടു തർജ്ജമയെഴുതിച്ചു
ഇന്നെങ്ങും കിട്ടാതുള്ള പ്രാചീനമാമേടുക-
ളാദിഭാഷയിലുടനീളമായ്ച്ചേർത്തിട്ടുണ്ട്.
ജീവികൾ ഭവിച്ചതു ലങ്കയ്ക്കുമേക്കുവശം
താവിടും ഭൂഖണ്ഡത്തിലാണെന്നുമാദിഭാഷ
മൂലദ്രാവിഡംതന്നെയായിരുന്നെന്നുംസ്വാമി
ചേലൊടേ സമർത്ഥിച്ചതെത്രയോ പ്രശംസാർഹം!

വിദ്യാധിരാജൻ യതിയാദിഭാഷയിൽച്ചൊന്നാൻ.–
വിദ്യോതമാനമായിട്ടിന്നുള്ള നരവർഗ്ഗം
ഭാഷാടിസ്ഥാനത്തൂടെ വെവ്വേറായ്ച്ചമഞ്ഞെങ്കിൽ
ഈഷദ്ഭേദം ചിന്തുന്ന മാതൃഭാഷയൊന്നുണ്ടാം.
അല്ലെങ്കിൽ സ്വതന്ത്രമായോരോരോ സങ്കേതത്തിൽ
കില്ലില്ല മനുഷ്യനും ഭാഷയും ഭവിച്ചിതോ!
രണ്ടാം സന്ദേഹത്തിനു യുക്തിസംവാദമില്ല
ഉണ്ടായോരിടം വിട്ടു മാനുഷർ പിരിഞ്ഞതാം.
ചിന്തിച്ചാലീനിലയിലാദിമമനുഷ്യനു
സന്തതപ്രകൃതിയിലാദിഭാഷയും കിട്ടി·
അവ്വിധം സംപുഷ്ടമാമാദിമകുടുംബം താൻ
സർവഭൂതലത്തിലും ശാഖയായ് വിരിഞ്ഞെത്തും
തായ്മൊഴി പല ശാഖാ രൂപത്തിൽ വളർന്നപ്പോൾ
ആ മൊഴിക്കനേകുലം വൈവിധ്യം ഭാഷയ്ക്കുമായ്.
സംവാദാർഹമായത്രേ സ്വാമികൾ ചൊന്നെങ്കിലും
സംവേദക്ഷമമായ യുക്തിയെ വാഴ്ത്താം മുറ്റം.
സുസ്ഥിരപ്രത്യയമോടീട്ടുറ്റ നിഗമനാ
'പ്ര*സ്കര'മൂല്യം ഗവേഷാമാർഗ്ഗം ഭാവോൽകൃഷ്ടം:
കന്നലനാട്ടിലുള്ള ദേശനാമങ്ങൾ വന്ന
മൂന്നു മാർഗ്ഗങ്ങൾ കാട്ടാൻ ചട്ടമ്പി കഴിവുറ്റോൻ.
മണ്ണിന്റെ ഗുണം കിടപ്പെന്നിവയൊന്നാം മാർഗ്ഗം
മന്നന്മാർ പേരും സ്ഥാനമാനങ്ങൾ രണ്ടാമത്തും
അന്ത്യമായ് ക്ഷേത്രദേവനാമങ്ങളടിസ്ഥാനം
ചിന്തിച്ചാലിതേവിധം മറ്റൊരു ജ്ഞാനിയുണ്ടോ!
ആദ്യം ശിവസിന്ധുപുരമത്തു'ചിവേന്തരം'
ആയതു'ശുചീന്ദ്ര'മായ് പിന്നീട്ടുരൂപം പൂണ്ടു!
നീരൊഴുക്കുള്ള ദേശം 'അരുവിപ്പാടാ'യത്തു
ചാരുവാം 'ഹരിപ്പാടെ'ന്നൂഹിച്ചു മഹായോഗി.
ഇങ്ങനെയേറെ ദേശനാമങ്ങൾക്കുള്ളാഗമം
ഭംഗിയിൽ വിചിന്തനം ചെയ്തത്തും മഹാഭാഗ്യം.
എന്തെല്ലാം വിധിച്ചാലും മിക്കതും നഷ്ടപ്രായം
സന്തതം ദൗർഭാഗ്യവും ദീപത്തിൻ നിഴലല്ലേ?
മാരിവില്ലിൽ വർണ്ണങ്ങൾ സമ്മേളിച്ചീടും പോലെ
സാരജ്ഞനാംയോഗിതന്നുജ്ജ്വലപ്രതിഭയിൽ
മോഹനകലാംശങ്ങൾ ശാസ്ത്രയുക്തികളെല്ലാം
മോദസന്ദായകമായ്മേളിച്ചു പ്രഭവീശി.
വൈഷ്ണവമാം മാർഗ്ഗത്തിൻ വേദാന്താചാരങ്ങളിൽ
നിഷ്ണാതരായി വാണങ്ങായ്ത്താവത്തത്തിൻ ജനം

*പ്രസ്തരം = രത്നം.

ദാക്ഷിണാത്യരോ ശൈവമാർഗ്ഗത്തിൽ തല്പരരായ്
സൂക്ഷിച്ചു നിലനിർത്തി കർമ്മമാർഗ്ഗത്തെയെന്നും.
ആര്യന്മാർ തെക്കൻ നാട്ടിൽ വന്നിങ്ങു ചേരുംകാലം
ധാര്യമായ് വന്നു ലക്ഷ്യമൊന്നിനു മാർഗ്ഗം ഭിന്നം.
ഇക്കാലമദ്വൈതാദി സിദ്ധാന്തമറിയാതെ
നല്ക്കുലജാതർ പോലും ചേരികൾ മാറിക്കണ്ടു.
കേരളം വിശേഷിച്ചും മോഹന പശ്ചാത്തലം
താറുമാറാക്കുംവിധമജ്ഞാനം വാഴ്‌വിൽ മിന്നി.
എങ്ങുമുച്ചനീചത്വം തീണ്ടലുമയിത്തവും
രംഗമേതിലും ദ്വന്ദ്വം, മഞ്ജിമപരാഭൂതം
ജീവലോകമാം മുത്തിന്നന്തർദ്ധാരകൾ ചേർക്കും
പാവനമാം നൂലററു മുത്തുകൾ ചിതറിപ്പോയ്
'സ്നേഹമേയതു ചേർത്തു കോർത്തൊരു മാലയാക്കൂ'
ദ്വേഷഹീനനാം യോഗി തൻ മനതാരിൽക്കണ്ടു.
        ഇക്കാലം പരമഭട്ടാരകസ്വാമി നാട്ടി-
ലുല്ലൂടതോഷത്തോടെ സഞ്ചരിച്ചെല്ലാം കണ്ടു.
നാട്ടാരിൽ ഭേദബുദ്ധി മാറുവാൻ മാർഗ്ഗമായി
ചട്ടമ്പി ചട്ടമാക്കി തീർത്ഥപാദപ്രസ്ഥാനം.
ഭക്തിയും വേദാന്തവും കർമ്മവും മനുജർക്കു
ബുദ്ധിയും സദ്യുക്തിയും ജൃംഭിക്കാൻ സൽപീയൂഷം
ഒന്നൊന്നിനോടു ചേർത്തു സോല്ലാസം വാണെങ്കിലേ
മന്നിലെ ധ്വാന്തം മാറി സൽക്കലെ പ്രകാശിക്കൂ.
കേവലം പുകയുന്നോരീർഷ്യയുമസൂയയും
ശേവധി മാറുമ്പോഴേ മാനസം കാന്തി വീശൂ.
മാനുഷൻ സാഹോദര്യ സൗരഭ്യം ശ്വസിക്കുവാൻ
മാൺപെഴും പൂവർഷിക്കാൻ സ്വാമിജിക്കുന്മേഷമായ്.
ആചാരമേതായാലും ഈശഭക്തിയൊന്നു താൻ
നീചഭാവം വിട്ടെന്നാൽ ഭാസുരമാകും ജന്മം.
കൈവല്യം കളിയാടാൻ നൂതനദീപം കാട്ടി-
യീവഞ്ചിധരവാണു വാരെഴും കലാനിധി.
        ശ്രീനാരായണഗുരുസ്വാമിയാണാത്മ ഗുരു-
വാകിയ വിദ്യാധിരാജനെന്നൊരു ബിരുദമായ്
ചൊന്നിതേ "പൂർണ്ണകലാനിധി"യെന്നൊരു നാമം
എന്നാലോ സർവകലാവല്ലഭനെന്നാണർത്ഥം
ആ നാവിൻ ദിവ്യത്വമാണീഭാഗം വർണ്ണിപ്പതും
ജ്ഞാനിയാം മാമുനീന്ദ്രൻ ബ്രഹ്മസ്വരൂപം നൂനം
സംസാരജീവികൾക്കു ഭേദചിന്താനുരൂപം
സൗകൃതപരിപാകം പോലെയും പലതായി
സംഗീതാസ്വാദകനു സംഗീതരസമായും
നാട്യതല്പരനായാൽ ഹൃദ്യമാം സാരസ്യവും

വാദ്യാഭിമാനിക്കപ്പോൾ വാദ്യഘോഷ സൗഖ്യവും
അധ്യാത്മ ജ്ഞാനിക്കായാൽ വൈരാഗ്യത്തിൻ ശാന്തിയും
സൽക്കലാസ്വാദകന്നു മുത്തേകും കലാരസം
സ്വാതന്ത്ര്യ പ്രേമിക്കായാൽ സ്വാതന്ത്ര്യസുധാകരൻ
രോഗിക്കു വൈദ്യനായും പാപിക്കു പുണ്യമായും
സ്വീകരിക്കാം രുചിക്കു ചേർന്നപോലാസ്വദിക്കാം.
എന്താണീക്കലയെന്നു നിർവചിക്കാനാക്കാകും
"സ്വാന്തത്തെയാനന്ദിപ്പിച്ചുൽബുദ്ധമാക്കുന്നതു്."
ആകവേ കലയുടെ വൈശിഷ്ട്യങ്ങളായ്ത്തീരാം
ചേതസ്സും ചേതസ്സുമായ് സംവാദം കലയാകും.
ആനന്ദം പകരാനും കാലദേശാതീതമായ്-
ത്താനതുതീരുംപടി സർഗ്ഗവൈഭവം കാട്ടും
ചേതന തന്നെ കല; യായവവിഭിന്നങ്ങൾ
വൈവിധ്യപൂർണ്ണങ്ങളുമായിട്ടു, നിലകൊൾവൂ.
സംഗീതം സാഹിത്യവും ശില്പവും ചിത്രവിദ്യ-
യിങ്ങനെ കലകൾക്കു ഭിന്നഭാവങ്ങൾ കാണാം.
ആനന്ദത്തോടുകൂടി മാനസസംസ്കാരവും
തൂകിടും കഴിവല്ലോ കലതൻ മഹദ്ഗുണം.
മാനവന്റെ മനസ്സിൽ നൂതനമെന്തെങ്കിലും
പായിക്കാനുമായോന്റെ ജീവിതചര്യയാകെ
ദമനം ചെയ്തീടാനുമുതകും മഹത്തായ
സൃഷ്ടിതാൻ കലയെങ്കിൽ ഭാവനാസമ്പന്നരും
ക്രാന്തദർശികളുമാം സഹൃദയന്മാർ മാത്ര—
മുത്തമകലാഭോജ്യം നല്കാനും സ്വദിക്കാനും
സത്തമന്മാരായീടുമെന്നതു നിസ്സന്ദേഹം
സത്തുക്കൾ പ്രകൃതിക്കും കൈവല്യം പകർന്നിടും.
ഈ നിലയിൽ നോക്കിയാൽ ഭഗവാൻ ഭട്ടാരകൻ
രാജിച്ചു പരിപൂർണ്ണചന്ദ്രനായ് നീലവാനിൽ
പ്രാപഞ്ചികത്തിൻ വികാസം കാട്ടും ഘട്ടങ്ങളെ
നാം കലയെന്നു ചൊന്നാൽ ആയതിൽ സമഗ്രമാം
സൽകാലാനിധിക്കുള്ള ഭാവം താൻ സർവേശ്വരൻ
ഇക്കലാരൂപം "ബ്രഹ്മ*വൈവത്ത"ത്തിലും കാണാം.
ആത്മഭാവത്തിങ്കൽ പരിപൂർണ്ണകലാനിധിയോ
താദാത്മ്യം പ്രാപിച്ചുള്ള ബ്രഹ്മമായ്ത്തന്നെ കാണാം.
ഈ പ്രകാശം കാണുമ്പോൾ ചൊല്ലുവാനൊന്നേയുള്ളൂ.
"ബ്രഹ്മസ്വരൂപൻ ധന്യൻ വിദ്യാധിരാജൻ ജ്ഞാനി
ആദിശങ്കരൻ വാണ മാതൃഭൂമിക്കുകൂടി
ജന്മസാഫല്യമേകിയെന്നു താൻ ഗണനീയം."

*ബ്രഹ്മവൈവത്തപുരാണം

ജിജ്ഞാസുക്കളിലാകെയത്ഭുതം വഴിയുവാൻ
സന്നിധിപൂകുവോരിൽ വിസ്മയം ചൊരിയുവാൻ
ഒട്ടൊന്നു പരീക്ഷിച്ചാലന്ധാളിപ്പിച്ചു വിടാൻ,
കഷ്ടമേ! പരിഹസിച്ചീടുവാൻ ശ്രമിക്കുകിൽ
അക്കൂട്ടരിൽ നിന്നുടനാദരാഞ്ജലി നേടാൻ
ചിലപ്പോതലാം യോഗിക്കും നിഷ്പ്രയാസം സാധിക്കും.
ചിന്തിച്ചാൽ രാഗമേതും യുക്തമായ് ലസിച്ചെന്നും
സിദ്ധനു പരിപൂർണ്ണകലാനിധിയായ്ത്തീരാൻ.
സ്വാമിയിൽ ചരാചരമാകവേയൊന്നായ്ക്കാണാം
സ്വാമിയേയും കണ്ടിടാം സർവത്തിങ്കലും ചേർന്ന്.
സല്ക്കലാനാഥൻ ചൊരിഞ്ഞീടുന്ന ദീപം സ്മിതം;
ആതുരൻ കേൾക്കും സാമമന്ത്രം ദിവ്യനു സ്തോത്രം.
ജീവകാരുണ്യമത്രേ പാരിൽ ദേവാരാധനം
ജീവികൾക്കന്നം നല്കിലായതേ പുണ്യോൽക്കരം.
പ്രേമം താനിക്കാണുന്ന കൂട്ടവേഴ്ചയ്ക്കാധാരം
ധർമ്മമായ് പരാർത്ഥത്തെക്കാണണം; സ്വാർത്ഥം ന ... ം.
ഹർഷമീ വാഴ്‌വിൽ സ്വർഗ്ഗം, കണ്ണുനീർ നരകവും
സർഷപതുല്യംപോലും സ്വാർത്ഥത പുലർത്താലാ.
അന്യന്റെ ദുഃഖം കണ്ടു ഹൃത്തടം വിതുമ്പീടിൽ
ധന്യതയ്ക്കാധാരമാം തീർത്ഥമായ്ക്കരുതീടാം.
സഞ്ചാരത്തിലും ദിവ്യൻ ഗാനങ്ങളുതിർത്തിടും
പഞ്ചവാദ്യം കൂട്ടവാനംഗുലീയം സഞ്ചിതം.
സ്വാമിക്കു പ്രിയങ്കരമാണേതു നാടൻ ശീലും
പ്രേമത്തിന്നലർച്ചാർത്താണാരാഗ പ്രവാഹങ്ങൾ.
വഞ്ചിപ്പാട്ടൂഞ്ഞാൽപ്പാട്ടും തൊറുപാട്ടമ്മാനപ്പാ-
ട്ടഞ്ചിതരസം പാടും പുള്ളുവൻ പാട്ടും ദിവ്യൻ.
നാദപ്രപഞ്ചത്തിന്റെ ലാസ്യരംഗമാം ലോകം
മോദമോടാരാധിക്കാൻ സ്വാമിക്കു പ്രിയം വീണ.
സത്വരകവനത്തിലുത്സുകനായി യോഗി
തത്വദർശനൻ പ്രിയശിഷ്യനാം പെരുന്നെല്ലി,
കൃഷ്ണൻവൈദ്യനോടൊത്തു നെയ്യാററിൻകര നിന്നും
ശ്രീയനന്താപുരത്തേയ്ക്കുത്സാഹത്തോടെ പോന്നാൻ
യാത്രയിലനാരതമൊഴുകും കവിതകൾ
മിത്രങ്ങൾ ചൊല്ലിക്കൊണ്ടായാത്രയിൽ സുഖം പൂണ്ടു.
നിർമ്മലരസം തൂകും ശ്ലോകങ്ങളെല്ലാം നഷ്ടം
എമ്മട്ടോ കുറേ മുക്തകങ്ങളുമതോടൊപ്പം
"സ്മരരേശങ്കര" മെന്നുമൊന്നേഴും ഗാനകൃതി-
യെങ്കിലും കിട്ടിയെന്നതെത്രയോ ഹർഷപ്രദം!
സ്വാമിക്കു സമശീർഷനായൊരു കലാകാരൻ
ശ്രീലനാം രവീന്ദ്രനാഥ് ടാഗോറെന്നൊരാൾ മാത്രം.

ഔന്നത്യ, മഗാധത, പരപ്പും നൈർമ്മല്യവു-
മൊത്തിണങ്ങിട്ടം മഹത്സിദ്ധിക്കകേദാരമായ്
എന്നെന്നും സാമീചീനമായൊരു മനസ്സുമായ്
മന്നിന്റെ മണിവിളക്കായ്ത്തീൻ കലാചന്ദ്രൻ.
ഇന്നോളം ലോകം കണ്ട സിദ്ധരിൽ നിസ്തുല്യനാ-
യുന്നതമഹസ്സിന്റെ സുന്ദരനിലയമായ്
ഭാവനാതീതമായ സ്നേഹത്താലനാചാര-
ക്കാവുകൾ സ്വാതന്ത്ര്യത്തിന്നാരാമമാക്കീ ഭവാൻ
സർവജ്ഞൻ സർവകലാവല്ലഭനാകും ജ്ഞാനി
വെൺമുകിൽ നിരയ്ക്കുള്ളിൽ പാലൊളി വീശി വീശി
ശ്രീ പരിപൂർണ്ണകലാ നിധിയായെന്നുമെന്നും
പാരിതിൽ ലസിക്കട്ടെ പൊൻപ്രഭ ചൊരിയട്ടെ!

## സർഗ്ഗം XVI

### ദിവ്യസമാധി (കേക)

ക്ലേശഭൂയിഷ്ഠമായി ത്യാഗസൗരഭ്യത്തോടെ
ചാരുലാളിത്യമാന്ന ജീവിതം സന്യാസമാം.
ഇന്നു നാം വീക്ഷിക്കുന്നു കുക്ഷിപൂരണത്തിനായ്
കാഷായമണിയുന്ന സഞ്ചാരി സഞ്ചയത്തെ
മററൊരുക്കൂട്ടം രജ്ജുസർപ്പവും കാനൽജലം
ജീവാത്മാ പരമാത്മാബ്രഹ്മവും ഘോഷിപ്പവർ
അത്തരമജ്ഞാനികൾ ചൂഷണം മാർഗ്ഗമാക്കി
കേവലം പരാന്നത്തിൽ യാപനം നടത്തുന്നു.
മൂന്നാമതൊരു കൂട്ടരിന്ദ്രിയ ദമനം ചെ-
യ്തുന്നതാ ദർശം പാടാൻ കാനനം രംഗമാക്കും.
ഈ മാർഗ്ഗമൊന്നും തന്നെ മാനുഷോദ്ധാരണത്തിൽ
പ്രാപഞ്ചിക മാധുര്യം പങ്കിടാൻ പാകമല്ല.
നാമിനിയാരായുമ്പോൾ ലോകസംഗ്രഹാർത്ഥമായ്
യാമിനി കഴിഞ്ഞുള്ള പൊൻപ്രഭപോലെ നിത്യം
സാമൂഹ്യചക്രം ശുദ്ധമാകുവാൻ ജ്ഞാനോദകം
സാമോദം വിതറിയ വിദ്യാധിരാജൻ മുൻപിൽ
സൗവർണ്ണോന്നതം കായം പഞ്ചമിച്ചന്ദ്രഫാലം
ചേതസ്സു വിതറുന്ന നീൾമിഴികളും ജ്ഞാന-
മശ്രാന്തമുയർത്തുന്ന പാൽക്കടൽത്തിരപോലെ-
യുത്സംഗം കവിയുന്ന ശുഭ്രമാം ശ്മശ്രുക്കളും
ചേണററ ദോർദ്ദണ്ഡങ്ങളിലെപ്പൊന്നിൻ മോതിരവും
കൈവല്യസന്ദായകം ചെഞ്ചുണ്ടിലൂറും ചിരി

സുന്ദരം ശുഭ്രവസ്ത്രം രുദ്രാക്ഷാങ്കിതം ഗളം
സ്വാന്തത്തിലെന്നും കാണാം പുണ്യത്തിൻ പ്രഭാപുഞ്ജം.
ഇന്നേയ്ക്കൊരറുപത്തു പൊന്നോണക്കാലം മുൻപായ്
ചിങ്ങത്തിൻ പുലരൊളിയെങ്ങുമേയൊഴുകവേ.
അമ്പിളിക്കിണ്ണം വാനിൽപ്പൈമ്പാലിൻ നിറം പൂശി-
യൻപേലും പൊന്നോലകൾ ചെങ്കതിർത്തലയാട്ടി,
കാകളി പാടിക്കൊണ്ടു തുമ്പികൾ നൃത്തം ചെയ്തു
ചിത്രപുഷ്പങ്ങൾ വിരിഞ്ഞങ്കണം വിതാനിച്ചു.
സുന്ദര ദൃശ്യങ്ങളിലുള്ളലിഞ്ഞിലാഹ്ലാദിച്ചു
ഞ്ഞന്നതന ഭട്ടാരകൻ കരുനാഗപ്പള്ളിയിൽ
താഴത്തോട്ടത്തു വീട്ടിൽ പാദപത്മംവച്ചതായ്
തോഷത്തോടറിഞ്ഞപ്പോൾ താരുണ്യം വായ്ക്കും മൂവർ
കടച്ചിക്കാട്ടു നാണുപിള്ളയും, കമ്പളത്തു
ശങ്കുപ്പിള്ളയെന്നെങ്ങും പേരെഴും മഹാത്മാവും.
നീണ്ടകരനിന്നെത്തും കൊച്ചുപിള്ള ശ്ശില്പിയും
ഇണ്ടലററാശപൂണ്ടുസ്വാമി പാദം കുപ്പുവാൻ.
കൊച്ചുപിള്ളയേററവും പണ്ഡിതൻ സംഗീതജ്ഞൻ
ഗഞ്ചിറാ മൃദംഗാദിവാദ്യത്തിൽ വിരുതനും
നാണുപിള്ളയീവിധം കഥിച്ചീടുന്നീവൃത്തം:
ആദരപൂർവമവർ താഴത്തോട്ടം പൂകിനാർ.
മഞ്ജുളൻ കാരണവർ നൽക്കരിച്ചതിഥികൾ-
ക്കഞ്ജസാ സ്വാമിസന്ദർശനവും തരമാക്കി.
മൂവരും കണ്ടു ദിവ്യൻ സോഫയിൽക്കിടക്കവേ
യാവോളം കരം പൊക്കിയർപ്പിച്ചാനാശീർവാദം
ആരതിദീപം സ്ഫുരിച്ചീടുന്ന നയനങ്ങൾ
മന്ദസ്മേരാഭം മുഖഭാവവും കണ്ടിട്ടവർ
പാവനമാകും വികാരത്തിനു വിധേയരായ്
പാവനാത്മാവിൻ മുമ്പിൽ കൈക്കുപ്പിനിലകൊണ്ടാർ.
'ആ മുഖം' കാരണവർ സാദർമോതീടവേ
മാമുനിയെഴുന്നേററു ചോദിച്ചു കുശലങ്ങൾ.
'കൊച്ചുപിള്ളയാശാരി ഗഞ്ചിറാ നന്നാക്കണെ'-
മരുളീ നിർദ്ദേശങ്ങൾ; വിദ്വാനതേററു തൃപ്തൻ.
അന്നവർ മടങ്ങിവന്നാഴ്ചയൊന്നു പിന്നിട്ടു
ഗഞ്ചിറാ സമർപ്പിക്കാൻ തൃപ്തരായെത്തീ വീണ്ടും.
സ്വാമിയുമതു വാങ്ങിയൊററനാദം മുഴക്കി
സംതൃപ്തി പ്രകടിപ്പി"ച്ചോമെ"ന്നതന്നെ യോതി.
അല്പമുഹൂർത്തവും പാഴാക്കാതെ ദിവ്യാത്മാവാം
ചില്ലുലാവിഭു താളലയങ്ങൾ ധ്വനിപ്പിച്ചു.
പ്രായോഗികചാതുരിയിത്രമേൽ ശാസ്ത്രീയമായ്
സ്വായത്തമാക്കീട്ടെങ്ങും വിദ്വാന്മാർ ഭവിച്ചിടാ.

സ്വാമിയുംതുകീ മൊഴി: " കൊള്ളാം നന്നായിട്ടുണ്ട്
എന്റെയുദ്ദേശംപോലെയെല്ലാമിങ്ങൊത്തിട്ടുണ്ട്"
മൂവരും ദിവ്യനൊന്നുശയിക്കും തക്കംനോക്കി
യങ്കണമെത്തിനിന്നു കാര്യങ്ങൾ കൂട്ടായ്ച്ചൊന്നാർ:
" സ്വാമിയെ പന്മനയ്ക്കാനയിക്കേണം ദീപം
നേരിട്ടുചൊരിഞ്ഞീടിൽ ഗ്രാമവും തിളങ്ങിടും "
കാംക്ഷിതമവരപ്പോൾ കാരണവർക്കുനൽകി-
യാക്ഷണംതന്നെനാഥൻ സ്വാമിയെയറിയിച്ചു."
സിദ്ധനോ ഞങ്ങളോടു നേരിട്ടാരാഞ്ഞു തൃപ്തൻ
പദ്ധതിയുമറിഞ്ഞു: "ശരി ഞാൻ വന്നേപോരാം"
തീയതിയറിയിക്കാൻ കാരണവരുമേററു
ഭക്തന്മാരുടൻ യാത്ര ചേദിച്ചുമടങ്ങിപ്പോയ്.
പക്ഷമൊന്നണഞ്ഞപ്പോൾ സ്വാമി ശ്രീവർദ്ധനത്തു
കൃഷ്ണപിള്ളയ്ക്കാതിഥ്യം നല്കുവാനവിടെപ്പോയ്
ഏഴെട്ടു ദിവസമായ് വാങ്മധു പകർന്നപ്പോൾ
പന്മന ദേശത്തിന്നൊരുത്സവം ചമയ്ക്കുവാൻ
ചട്ടമ്പിസ്വാമിക്കതാ ഉന്മേഷം വർദ്ധിച്ചതായ്
കിട്ടീ ശങ്കുപ്പിള്ളയ്ക്കു 'കാരണോർ' തൻ ലേഖനം.
തയ്യിൽ കൃഷ്ണപിള്ളയും, കൂടിച്ചേർന്നാത്മാലാപം
ചെയ്യവേ വഴികിട്ടീ, നാട്ടാർക്കുത്സവാഘോഷം.
ശ്രീ നാണുപിള്ള തന്നെ സ്വാമിയെയാനയിക്കാൻ
താഴത്തോട്ടം പ്രാപിച്ചു കാരണവരെക്കൂട്ടി
ശ്രീ വർദ്ധനവും പൂകി ദിവ്യരൂപം ദർശിച്ചു
താവിനതോഷത്തോടെ യാത്രാനുവാദം വാങ്ങി
സ്വാമികൾക്കു വൈമുഖ്യമേററിടും പകൽ യാത്ര
യെന്നതുമൂലം പിറേറ രാത്രിയിലാക്കിയാത്ര
വള്ളത്തിൽ സോഫായിന്മേൽ സൗഖ്യമായ് ശയിച്ചു താൻ
വള്ളവുമെത്തി'യുപ്പുകുന്നെ'ന്ന കടവിലും
നാലാം യാമത്തിൽ നാലുമണിയാണപ്പോൾ നേരം
ശാലീനമായ് മാന്യന്മാർ വരവേല്പും നല്കിനാർ
പന്മന ശ്രീകോവിലിൽ വേൽമുരുകനുമപ്പോ-
ളുന്മേഷം വഴിയുന്ന പുഞ്ചിരിപൊഴിക്കയായ്
ശംഖനാദത്തിൽ പൊങ്ങി വ്യംഗ്യമായ് സിദ്ധാത്മാവി
ന്നിംഗിതമിവിടേയ്ക്കു സ്വാഗതം ചെയ്യുന്നതായ്.
തൂകീതു കിളികൾതൻ ഗളങ്ങൾ കളഗാനം
പാകത്തിൽ മലർ നിര നൽ പരിമളം തേകി
നല്ലിളം തെന്നൽ നേരിൽ യാത്രാനുകൂലം വീശി
ചില്ലീനമാം മിഴികളുർപ്പിച്ചു പ്രഭാമാല്യം.
ചട്ടമ്പിസ്വാമിയതാ പാദപത്മങ്ങളൂന്നി-
യൊട്ടുഷസ്സാകുന്നേരം കമ്പളത്തെത്തീ ധന്യൻ.

ഇങ്ങനെയൊരുശുഭ്രസൗവർണ്ണപ്പുലരൊളി
പന്മന നാട്ടിലാദ്യമായിട്ടു കരം വീശി.
അന്നത്തെപ്പകലിന്റെയത്യന്തതീക്ഷ്ണം താപം
ഖിന്നദമായ്ക്കാൺകയാൽ തൊട്ടടുത്തുത്തുംഗമായ്
വളരും 'മനയിൽ'ക്കാവിൽ പകൽ വിശ്രമിപ്പാൻ
കളമൊന്നുളവാക്കി തല്പവുമൊരുക്കിനാർ.
പാദപനികരത്താൽ നീരന്ധ്രമാണെങ്കിലും
പാകത്തിൽ പന്തലിട്ടു ശല്യങ്ങൾ തട്ടിടാതെ.
ശീതളമാം കൊമ്പുകൾ ഛേദിച്ചു നാലുപാടും
പാകിത്തൂക്കിയതിനാൽ ചൂടൊട്ടും കടന്നിടാ
ബാലഭട്ടാരസ്വാമി കാവിൽ വന്നിരുന്നപ്പോൾ
നാലുപാടെങ്ങോ കടിവിട്ടിരുളോടിപ്പോയി·
സ്വാമിദർശനത്തിനാൽ കൈവല്യം കൈവരിക്കാൻ
ധീമാന്മാരനേകരും നിത്യവുമങ്ങെത്തിനാർ.
സന്നിധിപൂകിയവർ സർവരും സംതൃപ്തരായ്
മന്നിലെ ദീപം നേടി, സംസ്കാരം തളിർ ചൂടി.
ശാന്തിനികേതനമാം കാവിലെ വിശ്രമത്തിൽ
ശാന്തനാം സിദ്ധൻ ഗ്രാമഭംഗികൾ സ്വദിക്കയായ്
സന്ദർശകരായ് വന്ന നാട്ടുകാർ ഹർഷംചൂടി-
യിന്ദിരാലാസ്യം തിങ്ങും പന്മനപ്രകൃതിയിൽ.
തെങ്ങുകൾ നിരന്നുള്ള വെണ്മണൽത്തൊടികളി-
ലെങ്ങുമേ വിതാനത്തിൻ ഭംഗിയിൽ കവുങ്ങുകൾ
മാണിക്കച്ചെമ്പഴുക്കാച്ചേരും മരതകവും
വാണിയെപ്പൂജിക്കുവാൻ പുത്തൻ പൂക്കുലകളും
ചൂടിനിന്നുലയുമ്പോൾ തൊപ്പിക്കാർ ചെറുമക്കൾ
കൂടിച്ചേർന്നുത്സാഹത്തിൽ കണ്ണിലഞ്ജനം ചാർത്തും.
നാടാകെത്തൊടിതോറും നാനാതരം മരങ്ങൾ
പാടത്തു നെന്മണിയായ് ച്ചാഞ്ചാട്ടും പൊന്മണികൾ.
പാടവും പറമ്പുമായ് ഭാഗിക്കും വരമ്പിലും
പാതവക്കത്തും താഴക്കൈതകൾ കാവൽ നില്പൂ.
ഏതൊരു തോപ്പിലും റാട്ടിരയ്ക്കും സാമമന്ത്രം
ആതിരത്താളംപോലെ തൊണ്ടുതല്ലും നാദവും.
സന്ധ്യാരാഗകാന്തിയാലാകാശം തിളങ്ങുമ്പോൾ
സച്ചിദാനന്ദൻ സ്വാമി കമ്പളത്തേയ്ക്കുപോകും.
കമ്പളത്തേപ്പറമ്പിൽ തുംഗമാം തരുക്കളിൽ
കമ്പമററണയുന്നു രാക്കിളികൾ മിക്കതും
യാമങ്ങൾ തോറുമോരോ പക്ഷിയും ക്രമം രാഗം
സ്വാമിക്കാഹ്ലാദപ്രദം ഗാനത്തിൻ ശ്രുതിയാകും.
അപ്പറമ്പിൻ വേലിയ്ക്കലാമയും തവളയു-
മൊപ്പമായ് മീട്ടുംരാഗം വൈചിത്ര്യാഞ്ചിതമത്രേ.

പ്രത്യൂഷകാലത്തിലെ ഗാനവൈചിത്ര്യം കേട്ടു
സിദ്ധനാം ഭട്ടാരകനുണർന്നു ശുചിയായി
കാവിലേയ്ക്കെഴുന്നള്ളി ശ്രദ്ധിച്ചാലവിടൊരു
കോവിലായ്ത്തീർന്നു നല്ല പഞ്ചവാദ്യവും കേൾക്കാം.
എന്തൊരുത്സവഭംഗി വള്ളികൾ പലതരം
ബന്ധുരപ്രേമം കാട്ടിശ്ശാഖികളെച്ചുററുന്നു.
പട്ടംപോൽ നീളൻ വാലും തൂക്കിസ്സഞ്ചരിക്കുന്ന
കുട്ടപ്പൻ കിളിക്കുകും ‘തിത്തുടീ’യെന്നെപ്പോഴും.
‘പച്ചിഞ്ചി’ത്താളവുമായ്പ്പാഞ്ഞോടുമണ്ണാക്കണ്ണൻ,
ഉച്ചയ്ക്കും വണ്ണാത്തിപ്പുള്ളുച്ചത്തിൽപ്പാടിത്തുള്ളും.
പേടിച്ചോടും ‘ക്രൗ*ഞ്ചങ്ങ’ളുപ്പനോ തപ്പുകൊട്ടും
പേടിയില്ലാതെ കുയിൽ പഞ്ചമംപാടും മാവിൽ.
പൊന്മാൻ ധ്യാനിച്ചീടുമ്പോൾ സന്മതിമരംകൊത്തി
കന്മഷഹാനിക്കായി വാദ്യത്തിൻ നാദം നോക്കും.
കാവിലെച്ചിത്രശിലാക്കൂടത്തിൽ കലാശില്പ-
മാവോളം നിരന്നുള്ളതാദരാഞ്ചിതം കാണാം
നാഗരാജാവും നാഗയക്ഷിയും കന്യാക്കളും
നാഗവല്മീകത്തിന്മേലിഴയും സർപ്പങ്ങളും
പൊന്നരഞ്ഞാണത്തിന്റെയാകൃതിയാർന്നോരവർ
‘പുന്നാ+രമക്കൾ’ക്കാകെ നന്മ കാംക്ഷിപ്പോരല്ലോ.
പുററും മുട്ടയുമൊപ്പമായില്യപ്പാട്ടും കൊട്ടും
പുറന്നാളാഘോഷിച്ചാൽ നൂറും പാലും കിട്ടണം.
“പുള്ളുവൻ പാട്ടോ”ടൊത്തു വീണയും കുടംകൊട്ടും
പുത്തനായ്ക്കളം ചാർത്തിപ്പൂജയും കുരവയും
നൽ ചെണ്ടമേളത്തോടെ പൂക്കുലത്തുള്ളലുമായ്
ഉണ്ണികൾക്കാത്മപ്രീതി വരുത്തും കാവാണത്.
പാലയുമിലഞ്ഞിയും ഞാവലും വൻതാന്നിയും
ചേലുലാവിടും വള്ളിപ്പടർപ്പിൽ തിങ്ങുംപൈനും
പൂവണ്ണം മരുതിയും കാറേററാൽ ചിലക്കുമ്പോൾ
പൂമേനി ചൊറിയുന്ന ചാരും നല്ലാലും മാവും.
കണ്ണനുവിളയാടാൻ മഞ്ചാടിയുതിർക്കുന്ന
കന്നിവാക തൻമൂട്ടിൽ മൈലാഞ്ചി ചൂഴെക്കാണാം.
കൊന്നമരങ്ങൾ നെടുനീളൻ കായ്ഞാത്തി നില്ക്കെ
കുന്നിവള്ളികളേറിയഗ്രത്തിൽ ചിരിതൂകും
അഞ്ജനമെഴുതിയ ചുവന്ന കുന്നിക്കുരു
കണ്മണിക്കൊത്ത വെള്ളക്കുന്നിയോടെതിരല്ല.
ഈ നില കണ്ടീടുമ്പോൾ പാരിടം മറച്ചുനി-
ന്നാനന്ദ കടാക്ഷങ്ങളർപ്പിക്കും ശംഖുപുഷ്പം.

* ക്രൗഞ്ചം = കുളക്കോഴി.  + കുടുംബാംഗങ്ങൾ

ചിത്രപ്പാലയും തറപാറും കരുകയ്യൊപ്പം
മുക്കുറ്റി പൂത്താലവും കുടസ്സും പിടിച്ചെത്തും.
ക്രൂരിരുൾ പകലാകെത്തങ്ങുവാൻ കുടിൽ കെട്ടും
കാരകിലിടനയും മുള്ളുകായ്ക്കും വെട്ടിയും.
മൊട്ടലും ചെമ്പകവും പാച്ചോറ്റി മലമ്പുന്ന
ചെന്തളിരണിയുന്ന പൂവണ്ണും വഴനയും
ആഗതർക്കെങ്ങും പുതുപുഞ്ചിരിയാൽ സ്വാഗത
മോതുന്ന വെൺപൂനിര തിങ്ങിടും കച്ചോലവും.
കാട്ടുപിച്ചകത്തോട്ടു മാലയ്ക്കു കൈനീട്ടുന്ന
ചാതുര്യം വിലസിടും നൽച്ചതുരമുല്ലയും.
വെൺമണൽത്തറയാകെപ്പച്ചപ്പുവിരിപ്പിട്ടും
സന്മനോഭാവം കാട്ടും കാഞ്ഞിരങ്ങളും കാണും.
സൗവർണ്ണകാന്തിയൊത്തു സൗരഭ്യം വിതറുന്ന
സൗന്ദര്യനികഷമാം ചമ്പകം പലതരം
മാലിനീ തീരത്തിലെ വള്ളിക്കുടിലിൻ രൂപം
മാലോകർക്കായ് ചാർത്തിയ കാവെന്നും മനോരമ്യം.
ധന്യമാം മുനീന്ദ്രന്റെ സന്നിധി പൂകീടുന്ന
മന്നനും ദരിദ്രനും ശാന്തികൈവരിക്കുന്നു.
കൊച്ചുകുട്ടികളങ്ങോർശനകുതുകിക
ളാശ്ചര്യം വഴിഞ്ഞുപോമങ്ങുചെന്നടുക്കുമ്പോൾ
ഒട്ടേറെക്കുശലങ്ങളോതുവാൻ മറക്കില്ല
കല്ക്കണ്ടം മുന്തിരിങ്ങയും സ്വാമി നല്കും ചെമ്മേ.
അങ്ങനെ ലഭിച്ചവരിന്നുമങ്ങാവസിപ്പൂ
തുംഗമാം പ്രസാദത്താൽ ഭാഗ്യദീപം കണ്ടവർ
കുട്ടികൾക്കിഷ്ടതോഴൻ ക്ഷുദ്രജീവികൾക്കാപ്തൻ
ചട്ടമ്പിതന്നിംഗിതം ജീവികൾ ധരിക്കയായ്.
ദുഷ്ടജന്തുക്കൾപോലും സ്വാമിക്കു വശംവദർ,
ദുഷ്ടനായൊരു ചേര ചീറിയെത്തിയക്കാവിൽ
കണ്ടവരമ്പരന്നു ദൂരേക്കോടി മാറുമ്പോൾ
'പ*ണ്ഡിത'നാജീവിയെ വിളിച്ചാൻ സവിധത്തിൽ
ചേരയോ സിദ്ധാത്മാവിൻ തല്പത്തോടടുത്തപ്പോൾ
പാരിച്ചമോദത്തോടെ, 'കിടന്നോ'യെന്നാജ്ഞയായ്.
ആ ജീവി ചുരുണ്ടൊരു രണ്ടുനാഴിക പാക്കെ-
യാജ്ഞകേട്ടു കാട്ടിലേക്കിഴഞ്ഞുപോയാൻ മെല്ലെ.
അന്നൊക്കെയൊരുതരം കാട്ടുറുമ്പുണ്ടാക്കാവിൽ
'ഛിന്നെ'ന്നു ജനം നില്ക്കും സ്ഥാനത്തേയ്ക്കോടിയെത്തും.
ആളുകൾ ദൂരെ മാറി, സിദ്ധനും ചിരിച്ചോതി:
"എന്തിനീ ശല്യം കാട്ടുന്നി,ങ്ങോട്ടുപോരിൻ നിങ്ങൾ"

* സമദർശി.

ചിട്ടയിലവയിഴഞ്ഞെത്തി സ്വസ്ഥമായ് നിന്നു
കട്ടിലുകളിലൊരു സെൻറു സ്ഥലവും നിരക്കവേ.
സ്വാമിജി കുറച്ചരിമാവുടൻ വരുത്തീട്ടു
പ്രേമപൂർവം വിതറീ; "നിങ്ങളിനിപ്പോയ്ക്കൊൾവിൻ"
കാട്ടുറുമ്പുകൾ നിരുപദ്രവകാരികളായ്
പട്ടാളംപോലെ കാട്ടിന്നുള്ളിലേയ്ക്കിഴഞ്ഞുപോയ്.
പിന്നൊരു നാളിലൊരു പത്തിക്കാരൻ പാമ്പതാ
കാവിൽനിന്നിഴഞ്ഞുപോകുന്നതായ്ക്കണ്ടു ഭക്തർ
സ്വാമിയതറിഞ്ഞു തന്നരികിൽ വിളിച്ചപ്പോ-
ളാമോദംപൂണ്ട പാമ്പു പത്തിയും താഴ്ത്തി വന്നാൻ
ഇരിക്കാൻ കല്പിച്ചപ്പോൾ സാദരം കട്ടിലേറി.
യുരഗം ചുരുണ്ടിട്ടഞ്ചു നാഴിക പാർത്താൻ
"എന്തെടോ ഭാവമിനിപ്പോകണമെങ്കിൽപ്പോകാം"
ജന്തുവുമതുകേട്ടു മന്ദംപോയ്ക്കാട്ടു പൂകി.
ഈ വിധം പ്രകടനം ഭക്തർക്കു രസാവഹം
ആവതു കാട്ടുമെന്നാൽ ശ്രേയസ്സിലില്ലാ നോട്ടം.
(ഓ എം ചെറിയാൻ കാണ്കെ ശംഖും മുഖം നിറയെ
വായസഗണങ്ങളെ വിളിച്ചുകൂട്ടീ സിദ്ധൻ)
തെല്ലടുത്തു മനയിൽ കാവിനു കിഴക്കായി
ട്ടുല്ലസിപ്പൂ മറ്റൊരു കാവുറ്റൻ വനംപോലെ
ചട്ടമ്പിക്കവിടൊരു ദിദൃ*ക്ഷയുണ്ടായപ്പോൾ
പെട്ടെന്നു ശങ്കുപ്പിള്ള നാണുപിള്ളയുമായി
സ്വാമിക്കു കാമിതം പോലന്നൊരു പ്രഭാതത്തിൽ
പാദപത്മം വയ്ക്കുവാൻ സൗകര്യം ചെയ്തുചേലിൽ
ബാലഭട്ടാരകനുമവിടം നോക്കിക്കണ്ടു;
ചേലുലാവീടും മണൽപ്പുരപ്പാണവിടെങ്ങും.
രണ്ടുപാർശ്വവും പാടം രണ്ടിടം പറമ്പുകൾ
കണ്ടുകണ്ടവിടെന്തോ പൂർവകാലസ്മൃതിപോൽ
ശ്രീ പരമേശ്വരൻെറ താണ്ഡവവേദിയായി
ദീർഘദർശിയാം മുനി കണ്ടിട്ടങ്ങരുളിനാൻ.
"അന്ത്യകാലത്തേക്കായി നമുക്കീ സ്ഥലം മതി"
ചിന്താബന്ധുരമാകും "സുരമ്യവന"മിതു്
ആ രമ്യമാം സ്ഥാനവും സർപ്പക്കാവായിരുന്നു
വാരെഴും വിഹഗങ്ങൾ ലാലസിച്ചവിടെയും
ഏതൊരു നിമിഷവും വാദ്യഘോഷങ്ങൾ കേൾക്കാം
ശീതളമാംതെന്നലുമാരെയാകർഷിപ്പീല?
പുണ്യഭൂമിയായതു സിദ്ധനും നേരിൽക്കാട്ടി
ഗണ്യമാക്കിനാനതു ശിഷ്യനാം ശങ്കുപ്പിള്ള.

* ദിദൃക്ഷ = കാണാനുള്ള ആഗ്രഹം

ആറേഴമാസക്കാലം പന്മനയാരാമത്തിൽ
ക്കുറെഴം ശിഷ്യരൊത്തു വിദ്യാധിരാജൻ വാണാൻ
പിന്നുള്ളകാലം ദിവ്യനനന്താപുരിപൂകി
ഖിന്നരിൽ കൃപാമൃതം തൂകിക്കൊണ്ടാവസിച്ചു.
പുഞ്ചിരിച്ചന്ദ്രികയും വാങ്മധുപ്രവാഹവു-
മഞ്ചിതമാം നേത്രത്തിൻ ശാന്തിദമാം നോട്ടവും
കാണുവോർക്കൊരിക്കലും കൈവന്നിട്ടില്ലാ തൃപ്തി
ചേണെഴും കൈവല്യമായ് സർവവും കണ്ടദിവ്യൻ
സർവജീവികളെയും സത്യസ്വരൂപനീശ
നർവിയിൽ ചമച്ചതു സ്വാംശമായ്തേറീ ഭവ്യൻ
തന്റെ ചിന്തകളേതും ജന്തുക്കളറിയുവാൻ
ജന്തുതന്നന്തർഗതം സ്വാംശീകരിക്കുവാനും
എങ്ങനെ കഴിഞ്ഞെന്നാൽ ലോകവ്യാപകം ചേത-
സ്സെങ്ങുമേ ചേതസ്സുകൾക്കിടയിൽ വിടവില്ല.
നോക്കുകിലഹിംസതന്നുറപ്പിൽ വൈരത്യാഗം
എന്നവാക്യത്തിൻ പൊരുൾ സ്വാമിതൻ ജീവിതവും
കേരളജനതതൻ ചിന്തയിലാചാരത്തിൽ
വിപ്ലവവാസനതൻ വിത്തുപാകിയധന്യൻ
വൈജ്ഞാനികരംഗത്തു ബ്രാഹ്മണേതരന്മാർക്കും
പ്രജ്ഞവ്യാപരിപ്പിക്കാൻ ശക്തീനൽകിനാൻസൈ്വരം.
ഭവ്യൻ സൃഷ്ടിജാലത്തെത്തന്നുടപ്പിറപ്പായി-
ട്ടവ്യാജമധുരമാം സ്നേഹത്തിലൂടെക്കാണ്മോൻ
ഏവരേയും തന്നിലേയ്ക്കാകർഷിക്കും "ഭൂമാ*"വി
ന്നോരുകിലീലോകമേ സന്തുഷ്ടം തറവാടാം.
ഭൗതികമായ് ചിന്തിച്ചാലിണങ്ങുന്നോരെയെല്ലാം
ചേർത്തൊരു സമുദായം വാക്കുവാൻ ചിന്തിച്ചായ്യൻ
സ്നേഹശൃംഖലകൊണ്ടു കോർത്തൊരു നൂതനമാം
ലോകമാണനന്തരകാലത്തു ദിവ്യൻപാർത്തു.
ദിവ്യപ്രേമരൂപമാം സത്യത്തിൻ പ്രകാശത്തിൽ
'സ*വ്യേഷ്ഠ'നാം സ്വാമിജിയാത്മീയരഥം വിട്ടു
ഏതൊരു രംഗത്തിലും സമത്വം ദർശിക്കുവാൻ
ജീവിതം വരിച്ചുള്ളോരാരുണ്ടീമന്നിൽവേറെ!
പന്മനനിന്നു സ്വാമിയനന്തപുരത്തേക്കു
യാത്രയാകുമ്പോളേവം കുമ്പളത്തോടു ചൊന്നാൻ:
"പൊന്നിൻകടമാം കാരണവരേ, യിക്കിഴവൻ
ചാകാനായിങ്ങുവരും; തൽക്കാലം പുറപ്പെടാം."
കുമ്പളത്തു ശങ്കുപ്പിള്ളയെന്ന മഹാത്മാവു
കർമ്മകുശലമേറു മുത്ഥാനശാലിയത്രേ.

ഭൂമാവ് = ആത്മാവ്   സവ്യേഷ്ഠൻ = സാരഥി.

സ്വാമിതന്നവസാനകാലത്തെയൊരു ശിഷ്യൻ
'കാരണവരേ',യെന്നു വിളിച്ചാൻ സിദ്ധൻ മുദാ
ചട്ടമ്പിസ്വാമി തിരുവടികളെക്കുറിച്ച-
ങ്ങൊരാട്ടൊക്കെ ശ്രീ കുമ്പളം ചൊന്നതു പകർത്തിടാം:
"സ്വാമിയെക്കുറിച്ചിങ്ങു കുറച്ചേ ഗ്രഹിച്ചുള്ളു
സന്നിധി പൂകിനില്ക്കാൻ മാത്രമേ കഴിഞ്ഞുള്ളു.
വാത്സല്യനിധിയാകും താതനെപ്പോലെ നൂന-
മൗത്സുക്യത്തോടെയദ്ദേഹത്തെയാരാധിപ്പൂ ഞാൻ
സിദ്ധന്റെ പ്രീതിസമ്പാദിച്ചെങ്കിലുമാത്മീയമാം
പദ്ധതിയൊന്നുമയ്യനോടു ഞാൻ ചോദിച്ചീല.
സ്വാമിജിയുപദേശമൊന്നുമേ നൽകിയില്ല-
യെങ്കിലും ദിവ്യമായ സാന്നിധ്യം ശ്രേയസ്കരം
ഏവർക്കും തത്സാന്നിധ്യം ശ്രേയസ്സു പ്രദാനം ചെ-
യ്തീയെനിക്കോ സ്വാമിയെക്കുറിച്ചിങ്ങതേ ജ്ഞാനം!
അത്ഭുതകരമായ സാഗരത്തെ കുറിച്ചു
സൽപ്രഭുവരുളിയാൽ പോലും നാമറിവീല.
അത്തരം മഹത്തരമാം പരബ്രഹ്മത്തിന്റെ
സ്വസ്ഥിതിയെപ്പറ്റി നാമെങ്ങനെയറിഞ്ഞിടും!"
കാലത്തിൻ ഗതി മുദ്ര, യോഗത്താൽ ബലിഷ്ഠമാം
ബാലഭട്ടാരകന്റെ കായത്തിലും പതിഞ്ഞു.
വിട്ടു വിട്ടുദരാമയത്തോടേയതിസാര-
പുഷ്ടിയും ബാധിച്ചപ്പോൾ സ്വാമിക്കും ബോധ്യം വന്നു
തന്നന്ത്യയാത്രയേററ മാസന്നമായ കാര്യം
തന്നകത്തെളിരേറാൻ പ്രാരബ്ധലവം ശിഷ്ടം
ആയതു കഴിഞ്ഞാലോ ദേഹപാദപം പട്ടു-
പോയിട്ടുമെന്നു തന്റെ ശിഷ്യരെദ്ധരിപ്പിച്ചു.
തീർത്ഥപാദപരമഹംസരും, സഹചാരി
പത്മനാഭപ്പണിക്കരെന്നെങ്ങും വിദിതനും.
ശുശ്രൂഷാനിരതരായ് വഞ്ചിയൂർ പ്രഥിതമാം
ചാഞ്ഞാം വീട്ടിൽ മാധവൻപിള്ളതൻ ഗേഹേ പാർത്താർ
അന്നേറെശ്ശിഷ്യന്മാരും ഭക്തരും പൂമേനിയിൽ-
ദ്ദർശനമർപ്പിക്കുവാൻ ചെന്നങ്ങുനിറഞ്ഞപ്പോൾ
"തമ്മിൽ നാമിനിക്കാൺമാൻ സാധ്യതയില്ലായ്കയാൽ
ഇമ്മുഹൂർത്തമന്ത്യമായ് യാത്ര ചോദിക്കാൻ കൊള്ളാം
ഭവ്യരേ, 'അ'പോയിതാ 'ഹം' ആയിച്ചമഞ്ഞു ഞാൻ
നവ്യമാമിടവമാർത്താണ്ഡനെക്കാണില്ലിനി."
ഏവരും പരമഭട്ടാരക പാദപത്മം
പാവനം പ്രണമിച്ചു കണ്ണീരിൽ കഴുകിയും
വിങ്ങുന്നോരകക്കാമ്പോടെ ബത! യാത്രയായി,
അങ്ങനെയൊരു പൂർണ്ണചന്ദ്രനും ക്ഷയമാന്നു.

വൈദ്യശുശ്രൂഷ തൊട്ടുവേണ്ടതൊക്കെയും കിട്ടി
ഹൃദ്യമായമരുന്നോരനന്താപുരിപോലും
കൈവിട്ടു പന്മനയിലെത്തുവാനാശ പൂണ്ടു
ഭാവുകനൊരുകത്തു 'കുമ്പള'ത്തിനായ് വിട്ടു.
"താനിതാ പന്മനയ്ക്കു പോരുവാനൊരുക്കമായ്
കാണിനേരം പോകാതെ വന്നിങ്ങു ചേർന്നീടണം"
ശങ്കുപ്പിള്ളയുമപ്പോൾ നാണുപിള്ളയെമ്പ് ഭാഗ്യ-
മങ്കുരിക്കും ശാന്തിയോടപ്പൊഴേ ചൊന്നു വിട്ടാൻ.
ഭാഗ്യവാനുടൻ തന്നെയനന്താപുരമെത്തി
ചാഞ്ഞാം വീട്ടിൽ മേവിടും സിദ്ധനെസ്സന്ദർശിച്ചാൻ.
"എന്താ തയ്യാറായാണോ വന്നിരിപ്പതുപിള്ളേ?"
"അന്തരംഗംപോലെല്ലാമാകട്ടെ,"യറിയിച്ചാൻ....
"വഞ്ചിയേ നമുക്കിന്നു യാത്രയ്ക്കു സുഖപ്രദം
സഞ്ചിതാദരംപിള്ള പോയതുമേർപ്പാടാക്കി.
ശിഷ്യരിലനേകരുമന്ത്യയാത്ര ചൊല്ലുവാൻ
തോഷമററവിടന്നു പററമായ്ക്കാവൽ നിന്നു.
തൊട്ടടുത്തുള്ള ദിനമുഷസ്സും പ്രവേശി
ചട്ടമ്പിസ്വാമി ധന്യൻ യാത്രയ്ക്കൊരുക്കമായ്.
അനന്താപുരിയിൽ വച്ചന്ത്യമായ് ഭസ്മം പൂശി-
യനുയാത്രയുമേററ നാരായണനുണ്ണിത്താൻ.
പത്മനാഭപ്പണിക്കർ സാഹചര്യം വിട്ടില്ല
സത്മദേശം വിട്ടിടാൻ സന്ധ്യയും തെന്നൽ ചിന്നി-
വള്ളക്കടവിലനുയാത്രികർ തിങ്ങിക്കൂടി-
യുള്ളലിവോടെ സിദ്ധൻ വഞ്ചിയിൽ പദം വച്ചു.
എങ്ങുമേ നിശ്ശബ്ദതയങ്ങിങ്ങു ദീപങ്ങളും
മങ്ങിയ ദീപത്തിലും വെള്ളത്തിൽ ചിറേറാളങ്ങൾ
യാത്രികർ നിദ്രപൂണ്ടു, ആരാത്രികൊഴിഞ്ഞുപോയ്
വക്കലെയെത്തുന്നേരം കാമ്യമാം പുലർച്ചയും
വിശ്രമാദികൾ കഴിഞ്ഞെവരും വഞ്ചിയേറി-
യശ്രമം നീങ്ങിടുമ്പോൾ കുളത്തൂരാശ്രമത്തിൽ
തങ്ങും "യോഗിനിയമ്മ"യാം സ്വയം പ്രകാശിനി
തുംഗമാം ദിദൃക്ഷയോടെത്തിനാൾ യോഗീശ്വരി
മഞ്ജൂഷനിറച്ചുള്ള പൂക്കളും പഴങ്ങളു-
മഞ്ജസാ സമർപ്പിച്ചുദ്രവ്യമായ് പ്രണമിച്ചാൾ.
ആനനപുഷ്പങ്ങളിൽ ജ്വലിച്ച പ്രസന്നത-
യാനത ഭാവത്തോടേ സിദ്ധന്റെ മൊഴികേട്ടു.
"ശ്രീയന്താപുരിയിൽ നിന്നത്രേ വരവിപ്പോൾ
'യാന'വുമുറപ്പിച്ചു കൊണ്ടത്രേയീ 'യാന'വും."
സ്വാമിനീനയനങ്ങളീറനണിഞ്ഞു കണ്ടു
സ്വാമിയും ചോദ്യമായി"യെങ്ങനെയറിഞ്ഞതും

ഇങ്ങെത്തിയെന്നെക്കാണ്മാനെങ്ങനെ സാധ്യമായി?"
"ഇങ്ങെഴുന്നള്ളിയതായ് ശിഷ്യന്റെ വീട്ടിൽ കേട്ടേൻ."
അല്പമാം കുശലപ്രശ്നങ്ങൾക്കുശേഷമമ്മ
സ്വല്പനേരത്തെ മൗനം പിന്നിട്ടങ്ങിറങ്ങുമ്പോൾ
നേത്രങ്ങൾ തുടയ്ക്കുന്നതേവർക്കും ദൃശ്യമായി
യാത്രയും തുടർച്ചയായ്, സ്വാമിയും ചിന്താധീനൻ.
പെട്ടെന്നങ്ങുണർന്നപോൽ യോഗിയും ചൊന്നാനേവം
"കൂട്ടത്തിൽ വേഷമിട്ടിട്ടിനിയുമിതേ ബാക്കി."
ഉണ്ണിത്താൻ കൂട്ടതലായറിയാൻ ചോദിച്ചപ്പോൾ
കണ്ണിലെത്തിളക്കത്തിൽ വാക്കുകൾക്കന്വേഷമായ്.
"നല്ല രീതിയിൽത്തന്നെ കൃത്യാനുഷ്ഠാനങ്ങളും
ഫുല്ലചേതസായോഗാഭ്യാസത്തിൻ മുറകളും
ശീലിച്ചാത്മസാക്ഷാത്കാരത്തിങ്കലെത്തിച്ചേർന്ന
പുണ്യശാലിനിയത്രേ; യിങ്ങനെവിരളമാം."
ശങ്കിയാതട്ടത്തനാൾ വഞ്ചികൊല്ലത്തു മെത്തി
ശങ്കുപ്പിള്ളയുമങ്ങു കടവിൽ കാത്തുനിന്നാൻ
അദ്ദേഹം നിർദ്ദേശിച്ചപോലെ പ്രാക്കുളത്തുള്ള
തോട്ടുവയൽ ബംഗ്ലാവിൽ സ്വാമിയും വിശ്രമിച്ചു.
കുമ്പളത്തിന്നഗ്രജൻ പ്രാക്കുളമെന്നു ഖ്യാത-
നൻപെഴും പരമേശ്വരൻപിള്ളയെന്ന ധന്യൻ
ചിട്ടയായഖിലവും നടത്തി ശുശ്രൂഷിച്ചു
ചട്ടമ്പിയകക്കാമ്പിൽ തുഷ്ടിപൂണ്ടാവസിച്ചു.
തോട്ടുവയലിലേക്കു ഭക്തന്മാർ പ്രവഹിച്ചു
കേട്ടവർ സ്വാമിജിക്കാലസ്യമെന്നും പരത്തി.
ശ്രീനാരായണഗുരുസ്വാമിയും ഗുരുവിനു
ശ്രീയറും രോഗമെന്നു കരളിൽ കല്പിക്കയാൽ
തന്നുടെയസ്വാസ്ഥ്യവും ലേശവും ഗണിക്കാതെ
സന്നിധിയിങ്കലെത്തിയന്വേഷണമർപ്പിച്ചു.
ശ്രീകൊററിനാട്ടു നാരായണപിള്ളയാരംഗ-
മാകവേ മനസ്സിൽകൊണ്ടീവണ്ണം സ്മരിക്കുന്നു:
"ശ്രീനാരായണഗുരു തോട്ടുവയലിലെത്തി
ചട്ടമ്പിസ്വാമി ദിവ്യൻ മേല്നിലയിൽ ശയിപ്പൂ.
ഗുരുസ്വാമിയവിടെ ചെന്നു സ്വാമിയെക്കണ്ടു
ശ്രീതീർത്ഥപാദപരമഹംസ സ്വാമികളും.
പൊല്പാദം തടവികൊണ്ടങ്ങനെയിരിക്കവേ
തൃപ്പാദം താൻ കിടന്ന സോഫായിൽ സ്വശിഷ്യനെ
ഉൾപ്പുളകം ചേർന്നു താൻ പിടിച്ചങ്ങിരുത്തിനാ-
നൽപ്രിയം കിളന്നപ്പോളാരോഗ്യം തളിർചൂടി.
ആ ത്രിമൂർത്തികളുടെ ഹൃദ്യത പകരുന്ന
മൈത്രിയിൻ കൗതുകം പൂണ്ടേവരും വീക്ഷിച്ചുപോയ്

എത്രയോ സരസവും സാരഗർഭവുമായ
ചിത്രമാണവിടന്നു ഭക്തരെ രസിപ്പിച്ചു!
അന്നങ്ങു വിശ്രമിച്ചിട്ടടുത്ത പുലർച്ചയ്ക്കു
സന്തതനോടു യാത്ര ചൊന്നുള്ള ശിഷ്യോത്തംസം
സന്ധ്യാവന്ദനം കഴിഞ്ഞാളുകൾ മുറിവിട്ടു
ചിന്താബന്ധുരമായ ഭാഷണത്തിലേർപ്പെട്ടു,
ചട്ടമ്പിയപ്പോൾ ഗുരുസ്വാമിയേയറിയിച്ചു
"മട്ടൊക്കെ കുമാരുവിൻ 'കരുണ' നാണുപിള്ള
ചൊല്ലിയാലതിൻ പേരന്വർത്ഥമായിത്തീരും;
ചൊല്ലണം നാണുപിള്ളേ,"യെന്നപ്പോൾ പന്നിശ്ശേരി
ആശാന്റെ കരുണയ്ക്കു നൂതനമാം മട്ടിട്ടു
ചൊല്ലിയതഖിലർക്കും കരളിൽ കുളിരേകി.
വേദവേദാംഗപാരംഗതന്മാർ മൂന്നുപേരു-
മാദരപൂർവം ചേരാൻ യോഗ്യരാമനഗരും
ചേർന്നുള്ള സുധർമ്മയിലുയരുമലകളിൽ
നിർന്നിമേഷരായ് വാണു; പാത്തലമൊളിപൂശി."
അന്നൊരു സമയത്തു പ്രാക്കുളം നാണുപിള്ള;
'സ്വാമിയും', 'വിവേകാനന്ദ'സ്വാമിയുമായുള്ള
കൂടിക്കാഴ്ചയെപ്പറ്റിച്ചോദിച്ചു; സ്വാമി ചൊന്നാൻ:
"ശാസ്ത്രീയമായ്ക്കണ്ണിനുള്ളൊൻപതു ഗുണങ്ങളിൽ
ഒൻപതും വിവേകാനന്ദസ്വാമിക്കല്ലാതൊക്കെ-
മൻപാന്ന തികഞ്ഞതായ് പാരിതിൽക്കണ്ടിട്ടില്ല."
ശ്രീമാൻ ശങ്കുപ്പിള്ളയുമിങ്ങനെ തുടരുന്നു:
"സ്വാമികൾ ശിഷ്യരുടെ നിർബന്ധവിധേയനായ്
അന്നൊരു ചിത്രമെടുപ്പിക്കുവാൻ സമ്മതിച്ചു;
ചിത്രത്തിനിരിക്കുക, യോഗഭാഷണം ചെയ്ക,
പത്രങ്ങൾക്കെഴുതുക, നേതൃത്വം വഹിക്കുക-
യിത്രയുമതൃപ്തമായ് സ്വാമിക്കു മറ്റൊന്നില്ല.
ഷഷ്ടിപൂർത്തിക്കായാദ്യം ചിത്രമൊന്നെടുപ്പിച്ചു
പുഷ്ടമോദം പിന്നത്തേതിപ്പൊഴും ഭവിച്ചിതേ.
സ്വാമിക്കു പാർശ്വങ്ങളിൽ ശ്രീനാരായണഗുരു-
സ്വാമിയും പരമഹംസ സ്വാമിയുമിരിപ്പൂ."
ഏകാന്തസുന്ദരമാം സ്ഥാനത്തൊതുങ്ങിമേവാൻ
പോകണം പന്മനയ്ക്കെന്നുറച്ചു യാത്രയായി
വഞ്ചിയിലേറിത്തന്നെ പന്മനയെത്തിയപ്പോ-
ളഞ്ചിതപ്രഭ ചൂഴും സി. പി. പി. സ്മാരകമാം
വായനശാല കണ്ടിട്ടായതിവര്യൻ തന്റെ
സായം കാലാസ്ഥാനമായാസ്ഥാനം വരിക്കയായ്.
രോഗമുൽക്കടമായിട്ടുൽക്കണ്ഠാജനകമായ്,
യോഗിയെങ്കിലുമുന്മേഷം പൂണ്ടുലീലാരതൻ.

അന്നൊരു മധ്യാഹ്നത്തിൽ ചട്ടമ്പിയേകനായി
വിശ്രമമുറിക്കകത്തടച്ചു കിടക്കവേ·
കട്ടിലിന്നടിയിലുണ്ടൂററനാം മഞ്ഞച്ചേര
വട്ടത്തിൽ ചുരുണ്ടിരുന്നാരിലും ഭയം പാകി.
തൊട്ടടുത്തൊരുഗ്രനാം ഭേകവും പേടിക്കാതെ
കൂട്ടുകാരെന്നു കാട്ടി സ്വൈരമായിരിക്കുന്നു·
ശ്രീ തയ്യിൽ കൃഷ്ണപിള്ള മുറിയിൽ രംഗം കണ്ടു·
ഭീതി പൂണ്ടുടൻ തന്നെ സ്വാമിയെയറിയിച്ചാൻ
"നേർ കിഴക്കുള്ള വാതിൽ തുറന്നാലവപോകും"
പോർ വാതിൽ തുറന്നപ്പോൾ ചേരയങ്ങിഴഞ്ഞുപോയ്.
ചേരയ്ക്കു പിൻഗാമിയായ് ഭേകവും ചാടിപ്പോകെ
ചേലഞ്ചും തൂമൊഴികൾ സ്വാമികളുതിർത്തേവം:
"ഞാനിരിക്കുന്നേടത്തു വന്നിടുമിവരെല്ലാം;
ജ്ഞാനിക്കു ചങ്ങാതികളിക്കാണുന്നവയെല്ലാം"
ദീനബാന്ധവനിങ്ങു വസിക്കും കാലത്രേ
ദീനന്മാർ വൈക്കം സത്യാഗ്രഹത്തിൻ തിരിവെച്ചു.
അന്നന്നു പത്രവാർത്തയറിയാൻ ചട്ടമ്പിക്കു
മന്നിലന്നോളമില്ലാതുള്ളൊരാഗ്രഹം പൊങ്ങി
ക്ഷേത്രപ്രവേശനാർത്ഥമാകണം സത്യാഗ്രഹം
മിത്രവത്സലനേവമരുളീ പലപ്പോഴും
കെ. പി. കേശവമേനോൻ ജോർജ്ജു ജോസഫുമപ്പോൾ
ഏ. കെ. പിള്ളയും ടി. കെ. മാധവൻ ചി*റേറടവും
ത്യാഗികളായ് സ്വാതന്ത്ര്യം നേടുവാനറസ്റ്റിലായ്
യോഗിയോ പ്രശംസിച്ചു മംഗളമാശംസിച്ചു.
അന്നൊരു നാളിൽ സ്വാമി ഗാന്ധിചിത്രത്തിൻ മുൻപിൽ
അഞ്ജലിയർപ്പിച്ചുകൊണ്ടിങ്ങനെ മധുതൂകി:
"ഇന്നുലോകം വാഴുന്ന മാനവന്മാരിലേററ-
മുന്നതൻ ഗാന്ധിജിയാണദ്ദേഹത്തിൻ മാഹാത്മ്യം
പുഷ്ടമായ് പ്രശോഭിക്കുമെന്നതീച്ചിത്രം കാട്ടു-
ന്നിഷ്ടമായ് ശാരീരികശാസ്ത്രവും ദർശിച്ചിടാം"
ഇക്കാലം വിവിധ ദേശങ്ങളിൽ നിന്നും ഭക്തർ
സൽക്കലാനിധിയെക്കൊണ്ടങ്ങു പോകുവാനെത്തി.
കൊല്ലത്തുനിന്നുമെത്തി സി. ഐ. പി. പിള്ള ബി. ഏ.
പി. കെ. നാരായണനുണ്ണിത്താനെന്നിരുവരും
മേടമിരുപതിനു തന്നെയാത്രയ്ക്കായവ-
രാടോപസമന്വിതം നിർബന്ധം പൂകീടിനാർ
ഉൽക്കടമനോഭാവം കണ്ടിട്ടു സിദ്ധനോതി:
"തൽക്കാലമിരുപത്തിമൂന്നൊന്നു കഴിയട്ടെ,

*ചിറേറടത്തു ശങ്കുപ്പിള്ള

തെക്കോട്ടു ഞാൻ വന്നേക്കാം; ആദിനം ശാന്തിപ്രദം"
ഇക്കുറി മനഃശാന്തി പൂണ്ടവർ യാത്രയായി
സ്വാമിജിയന്നാരാഞ്ഞു ശങ്കുപ്പിള്ളയോടേവം:
"ഓമനേ, കാരണോരേ, ഇക്കിഴവനിവിടെ-
യോ*ലക്കം കടക്കുകിൽ നിങ്ങളുമെന്തു ചെയ്യും?
ഒട്ടൊന്നു ചിന്തിച്ചപ്പോൽ കമ്പളം ചൊന്നാനേവം
"പാരിന്റെ വസന്തമാം സ്വാമിതന്നനുഗ്രഹം
പൂരിച്ചാൽ വേണ്ടതുപോലാകവേ ഭവിച്ചിട്ടും
അന്ത്യമായ് സ്വാമിജിക്കൊരാശ ചെന്തളിർ ചൂടി
ചന്തമായ് തെന്നലേല്ക്കാൻ പ*ങ്കയൊന്നുണ്ടാക്കണം.
ഏവരും ഹൃഷ്കാന്തിയോടൊന്നിച്ചു യത്നിച്ചിട്ടും
താവിനോരഭിലാഷവല്ലരി പൂവിട്ടില്ല.
മേടമിരുപത്തിമൂന്നാം ദിനമൊളി വീശി
ചേലുലാവും വാക്സുധയിങ്ങനെയൊഴുകുന്നു:
"പങ്കതൻ തെന്നലേല്ക്കാൻ യോഗമില്ലെനിക്കെന്നോ!"
പങ്കിലാശയക്കൊട്ടുമാശയം ലഭിച്ചില്ല.
ആയിരത്തിത്തൊണ്ണൂററിയൊൻപതാമാണ്ടു മേട-
മിരുപത്തിമൂന്നൊരു ദുർദ്ദിനമായ്ച്ചമഞ്ഞു
ദൂരദേശങ്ങളിൽ നിന്നാളുകളവിടെത്തി
ദിവ്യദർശനം കൊണ്ടു പുണ്യോപഹാരം നേടാൻ
ശ്രീയനന്തപുരത്തും വിളവൻ കോട്ടും നിന്നു
ശീതളപ്രകാശം കണ്ടാത്മീയശാന്തി നേടാൻ
വന്നവർക്കൊക്കെത്തൃപ്തിയർപ്പിച്ചു ഭട്ടാരകൻ
വൈകാതെ യാത്ര ചൊല്ലാനുല്ലാസം കാട്ടീചേലിൽ
അന്നത്തെ പ്രഭാകരനുച്ചസ്ഥനായ്ത്തീർന്നപ്പോൾ
വന്നു ചേർന്നവിടൊരു ഗഞ്ചിറാവാദ്യക്കാരൻ
ആ മാന്യനല്പം വാദ്യമേളമർപ്പിച്ചു മാറി
സ്വാമിയുമത്തു വാങ്ങിയുത്സാഹം കാഴ്ചവെച്ചു.
തയ്യിൽകൃഷ്ണപിള്ളയും ശങ്കുപ്പിള്ളയും മററും
പന്തലിലെന്തോ പ്രതീക്ഷിച്ചുതാനിരിക്കുന്നു.
നാഴികമണി മൂന്നുശബ്ദിച്ചതായിക്കേട്ടു
സ്വാമിയുമവ്യക്തമായെന്തോ ചൊന്നതായ്ക്കേട്ടു
കൃഷ്ണപിള്ളചെന്നപ്പോൾ, "വിളിക്കൂ പണിക്കരെ,
യിക്ഷണമെനിക്കല്പമെഴുന്നേററിരിക്കണം."
ദിവ്യമാം കല്പനയാൽ വിളിച്ചു പണിക്കരെ
ദിവ്യനെബ്ഭക്തഗണമെഴുന്നേല്പിച്ചിരുത്തി.
പത്മാസനം പൂണ്ടിരുന്നുടനേ സിദ്ധൻ സ്വയം
പത്മനേത്രങ്ങളൂർദ്ധ്വഭാഗത്തേക്കേകാഗ്രമായ്.

* ഓലക്കം = പ്രകാശം ⋆ പങ്ക = നാടൻ ഫാൻ

ഇപ്രപഞ്ചമെന്നും കണ്ട കണ്ണുകൾ മന്ദം
സുപ്രഭമങ്ങിയതാ മീലനം വരിക്കയായ്
ചൊല്ലുകിലൊരു മണിക്കൂർ നേരം കഴിയവേ
യുല്ലാസം മറ പൂകി തേജസ്സും ലയമാർന്നു
കുമ്പളം വെളിയിൽ നി"ന്നെങ്ങനെയിരിക്കുന്നു?"
തൻപ്രിയൻ സമാധിയായെന്നാരും ധരിച്ചില്ല.
കേൾക്കുന്നു മുറിയിൽ നി"ന്നില്ലൊരു വിശേഷവും"
നിശ്ചേഷ്ടഭാവം കണ്ടു ഗ്രഹിച്ചു സമാധിയും
എന്തിനിനി നീട്ടണം! ശാശ്വത ശാന്തിപ്രദം
ജീവബ്രഹ്മൈക്യമതാ ഭട്ടാരകൻ കൈക്കൊണ്ടു.
സിദ്ധന്റെ സമാധികേട്ടന്യനാട്ടുകളിൽ നി-
ന്നെത്രയോ ജനതതി പന്മനയിൽ പാഞ്ഞെത്തി.
അന്ത്യോപചാരമർപ്പിച്ചാത്മ സംതൃപ്തി നേടി-
യന്ത്യദർശനം കൊണ്ടു ദേവദൂതനെ വാഴ്ത്തി.
ചട്ടമ്പി സമാധിപൂണ്ടെന്നതു ശിവഗിരി-
ക്കൊട്ടുക്കു ദുഃഖമായിക്കണ്ടുടൻ ഗുരുദേവൻ
കല്പിച്ചു, "മഠത്തിലിന്നെല്ലാരും നിരാഹാരം
കൈക്കൊണ്ടു വിശേഷാൽ പ്രാർത്ഥനയും സൽപൂജയും
ചെയ്തിരിക്കണം; പോകാൻ മാർഗ്ഗമോ ദുർഗ്ഗമവും"
ശ്രീപരമഹംസർക്കീ വാർത്തയുമറിയിച്ചു.
തൊട്ടടുത്തവാസരം മധ്യാഹ്ന സമയത്തു
ചട്ടമ്പി മുന്നേക്കൂട്ടി കാംക്ഷിച്ചു നിർദ്ദേശിച്ച
കോമള ശീതളമാം കാവിന്റെ മധ്യത്തായി
സ്വാമിതൻ ജഡദേഹം ശാസ്ത്രീയമായിത്തന്നെ
ഭസ്മവും കർപ്പൂരവും നിറച്ചു പീഠം തന്നി-
ലിരുത്തിസ്സമാധിയിൽശ്ശാന്തിമന്ത്രങ്ങൾ തൂകി.
ഓങ്കാരമന്ത്രധ്വനിയെങ്ങുമേ മുഴങ്ങവേ
ആകുയിൽപ്പററങ്ങളും മന്ദ്രമന്ത്രങ്ങൾ ചൊല്ലി.
ശാന്തിക്കായ് കാത്തിരുന്നോരാദേശം നിത്യശാന്തി
ചിന്തയിൽ മരിച്ചപോലിപ്പൊഴും ഗുണോൽക്കൃഷ്ടം.
സസ്യങ്ങൾ വെട്ടിമാററിയങ്ങൊരു കളമാക്കി
ദസ്യു*ക്കൾ പോലുമങ്ങു പുണ്യസങ്കേതം കണ്ടു
ഏററവും പ്രശാന്തമായാകാശ വിശാലമായ്
കന്മഷഹീനമായ മാനസഗതിക്കൊപ്പം
വെണ്മണൽ നിറഞ്ഞുള്ള ശാന്തിതൻ തൃക്കോവിലിൽ
ചിന്മയൻ പഞ്ചത്വമാർന്നമരും പീഠത്തിന്മേൽ
ആചാര വിശ്വാസികൾ ഭക്തന്മാർ തീർത്ഥാടക-
രാരാധനയ്ക്കു വന്നു, കാവുപോയ് മൈതാനിയായ്

* അസുരന്മാർ.

കുന്നലതലത്തിലെപ്പത്രങ്ങൾ കവികളും
"പ്രത്യ*ഗ്രശങ്കര"ന്റെ മേന്മകൾ വാഴ്ത്തിപ്പാടി.
വള്ളത്തോളുമുള്ളൂരും മററു സന്മതികളും
ഉള്ളൂരം തേനായ് ചരമശ്ലോകങ്ങൾ ചമച്ചു.
ഭട്ടാരകന്റെ നാമം ശാശ്വതമായ്ത്തീർക്കുവാ–
നാരാധകസഞ്ചയമാലോചിക്കാൻ തുടങ്ങി.
"തൻസമാധി പീഠത്തിൽ ശ്രീശിവലിംഗം വേണ–"
മെന്നുള്ളോരഭിമതമാദരിച്ചതിൻ പടി
ആയിരത്തൊരുനൂററിയാറു മീനം മൂന്നിനു
കോവിലൊന്നാസമാധിപീഠത്തിന്മേലുണ്ടായി
"ശ്രീബാലഭട്ടാരകക്ഷേത്രത്തിൽ"ശിവലിംഗ
മാബലിഷ്ഠനാം ശിഷ്യൻ കുമ്പളത്തിൻ ശ്രമത്തിൽ
സന്മുഹൂർത്തത്തിൽത്തന്നെ പ്രതിഷ്ഠിപ്പിച്ചതോടെ
സന്മതി മഹാത്മജിപോലുമങ്ങെത്തി മോദാൽ
ഇന്നങ്ങുചെന്നീടുകിൽ കോവിലിൻ പുരോഭാഗം
സർവമംഗളദമാം പുണ്യഭൂമിയായ്ക്കാണാം.
കാവിലെപ്പൂർവികരാം നാഗങ്ങൾക്കിരിപ്പിടം
പാവനമാക്കിച്ചെയ്തു പൂജയുമർപ്പിക്കുന്നു.
മണ്ഡപമിടം വലം ഭാഗിച്ചു രചിച്ചതിൽ
വാമഭാഗത്തേമുറി സ്വാമിതൻ പ്രതിമയ്ക്കാം.
ചട്ടമ്പി സജീവമായങ്ങുപവിഷ്ടനെന്നോ
ചിട്ടകണ്ടീടുന്നേരം കാണികൾ ധരിച്ചിടും
സ്വാമിക്കു പ്രിയങ്കരമായുള്ള 'ഗഞ്ചിറ'യും
പ്രേമപൂർവം കൈക്കൊള്ളും മഞ്ജുവാം 'വടി'യതും
ചില്ലിട്ട പേടകങ്ങൾക്കകത്തു കാഴ്ചയ്ക്കായി
കില്ലെന്യേയാദരിച്ചു പൂജിപ്പതങ്ങു കാണാം.
പൂമുഖം വിശാലമാണാരാധകർക്കു ചേലിൽ
കോവിലിൽ നേരേ നോക്കിച്ചേർന്നെന്നും ഭജിച്ചിടാം.
നേർമുമ്പിലങ്കണവും പിന്നിട്ടാൽ കലാവേദി
യങ്കണം ചേർന്നുള്ളോമൽ കൂപവും പുണ്യപ്രദം.
ഒട്ടു ദൂരമല്ലാതെ തീർത്ഥക്കുളവും രമ്യ–
മെന്നുമേ പനിനീരിൽ നീരടമവിടാകും.
വേറെയും വിശാലമാം വേദിയൊന്നവിടുണ്ടു്
കൂറാർന്ന സമ്മേളനമങ്ങെന്നും നടക്കുന്നു.
ശ്രീജിത് കുമ്പളംപാത്ത രമ്യമാം സദനവും
നീലച്ചില്ലാന്നാരെയും സംതൃപ്തരായ്ത്തീർക്കുന്നു.

* വിദ്യാധിരാജ ശ്രീചട്ടമ്പിസ്വാമി തിരുവടികളെ മഹാകവിഉള്ളൂർ 'പ്രത്യഗ്രശങ്കരൻ' എന്നാണു പരമാർശിച്ചിട്ടുള്ളതു്

ഏതിലും വിശിഷ്ടമായ് ഗാന്ധിജി വിശ്രമിച്ച
നിത്യനൂതനമായ മന്ദിരം സജ്ജീകൃതം.
ആയതിൻ കോലായിലെ വിസ്തൃതവേദിയിന്നു-
മാതിഥ്യാവേശത്തോടെ ലാലസിക്കുന്നു പാരം.
'ഗാന്ധിമന്ദിര'ത്തിന്റെ ഭിത്തിയിൽ ചട്ടമിത-
ന്നന്ത്യകാലത്തെ രൂപം ചിത്രത്തിലാർക്കും കാണാം.
കുമ്പളത്തിൻ മാഹാത്മ്യമൂഷ്മളമാം കാലത്തു
രാഷ്ട്രീയക്കളരിയായാവേദിയുജ്ജ്വലിച്ചു.
ഇന്നുമാപാരമ്പര്യമൊട്ടുമേ മങ്ങീട്ടില്ല
രാഷ്ട്രീയ നേതാക്കന്മാരങ്ങെത്തിയുപാസിപ്പൂ.
വൈവിധ്യത്തോടെ ചൂഴ്ന്നു വളരും മാന്തോപ്പിന്റെ
ശീതളച്ഛായയയാർക്കുമുല്ലാസം പകർന്നിടും.
കുമ്പളത്തിന്റെ പുത്രൻ ജി. ഭാസ്കരൻപിള്ളയാ-
ണിമ്പമാമാതിഥ്യത്തിൻ കർമ്മവാഹകരത്നം.
ആണ്ടോടാണ്ടമ്പലത്തിൻ മേന്മ വർദ്ധിപ്പിച്ചുകൊ-
ണ്ടായുവഭക്തനങ്ങു നിത്യോപാസന ചെയ്വൂ.
ഗീതങ്ങൾ, കഥകളി, സമ്മേളനങ്ങളിവ
ചിങ്ങത്തിൽ മേടത്തിലും കൃത്യമായ് നടക്കുന്നു.
ലക്ഷാർച്ചനയെന്നല്ല കോടിയർച്ചന കൊണ്ടും
ദക്ഷിണ ദേശത്തിലെക്കൈലാസമായൊരിടം
ചെന്നുചേരുവോർക്കെല്ലാമാത്മശാന്തിദമായി
ചിന്നിടും പൂക്കളോടെ നില്ക്കുന്നു തരുകുലം
മഞ്ജുളരംഗമാകെച്ചെമ്പകമശോകവും
പിച്ചകം തെററി നല്ല മുല്ലയും വേപ്പും കാണാം.
നെല്ലിയുമമ്പഴവും ചാമ്പയും സ്വർണ്ണക്കട-
മുല്ലസിക്കും ചെന്തെങ്ങും വർണ്ണത്തിൻ ചെടികളും
ആരെയുമാകർഷിക്കും മാർബിൾക്കൽപ്രതിമകൾ
ഗീതാപാഠം നൽകുന്ന നൂതനാലയങ്ങളും
ആകവേ നോക്കീടുകിൽ പന്മനയാശ്രമം താൻ
കേരളാരാമത്തിലെ ശാന്തിതൻനികേതനം.
അങ്ങിന്നും നിശീഥിനി മൗനത്തെ ഭഞ്ജിക്കുന്ന
രമ്യനാദങ്ങൾ കേൾക്കാം ഭക്തർക്കു വാദ്യോത്സവം.
ആരങ്ങു ചെന്നീടിലും പാലം പോലുലാവുന്ന
തേന്മാവിൻ താണ ശാഖമേലിരുന്നാശ്വസിക്കാം
അല്ലെങ്കിൽ മഹീരുഹം ചൂഴുന്ന തറമേലും
ശീതളച്ഛായ പററിയാത്മ നിർവൃതി നേടാം.
കോവിലിൽത്തൊഴുതെന്നാൽ കർപ്പൂരഗന്ധം തിങ്ങും
പാവനമാം ഭസ്മവും പൂശുവാൻ ലഭിക്കയായ്
"നീർചൂടാ നെററി പാഴെ"ന്നോതിയ ഭട്ടാരകൻ
നേരിട്ടുപദമുന്നിച്ചേലെഴും മൺതരിയും

ആത്മീയ ശാന്തി പ്രദമായിട്ടു ലസിക്കുമ്പോൾ
ആത്മനിർവൃതി നേടാൻ വേറെങ്ങാൻ പോകേണമോ?
പുണ്യതീർത്ഥമെന്നാരാൻ കേരളത്തെച്ചിന്തിച്ചാൽ
കണ്ണിനും കണ്ണായിട്ടു പന്മന വിളങ്ങുന്നു
ആ നിലം പുല്കീടുന്ന പൊൻപരാഗം സ്പർശിച്ചാൽ
ജ്ഞാനിയാം വിദ്യാധിരാജസ്വാമി കടാക്ഷിക്കും.
പാവനചരിതന്റെ രൂപദർശനമൊന്നാൽ
കൈലാസ വാസൻ നല്കും കൈവല്യം വരിച്ചിടാം.
ഷണ്മുഖപ്രിയനാകും സ്വാമിയെ സ്മരിച്ചെന്നാൽ
ഇഷ്ടലബ്ധിയാർന്നിടാൻ വേറിട്ടു വഴി വേണ്ടാ
സ്വാമി നാമം ജപിച്ചാൽ പാപശാന്തിക്കൗഷധം
നാമിനിച്ചൊല്ലേണ്ടതോ ഭട്ടാരകീർത്തനങ്ങൾ
ചട്ടമ്പി തന്റെ ചിത്രം വച്ചുനാമുപാസിച്ചാൽ
പെട്ടെന്നു സ്വാസ്ഥ്യത്തിന്റെ പൊന്നലയുയർന്നിടും
ബാലഭട്ടാരകനാം വിദ്യാധിരാജൻ കേൾക്കാൻ
ആലോലഗാനം ചൊല്ലാം "ഓം നമോ ഭഗവതേ"

## സർഗ്ഗം XVII

### സ്മരണാഞ്ജലി (മഞ്ജരി)

ബാലഭട്ടാരകൻ ചട്ടമ്പിസ്വാമിക്കു
ചേലെഴും സ്മാരക മന്ദിരങ്ങൾ
വിദ്യാലയങ്ങളും ഭക്താശ്രമങ്ങളും
വിദ്യാവിലാസത്തിൻ ലാസ്യഭൂവായ്.
നാടെങ്ങും പൊങ്ങിപ്പുരക്കെ പ്രകാശിച്ചു
നാടാകെയുന്മേഷം പൂവിരിച്ചു.
പത്തൻപത്തു കൊല്ലം സ്വാമിതൻ പേരിന്നു
ചിത്തങ്ങളിൽത്തന്നെ വിശ്രമമായ്.
കൊല്ലമൊരു നൂററിരുപത്തിയൊൻപതിൽ
നല്ല ചിങ്ങത്തിൽ ശതാബ്ദ്യാഘോഷം
എന്ന നിലയ്ക്കൊരു ഗ്രന്ഥം പ്രകാശിത-
മെന്നുമത്തുംഗ കാന്തിചിന്തും.
സ്വാമി ഗവേഷകൻ വേദാന്തിയും സമ-
ദർശിയും സ്നേഹസമ്പന്നനും പോൽ
സാമൂഹ്യ സംസ്കർത്താവുന്നതനാം കവി
ഗ്രന്ഥകാരൻ കലാവല്ലഭനും

ശാസ്ത്രജ്ഞൻ പണ്ഡിതൻ ചിത്രകാരനേവം
ജ്ഞാനമാം വാർധിതൻ പാരംഗതൻ.
എന്നീവിധത്തിൽ മനോജ്ഞമഹിമകൾ
സന്നിവേശിപ്പിക്കുമീ സ്മാരകം.
വിദ്യാധിരാജയതീന്ദ്രന്റെ ജീവിത
മുദ്യോതിപ്പിക്കുന്നോരിക്കൃതിയിൽ
ചേലിൽ സ്മരണാഞ്ജലിയെന്ന പൂമൊട്ടായ്
ചില്ലീനസൂക്തികളർപ്പിച്ചീടാം.
സദ്ഗുരുനാഥനും കാലചക്രത്തിന്റെ
യുദ്ഗാതാവായിട്ടീ രംഗമെത്തി.
ആദർശമെമ്പാടും വാരിവിതറുവാ-
നാദശയികൾ തിളങ്ങി നിന്നു.
അസ്തിത്വം കിട്ടാതെ വേദോക്തിയായാലും
നിസ്തുലബ്രഹ്മത്തൽ പോയ് മറയാം.
എന്നപോലക്കാലമാത്മകൈവല്യ
സന്നികർഷത്തെധരിക്കാതെപോയ്
ഉഗ്രമാം സാമ്രാജ്യ ശക്തിപോലുമൊരു
വ്യഗ്രതയിൽ മുങ്ങിലീനമാകാം.
എങ്കിലും പിന്നൊരു കാലത്തു സംസ്കാരം
തിങ്കളിന്നൊപ്പമുദിച്ചു പൊങ്ങാം.
സാന്ധ്യരാഗത്തിൽ മറയും കതിരോനും
കാന്തിവായ്പോടെയുദിച്ചുയരും.
സാമ്പത്തികശാസ്ത്രത്തിന്റെ തളിർനിര
യമ്പരന്നെങ്ങോ മറയുന്നില്ലേ!
അന്നും ജനതതി മാറാതെ മുന്നേറി
ജീവിതത്തോണി തുഴഞ്ഞുനീക്കും.
കെല്പേകി നിർത്തുന്ന ശക്തിയെയാക്കാനും
വില്പാടകലെ മറച്ചിടാമോ?
നാശമേലാതെ പ്രപഞ്ചം പുലരുവാ-
നാശനല്കുന്നോരു സന്മാധുര്യം
ചൂട്ടും വെളിച്ചവും നല്കിച്ചരാചര-
ഗ്രാമത്തെ താങ്ങിടും പുഷ്പവാന്മാർ
ഉള്ളൊരു കാലത്തും കാന്തിനശിക്കാത്ത
ചിദ്രസഭൂമാവാം സത്യസ്ഥാനം
കണ്ണിന്നു കണ്ണായും കാതിന്നു കാതായും
കർമ്മത്തിൻ ശക്തിക്കു കേന്ദ്രമായും
മാനസ സങ്കല്പം ജ്ഞാനപ്രകാശമായ്
കാട്ടുമന്തര്യാമിയായും നില്ക്കും.
ആചാര്യൻ ജ്ഞാനപ്രഭാകരൻ പാരിതിൻ
പ്രാചിസമ്മാനിച്ച നിത്യദീപം

നിത്യവസന്തം മലനാട്ടിനർപ്പിച്ച
മർത്ത്യൻെറ തോഴനായ് രംഗമെത്തി
ആ നടനത്രേ ഭട്ടാരകൻ ചട്ടമ്പി
യീനിനവൊട്ട മറഞ്ഞു കഷ്ടം!
കാലയവനിക രംഗം മറയ്ക്കുമ്പോൾ
ലീലയിൽ ലീനമായ് ചിത്തഭംഗി.
സൂരീന്ദ്രഹീരമാം വിദ്യാധിരാജൻെറ
പേരോർമ്മിച്ചീടുവാൻ കാലമെത്തി.
കേരളനാടിൻ പുളകാങ്കുരം പോലെ
ചാരുത്വമെങ്ങും മനം കവർന്നു.
എത്രയോ കാലമടിമത്തമാമിരു-
ളെത്രയും ക്രൂരമായ് നാട്ടുവാണു!
അന്നൊക്കെ ഭവ്യനാം 'ബാല'നേകാന്തമായ്
മന്നിൻ പ്രകാശത്തെക്കൈവരിക്കാൻ
ധ്യാനജപാദികൾ കൈക്കൊണ്ടുമേവിനാൻ
മാനവശക്തി സ്വതന്ത്രമാക്കാൻ.
എല്ലാം നിരന്തരം ലീലയിൽ ചാലിച്ചു
തേൻകുഴമ്പാക്കിനാൻ; നിത്യവാസം
ഗാനം കവനവും നൃത്തവും മന്ത്രവും
മാനം വെടിഞ്ഞു തിളക്കമോടെ,
സിദ്ധിയിലേററി പ്രശസ്തിയാശിക്കാതെ-
യിദ്ധരയ്ക്കുല്ലാസം കാഴ്ചവെയ്ക്കാൻ
ഭാഷാശാസ്ത്രം തൊട്ടു യോഗശാസ്ത്രം വരെ
യീഷദപിപഴ്ചയം തട്ടിടാതെ
എങ്ങും സുധീരം പ്രകടമാക്കീട്ടുവാൻ
തുംഗപ്രഭാവൻ മടിച്ചുമില്ല.
ഈശൻ പ്രകൃതിയിൽ രൂപഭാവങ്ങൾക്കു
പേശലമാം ചിട്ട കല്പിച്ചില്ല.
എന്നൊരാദർശം നിദർശനമാക്കാനോ!
ധന്യൻ വൈവിധ്യത്തിൻ ക്രത്തരങ്ങായ്
ചിന്തകൻ യോഗിമിതഭാഷിയാതുര-
ബന്ധു, യോഗാചാര്യൻ ലീലാലോലൻ
ആനകളിക്കും കിടാങ്ങൾക്കിടയ്ക്കുപോയ്
സാനന്ദം ഗുസ്തിക്കുഗോദയേറും
വാദ്യമേളങ്ങളിൽ പ്രാവീണ്യം കാട്ടിടും
വൈദ്യത്തിലൊററമൂലിക്കു വിദ്വാൻ
പാചകവിദ്യസകലം വശപ്പെട്ടു
ചെല്ലുന്നിടത്തതു നിർദ്ദേശിക്കും.
നല്ലോരുഴിഞ്ഞനീരിൽവെന്ത പായസ-
മുല്ലാസം ചേർക്കുന്നു കോഷ്ഠങ്ങൾക്കും.

ജ്യോതിഷംയോഗവും താന്ത്രിക വിദ്യയും
ചിത്രരചനയുമെല്ലാമെല്ലാം
ഒന്നിച്ചുചേൎന്ന പ്രകൃതി പ്രതിഭാസ-
മിന്നും സ്മരിച്ചീടിലർത്ഥം കാണാം.
മാനവചിത്തത്തിലത്രേ നവരസം
മാനിതമായ് കാട്ടാൻ രംഗം സജ്ജം.
ചെന്തീതുളുമ്പുന്ന വീരരസം ഗുസ്തി
ശാന്തരസം ചിന്തും യോഗസിദ്ധി
പഞ്ചാബിയെ മല്ലയുദ്ധത്തിൽ തോല്പിച്ചു
ചിന്മുദ്രാതത്ത്വം ബംഗാളിക്കേകി.
വൈരംവെടിഞ്ഞു പുലിയും നായ്ക്കൂട്ടവും
ഭേകവും പാമ്പുമൊരേ വേദിയിൽ.
നായകനെപ്പോൾ നായാടിയെയും കാണും
മായാവി വേറെങ്ങാൻ വന്നിട്ടുണ്ടോ?
രൂപമേതാകിലുമീശൻെറ സൃഷ്ടിയിൽ
ഭാവം മനോജ്ഞമതൊന്നേ മുററും.
എന്തു കാണിക്കുവാൻ വേറൊരു സിദ്ധനും
മന്നിൻ തിലകമായ് വാണിട്ടില്ല.
സ്നേഹസമത്വപ്രശാന്തികളല്ലാസ
ത്തേനിൽക്കുഴച്ചു സഹജാതൎക്കായ്
മുത്തേലും ചുണ്ടിൽ തുളുമ്പാൻ തരംകണ്ട
ബ്രഹ്മജ്ഞനഞ്ജലിയർപ്പിച്ചിടാം
ധന്യമാം ദേശികപാദത്തിലഞ്ജലി
യന്യൂനമർപ്പിക്കാൻ കോവിൽ തീൎക്കാം.
വിണ്ണിൻെറ വൈശദ്യത്തോടെ വിശുദ്ധിയും
വാർമഴവില്ലിൻ നിറപ്പകിട്ടും
പൂവിൻ സുഗന്ധവുമാഴിതന്നാഴവും
കോവിലിൻ സൃഷ്ടിക്കു കൈവരിക്കാം.
ഏററം വിനയമാൎന്നീ ഞങ്ങളർപ്പിക്കു-
മഞ്ജലി കർപ്പൂരദീപമോടേ
ഏററു കടാക്ഷിപ്പാൻ വെമ്പുന്ന ദിവ്യമാം
ചെമ്പകമേനിയരുളണമേ.

എങ്ങും കുളിരൊളി പാകിവിരാജിപ്പു
ഭംഗിയിൽ വിദ്യാധിരാജചന്ദ്രൻ
നാമം ശ്രവിക്കുമ്പോഠം രൂപം മനക്കണ്ണിൽ
കേമമായ് ചിത്രിതമായ് വരുന്നു.
വിസ്തൃതഫാലത്തിൽ ഭസ്മാവലേപനം
ശൗര്യം വഴിഞ്ഞൊഴുകും പുരികം
കാരുണ്യമൂറുന്ന നീഠംമിഴികഠം ചേരും
സൗമ്യമാമാനനമച്ഛന്താരുമായ്

രാജതക്കമ്പികൾ പോൽ നീളും ശ്മശ്രുക്കൾ
രാജിക്കും ദന്തനിര വിരിഞ്ഞാൽ
നല്ലരിമുല്ലതൻ മൊട്ടു നിരന്നതോ!
മുല്ലരിഞ്ഞാപ്പഴം തോല്ക്കും ചുണ്ടും.
സാത്ഥകമാം വാണി പീയൂഷയൂഷം താൻ
ദാർഢ്യമിയലും വിശാലം മാറും
ബാഹുക്കൾ ജാനുക്കളോളം നീണ്ടെത്തുന്നു-
ണ്ടെമ്പൊന്നിൻ മോതിരം തർജ്ജനിയിൽ
ശുഭ്രവസ്ത്രത്താലാക്കോമളമേനിയും
രുദ്രാക്ഷമാലയാൽ നൽഗളവും
ബന്ധുരമായിമറച്ചു മൃദുഗീത-
ചിന്താമരന്ദം ചൊരിഞ്ഞെപ്പൊഴും
ഈരൂപലാവണ്യം ഭക്തക്കു ശാന്തിക്കായ്"
മാർഗ്ഗമരുളുവാനായി നിത്യം
ചില്ക്കലേ സന്തതമഞ്ജലീ കോരകം
സല്ക്കരിച്ചീടുവാൻ നല്ക ഭാഗ്യം.
ദിവ്യമാം ദർശനത്തോടൊപ്പം കേൾക്കുവാൻ
ഭവ്യമായത്ഥിപ്പൂ ഗാനനാദം.
എല്ലാം ശിവമയം സച്ചിദാനന്ദവു-
മുല്ലാസവായ്പും ശ്രീഭട്ടാരകൻ
അന്നൊരുനാളീശദർശനം കാംക്ഷിച്ചു
ശാക്കരക്കോവിലകത്തു, 'വൈദ്യൻ
ശ്രീരവിവർമ്മാവു് സ്വാമിയെ പ്രാപിച്ചു
ശ്രീലനാം സ്വാമിയോ ലീലാമാർഗ്ഗം
"അൻപെഴും തമ്പാനെ, പാരിതിനെപ്പററി
യെന്നൊക്കെ വർണ്ണിക്കാം ശ്ലോകങ്ങളിൽ?"
"ഒട്ടല്ല ധാരാളമായിട്ടെഴുതാം ഞാൻ"
"പിട്ടല്ല നീരത്തെയും വർണ്ണിക്കൂ."
"അല്പം കുറയുമെന്നാലുമെഴുതാം ഞാൻ"
"വ്യുല്പന്നൻ തീയെക്കുറിച്ചായാലോ?"
"ശീതസ്പർശം നീര, മുഷ്ണസ്പർശം തീയും
ഗന്ധരസഹീനമെന്ന മട്ടിൽ
അല്പാല്പം കീഴോട്ടുവർണ്ണന നീങ്ങുന്നു"
"മല്ലൂവേ, വായു കവിതയാക്കൂ."
"രൂപരസഗന്ധമൊന്നുമേയില്ലാതെ
ശബ്ദസ്പർശഗുണമത്രേ വായു
ശീതോഷ്ണഭാവവും വായുവേല്ക്കുന്നില്ല
കൂടുതലായിനിയെന്തെഴുതാൻ!"
"ഉണ്മ താൻ ചൊന്നതീയാകാശത്തെക്കൂടെ
ശ്ലോകത്തിൽ ബന്ധിക്കാൻ യത്നിക്കാമോ?"

കാവ്യകാരനപ്പോൾ നന്നേ കുഴങ്ങിപ്പോയ്
“മാറെറാലി മാത്രമതിൻഗുണമാം.”
പഞ്ചഭൂതങ്ങളെസ്ഥൂലരൂപം മുതൽ
സൂക്ഷ്മഭാവം വരെക്കാണ്മതിന്നു്
കാരണം കണ്ടയതീന്ദ്രൻ ജിജ്ഞാസുവി-
ന്നാരമ്യദർശനം കാട്ടുകയായ്:-
“വത്സ, പരം നേർത്ത വസ്തുവിൽ സ്ഥൂലങ്ങ-
ളുത്സേധം* പൂണ്ടു വിരാജിക്കുന്നു.
കണ്ണുകൾ പൂട്ടി നീ ധ്യാനിച്ചിരിക്കുമ്പോൾ
ദൃശ്യങ്ങളാവതു ശോധിച്ചീടാം”
വൈദ്യനിമപൂട്ടി ധ്യാനിച്ചതിൽ പിന്നെ
വിദ്യോതിച്ചെന്നതു ചൊന്നുമോദാൽ
“കാണും മഹാകാശത്തോടൊപ്പമധ്യാത്മാ-
കാശത്തിലാണത്രേയെല്ലാം കണ്ടു.
അങ്ങു വിരാജിക്കുമാകാശമിക്കാണു-
മാകാശത്തേക്കാളും നേർത്തതത്രേ
ആയതിനെക്കാളും നേർമ്മയേറിയെങ്ങും
വ്യാപിച്ചിരിക്കുന്നുണ്ടേകദൈവം”
എങ്ങും നിറഞ്ഞുമണീയസ്സായും വിശ്വാ-
രംഗവിധാനത്തിൽ ജ്ഞാനമായി
വാക്കുമനസ്സിവയ്ക്കുന്നുമഗോചരം
സർവാന്തര്യാമിയുമേകദൈവം
ഏവം വിശുദ്ധകരുണാകടാക്ഷത്താ-
ലീശന്റെ ദർശനം കാട്ടീ സിദ്ധൻ.
മാനവചേതസ്സിലുന്മേഷം പൂവിട്ടു
നാനാവിധൈശ്വര്യം കാന്തി വീശാൻ
കാരണാചാര്യനായ് കുന്നലനാടെങ്ങും
വാരൊളി ചാർത്തിയ പുണ്യോൽക്കർഷം
നാനാശാസ്ത്രങ്ങൾ കലാവിശേഷങ്ങളും
നന്നായ് വിളങ്ങും വിജ്ഞാനഭാക്കായ്
പ്രത്യഗ്രശങ്കരൻ, വിജ്ഞാനവാരിധി,
ബാലഭട്ടാരകൻ, യോഗീശ രൻ
സർവകലാവല്ലഭൻ, നിഗമമൂർത്തി
കേരളവിജ്ഞാനകർമ്മസാക്ഷി,
നിത്യംയതിപുംഗവൻ യതിരാട്ടും താൻ
വിശ്വൈകവന്ദ്യൻ വിദ്യാധിരാജൻ
എന്നീവിധത്തിലുപസ്തുതനായൊരു
ചട്ടമ്പിക്കഞ്ജലീമാല ചാർത്താം.

*ഉത്സേധം = വലിപ്പം, ഉയരം

സ്വാമിയെച്ചേതസ്സാം കോവിലിൽ പുണ്യത്താൽ
സാമോദം നേരെ പ്രതിഷ്ഠ ചെയ്ത
ശിഷ്യപ്രശിഷ്യന്മാരെത്രയെന്നെങ്ങുമേ
ഭാഷയ്ക്കു ചൊല്ലുവാൻ കെല്പുപോരാ.
മുഖ്യാശ്രമങ്ങളായ് പേരെഴുന്നേതാനും
തെക്കുനിന്നിങ്ങോട്ടു ചൊല്ലിനോക്കാം.
'പന്മന'യാശ്രമം നൂതനകൈലാസം
കന്മഷശാന്തിക്കു ദിവ്യൗഷധം
ഭാസ്കരബാലൻെറ സാരഥ്യമാർന്നതി-
ന്നാക്കം പ്രശാന്തിദമായ് ലസിപ്പൂ.
ശ്രീതിങ്ങും കമ്പളം ശങ്കുപ്പിള്ളയുടെ-
യന്ത്യവിശ്രാന്തിയുമങ്ങു കാണാം.
        പുന്നക്കുളം കരുനാഗപ്പള്ളിൽത്തന്നെ
സന്തതനാം ശിഷ്യൻ പള്ളികൊൾവൂ
പാരിൽ പ്രകൃതിലാവണ്യം നടിപ്പതായ്
പാരം തെളിയും കിടങ്ങന്നൂരിൽ.
ചാരുത്വമാർന്നുള്ള വിദ്യാലയം കാണാം
പൂരിക്കുമാശ്രമ വൃത്തികളും
സ്വാമി വിജയാനന്ദൻെറ മിഴിവുററ
സേവനരംഗം വിജയരമ്യം
ആറയൂരാശ്രമമേററം മനോഹരം
പുത്തൻ കുരിശിലും നിത്യാനന്ദം
തങ്ങിവിളങ്ങുമാറങ്ങുമേവും ശിഷ്യർ
തീർത്ഥപാദവ്രതം നോററിരിപ്പൂ
മാനസശാന്തി വിതരുന്ന പാഠങ്ങൾ
മാനവർക്കിന്നുമങ്ങാസ്വദിക്കാം.
സത്യമെഴുമററൂരാശ്രമം സ്വാമിക്കു
നിത്യസ്മരണിക കാഴ്ചവെയ്പൂ
പുണ്യഗംഗോദകം ചിന്നും ചെറുവാപി
ഗണ്യമാമൗഷധിയായ് ലസിപ്പൂ
അങ്ങത്രേ സ്വാമികൾ ഷഷ്ട്യബ്ദി കാലത്തു
മംഗളശാന്തിയനുഭവിച്ചു
ദീർഘമായങ്ങേ കഴിഞ്ഞുള്ളു സ്വാമിക-
ളാക്കമാശീതളരംഗം കാമ്യം
ഇന്നുമുണ്ടാപ്പർണ്ണശാല ജീർണ്ണിക്കാതെ
"മന്ന*ന്മാക്കം" വിശ്രാന്തിക്കു കേന്ദ്രം
        വാഴൂർ മഹാപാഠശാലയാൽ കീർത്തിതം
ഏഴൂരിലും നവ്യനന്ദനാഭം.
വിദ്യാലയത്തിൻെറ പുണ്യസങ്കേതമായ്
തീർത്ഥപാദാശ്രമം ശോഭിക്കുന്നു.

വിദ്യാനന്ദാഭിധൻ തീർത്ഥപാദസ്വാമി
വിദ്യാരതൻ തന്നെന്നാരും വാഴ്ത്തും
ശ്രീതീർത്ഥപാദപരമഹംസ സ്വാമി-
സ്മാരകമങ്ങാണു വാരൊളിയാൽ
മങ്ങാത്തകാന്തിവിതറിയുപാസക
ക്കിംഗിതം സാധിക്കാൻ കാത്തു നില്പൂ.
എന്നും വടയാമ്പാടിയിൽ വിളങ്ങുന്നോ-
രുന്നതാദർശത്തിൽ ദൃശ്യമാകും
ആശ്രമം തീർത്ഥപാദപ്രസ്ഥാനത്തിന്റെ
ആശയം പാരിൽ പരത്തുവാനായ്,
കെല്പുററ മങ്ഗലകാംക്ഷികൾ ചേർന്നുള്ള
സല്പ്രേരയത്തുന്ന മാസികയും
ആശ്രമചര്യയുമൊപ്പം തുടരുന്ന
മാതൃകാകേന്ദ്രമായാർക്കും കാണാം.
വിദ്യാർത്ഥിവർഗ്ഗത്തിനച്ചടക്കം നേടി
യുന്നതസ്ഥാനങ്ങൾ കൈവരിക്കാൻ
കേരളദേശത്തിൽ നോക്കുകിലെമ്പാടും
വിദ്യാധിരാജ വിദ്യാലയങ്ങൾ
മാർഗ്ഗദീപങ്ങളായ്ക്കാണ്മതു സിദ്ധന്റെ
ചേവടിത്താരിലെയഞ്ജലികൾ.

ധന്യൻ പെരുന്നെല്ലിയൊന്നിച്ചു സാഹിത്യ
നർമ്മസല്ലാപങ്ങളാലപിക്കെ
എത്ര സരസമായ് ലീലാ വിലീനനായ്
സ്ത്രീനിന്ദ പാടി നടന്നിട്ടുണ്ടോ!
അത്തവ്വിൽ ചൊന്നതു നാരി നന്നായ്‌വരാൻ
ലോകത്തു നാരിതൻ സ്ഥാനമേററം
വന്ദ്യമായ്ത്തന്നെ പരസ്യമായ്ച്ചൊല്ലാനും
'യുക്തി' ശാസ്ത്രീയമായ്ക്കണ്ടിട്ടുണ്ട്.
മൂലപ്രകൃതിയും ബ്രഹ്മചൈതന്യവും
മാതാപിതാക്കളാണീ ജഗത്തിൽ
ബ്രഹ്മസാന്നിധ്യത്താൽ മൂലപ്രകൃതിയോ
ചേഷ്ടിച്ചു സൃഷ്ടിസമർത്ഥമാകും.
'അ'യെന്നൊരക്ഷരം പാർത്താലുമായതിൻ
മേല്പങ്കുബ്രഹ്മമാം പുല്ലിംഗവും.
മൂലപ്രകൃതിയാം കീഴ്പങ്കുസ്ത്രീലിംഗം
രണ്ടും ചേരായ്കിലോ ഭാഷശൂന്യം

* എഴുമററൂർ രാജകുടുംബാംഗങ്ങളെ അനുസ്മരിക്കുന്നു. അവരാണു സ്ഥലവും ആശ്രമമന്ദിരങ്ങളും സംഭാവന ചെയ്തതു്.

എന്നാൽ 'അ'കാരം ശിവശക്തി സൂചക-
മെന്നകണക്കോർത്താലാണും പെണ്ണും
എന്നും പ്രപഞ്ചത്തിൽ ജീവജാലങ്ങൾക്ക
സൃഷ്ടിസ്ഥിതിലയഹേതുവാകും.
മൂലപ്രകൃതിതൻ ചേഷ്ടിയ്ക്കിന്നാലംബം
ബ്രഹ്മസാന്നിധ്യമെന്നോർമ്മവേണം
ബ്രഹ്മം പ്രധാനമായാലും പ്രകൃതിതൻ
ചേഷ്ടാവിലാസം പ്രമുഖമത്രേ.
ഈ തത്വമത്രേ പ്രപഞ്ചസൃഷ്ടിരൂപം
സംസാരചക്രത്തിൻ മൂലാധാരം
നാട്ടിൽ പുരുഷൻ പല വേലകൾചെയ്തും
ഓടിയലഞ്ഞും വിചാരവാനായ്
സ്വാസ്ഥ്യതവിട്ടു തിരിയുമ്പോൾ ഭാമിനി
ക്ലിഷ്ടയായ് വീടു ഭരിച്ചിടുന്നു.
ഓമനക്കുഞ്ഞുങ്ങൾക്കേകാവലംബമായ്
ഭാവി നിശ്രേയസം നോക്കുന്നവൾ.
വീടൊരു സാമ്രാജ്യമമ്മയതിൻ റാണി-
യാടലറിയാതെയെന്നും കാണ്മൂ.
അമ്മതൻ ഭാഷണം, ചര്യ, പെരുമാററ-
മെമ്മട്ടും ലോകം നിയന്ത്രിക്കുന്നു.
എന്നുള്ള യുക്തികൾ ശോധിച്ചാൽ ലോകത്തി-
നുല്ലാസദായിനി മാനിനി താൻ.

ഏതൊരു രംഗത്തും പ്രാചീന കാലത്തേ
പ്രസ്തുതമായ്നിന്ന കേരളത്തെ
ഭാർഗ്ഗവമാമുനി പ്രീതിയിൽ വീക്ഷിച്ചു
ആർക്കും മലനാട്ടു നന്ദനമായ്
ലോകത്തു സർവജ്ഞപീഠമരുളിയ
ശ്രീശങ്കരനും ജനനിയേതോ
ആ നാട്ടിൻ മൺതരിപോലും വിളങ്ങുന്നു
രത്നാഭപൂ"ണ്ടദ്വൈത"ത്തിൻ ഭാസ്സാൽ.
ആദിപുരാതന കാലം തൊട്ടിങ്ങോട്ടു
കോവിലുകൾക്കു വിളനിലമായ്
ഭക്തിപ്രസ്ഥാനം തിളക്കിക്കാട്ടീടുന്നോ-
രാർഷപാരമ്പര്യമിങ്ങു കാണാം.
എങ്ങു തിരിഞ്ഞാലും തുഞ്ചന്മാർ കുഞ്ചന്മാർ
ആചാര്യവര്യന്മാർ താപസന്മാർ
ദാനപ്രവീണന്മാർ രാജർഷിനാഥന്മാർ
ഭക്തിയിൽ സംസ്കാരം താലോലിച്ചോർ

അപ്പെരുമയേറ്റൊത്ത വിദ്വത്വം നേടിയ
മേല്പത്തൂർ* പൂന്താന*മെന്നിവരും
വാണൊരു നാട്ടിലയിത്തം നടിച്ചപ്പോൾ
ധർമ്മമുദിച്ചു പുലർന്നു വേഗം
ഒപ്പമിരു കൈവഴികളായ് ഗംഗയും
കാളിന്ദിയും പോയ് പ്രയാഗയാർന്ന്
ശ്രീലഗംഗാനദിയായ് വാർദ്ധിപൂകുംപോൽ
ലാർഷസംസ്കാരമാം ഹൈമദേശം
അങ്കുരസ്ഥാനമായ്ക്കണ്ടു രണ്ടായ്പ്പിരി-
ഞ്ഞീടെഴും രണ്ടു സമുദായത്തെ
ഒന്നായ്ച്ചേർത്തിട്ടൊരു ഹിന്ദുഗംഗയാക്കി
കുന്നലനാടിന്റെ മോക്ഷമാകും
ശ്രീ മഹാസാഗരത്തിൽ വിലയിപ്പിച്ചു
രണ്ടു മഹർഷി നദികൾ മോദാൽ
ബാലഭട്ടാരക ചട്ടമ്പി സ്വാമികൾ
നാരായണഗുരുസ്വാമികളും
ഒന്നിച്ചു സ്നേഹത്താൽ ബന്ധിതരായ്വാണു
ഒന്നിച്ചിന്നഞ്ഞ് ജലീപൃഷ്പ്പമേൽപ്പൂ
സിദ്ധനാം ചട്ടമ്പി, തൻ സഹജാതർക്കാ
യെത്രയോ രത്നങ്ങൾ നൽകി മോദാൽ:-
"മാനവൻ ഭൂഷണമായിദ്ധരിക്കുവാൻ
ജീവകാരുണ്യത്തെത്തേടിടേണം
ധീക്കോ മിടുക്കോ മററാദായമോലക്ഷ്യ
മാക്കാതെ നിത്യം വിനയവാനായ്
വാഴുകിൽ ലോകം സുഭിക്ഷതയ്ക്കാലയ-
മല്ലെങ്കിൽ പാപത്തിൻ തീനാളമാം.
എന്തിനു നാമിനി നീളെപ്പുലമ്പണം
മുന്തിരിച്ചാറല്ലേയേകീ ദിവ്യൻ!
ആ മാധുര്യം പോലും നാട്ടാർ മറന്നല്ലോ
ധർമ്മം വെടിഞ്ഞു തമസ്സേല്ക്കുന്നു.
സംഗീതരാഗവും വീണാനിനാദവും
മോഹനവേണുമൃദംഗാദിയും
കല്പിച്ചുകേൾപ്പിച്ച ശാന്തിയിൽ മുങ്ങിനാം
ഉൾപ്പുളകം പൂണ്ടുതോഷമേലാം
സ്വാർത്ഥതകൈവിട്ടഖിലരിലും മിന്നും
ബ്രഹ്മചൈതന്യത്തെ സാക്ഷിയാക്കി

* മേല്പത്തൂർ നാരായണ ഭട്ടതിരി.

★ പൂന്താനം നമ്പൂതിരി.

സ്വാമി പാദത്തിൽ സ്മരണാഞ്ജലിചേർക്കാം
സാമോദമൈക്യം മനസ്സിൽ ചാർത്താം.
ചെറവുമസൂയകലരാതെയേവരു-
മുറവുസഹകരിച്ചീടിൽ ഭാഗ്യം
പാവനകേരളം പുണ്യം പുലർത്തുവാൻ
374 ഭാവനതേനായ്ത്തെളിഞ്ഞിടേണം.
സത്യവും ജ്ഞാനവുമാനന്ദവുമായ
നിത്യപ്രകാശം ലഭിച്ചു വാഴാൻ
ആചാര്യന്മാർ നല്കും ജ്ഞാനപ്രകാശത്തെ
യാനന്ദമാർഗ്ഗമായ്ക്കണ്ടു വാഴ്ത്താം.
വിദ്യാധിരാജന്റെ പാദസ്മരണയാം
380 ശാന്തിമരന്ദം നുകർന്നു വാഴാം.

-ശുഭം-

## ശ്രീ ചട്ടമ്പിസ്വാമികളുടെ ഒരു പ്രസിദ്ധഗാനം

പന്തുവരാടി – ആദിതാളം.

പല്ലവി

"സ്മരരേ- ശ്രീശങ്കരമഖിലസുരേശം (സ്മരരേ.....

അനുപല്ലവി

മാകുരു മാകുരു മൂഢചാപല്യം
ത്യക്ത്വാ സംഗം തത്വാതീതം (സ്മരരേ.....

ചരണം.

ശമിതാം മനാപത്മവിരാജിതഹംസം
ധൃതചന്ദ്രോത്തംസം – മാനിന്യാ-
ശോഭിത ശുഭസവ്യാംഗം
ഭവപാപവിഭംഗം- ഗിരിജാലോലം
സദാനന്ദമീശം-ചിൽപുരുഷഗഗനനടേശം (സ്മരരേ....

-സമാപ്തം-

ഇലവുന്തിട്ട
29-4-83